# കേരളചരിത്രം

## ഒന്നാംഭാഗം

ക്രിസ്തുവത്സരം 1500 വരെ.



ആറ്റൂർ കൃഷ്ണപ്പിഷാരടി



PRINTED AT

THE RAMANUJA PRINTING HOUSE LTD.

TRICHUR.

# കേരളചരിത്രം

## ഒന്നാം ഭാഗം.

ക്രിസ്തുവത്സരം 1500 വരെ.

---

ആററൂർ കൃഷ്ണപ്പിഷാരടി

---

PRINTED AT
THE [illegible] PRINTING HOUSE LTD.,
TRICHUR.






1108

വില 14

# മുഖവുര

കേരളത്തിന്റെ പൂർവ്വചരിത്രത്തെപ്പററി ഏകദേശം
ഒരു പന്തിരാണ്ടു കാലത്തോളം ഞാൻ ഗവേഷണം നട
ത്തുകയുണ്ടായി. കേരളത്തെക്കുറിച്ചു പലവിഷയങ്ങളും
പ്രതിപാദിക്കുന്ന പതിററുപ്പത്ത്, ചിലപ്പതികാരം, മണി
മേഖല, പുറനാനൂർ, അകനാനൂർ മുതലായ ചെന്തമിഴ്
ഗ്രന്ഥങ്ങളും, ചില പഴയ ഭാഷാഗ്രന്ഥങ്ങൾ, താമ്രശാ
സനങ്ങൾ, ശിലാശാസനങ്ങൾ, സംസ്കൃതഗ്രന്ഥങ്ങൾ,
പാലിഭാഷാഗ്രന്ഥങ്ങൾ എന്നിവയും പരിശോധിച്ചു. അ
വയിൽ നിന്നെല്ലാം കിട്ടിയ ചരിത്രവിഷയങ്ങളും പുകപി
ടിച്ചു മങ്ങിയും പൊടിപിടിച്ചും കിടക്കുന്ന അനേകം
ഐതിഹ്യക്കണ്ണാടികളിൽ കൂടി മറഞ്ഞുമങ്ങിക്കാണാവുന്ന
ചരിത്രസൂക്ഷ്മതത്വങ്ങളും കഴിയുന്നേടത്തോളം ശേഖരിച്ചു
പ്രാചീനചരിത്രഗതികളെ സാമാന്യമായി രൂപപ്പെടുത്തുക
യും ചെയ്തു. അങ്ങനെ സിദ്ധിച്ച കേരളപൂർവ്വചരിത്രത്തിൽ
പെരുമാൾ വാഴ്ചയുടെ മദ്ധ്യകാലംവരെയുള്ള ഭാഗം മാ
സികകളിൽ കുറേ കുറേശ്ശയായി പ്രസിദ്ധപ്പെടുത്തുകയും
പ്രസിദ്ധപ്പെടുത്തിയേടത്തോളമുള്ളത ഒടുവിൽ പുസ്തകരൂപ
ത്തിലും അച്ചടിപ്പിക്കയും ചെയ്തിട്ടുണ്ട്. ശേഷം ഭാഗങ്ങൾ
പ്രസിദ്ധം ചെയ്തിട്ടില്ല. കേരളീയരായ വിദ്യാർത്ഥികളും
മററും കേരളചരിത്രം അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യ
മാണെന്നു തോന്നിയതിനാൽ ചരിത്രഗതികളെ മാത്രം

സംഗ്രഹിച്ചെടുത്തും പ്രമാണങ്ങളായ തെളിവുകളുടെ വിവരങ്ങളും വിസ്താരങ്ങളും വിമൎശനങ്ങളും ചേൎക്കാതെയും ആകപ്പാടെ പ്രസ്തുതപ്രയത്നത്തിന്റെ മുഖ്യഫലം മാത്രം വിവരിക്കുന്നതാണ് ഈ പുസ്തകം. സൌകൎയ്യം കരുതി ക്രിസ്തുവത്സരം 1500-വരെയുള്ള ചരിത്രം ഒന്നാംഭാഗമായും ശേഷമുള്ളതു രണ്ടാംഭാഗമായും തിരിച്ചിരിക്കുന്നു.

തൃശ്ശിവപേരൂർ
18—4—1108

കൃഷ്ണപ്പിഷാരടി.

# കേരളചരിത്രം.

## ഒന്നാമദ്ധ്യായം

### പൂർവ്വകാലം.

1. അതിരും കിടപ്പും:—

സഹ്യപർവ്വതനിരയും അറബിക്കടലും കിഴക്കുപടിഞ്ഞാറതിരുകളായി കന്യാകുമാരി മുതൽ ഗോകർണ്ണംവരെ തെക്കുവടക്കു നീണ്ടുകിടക്കുന്ന ഭൂഭാഗമാണ് പണ്ടത്തെ കേരളം. കന്യാകുമാരിയിൽനിന്നു നാല്പതു നാഴികയോളം തെക്കോട്ടും ഒരു കാലത്ത് ഈ ഭൂഭാഗം നീണ്ടുകിടന്നിരുന്നു. അതു വളരെപ്പണ്ടുതന്നെ കടലെടുത്തു മുങ്ങിപ്പോയി. അതിനും പുറമെ, കാഞ്ഞിരോട്ടുനിന്നു വടക്കോട്ടു ഗോകർണ്ണംവരേയുള്ള ഭാഗം കുറേക്കാലമായി കർണ്ണാടകദേശത്തോടു ചേർന്നിട്ടാണിരിക്കുന്നത്. അതിനാൽ ഇക്കാലത്തു കന്യാകുമാരി മുതൽ കാഞ്ഞിരോട്ടുവരേയുള്ള ഭാഗത്തെ മാത്രമേ കേരളമായി ഗണിക്കാറുള്ളു. ഇപ്പോഴത്തെ കേരളത്തിൽ തിരുവിതാംകൂർരാജ്യം, കൊച്ചിരാജ്യം, ബ്രിട്ടീഷ്മലയാളം, തെക്കേകർണ്ണാടകജില്ലയിലെ ഏതാനും ഭാഗം ഇത്രയും പ്രദേശങ്ങളാണ് ഉൾപ്പെട്ടിട്ടുള്ളത്.

**2. ദേശനാമങ്ങൾ:—**

ഈ ഭൂഭാഗത്തിന്നു കേരളം എന്ന പേരിന്നു പുറമെ മലനാട്, ചേരനാട്, ഭാൎഗ്ഗവക്ഷേത്രം എന്നിങ്ങനെ മററു ചില പേരുകളും ഉണ്ട്. അതിൽ കേരളം എന്ന പേർ 'ചേരലം' എന്ന മലയാളപദം സംസ്കൃതഭാഷയിലേക്കു കേരളം എന്നാക്കിമാററിയതും പിന്നെ ആ സംസ്കൃതപദംതന്നെ മലയാളഭാഷയിലേക്കെടുത്തിട്ടുള്ളതുമാണ്. ചേരലം എന്നതിന്നു ചേർവംശരാജാക്കന്മാരുടെ രാജ്യമെന്നാണൎത്ഥം. മലയാളം എന്നതു മലയപൎവ്വതത്തിന്റെ താഴെയുള്ള ഭാഗം എന്ന അൎത്ഥമാണ് കാണിക്കുന്നത്. മലയം എന്നതു സഹ്യപൎവ്വതത്തിന്നുള്ള മറെറാരു പേരാണ്. മലനാട് എന്നതിന്നു മലയോടുചേൎന്നുകിടക്കുന്ന നാട് എന്നാണൎത്ഥം. ചേരനാട് എന്നപദം ചേരൻ എന്നു പേരായ രാജാവും അദ്ദേഹത്തിന്റെ വംശക്കാരും ഒരുകാലത്ത് ഈ രാജ്യം ഭരിച്ചിരുന്നതിനാൽ ഉണ്ടായതാണ്. ഭാൎഗ്ഗവക്ഷേത്രം എന്നപേർ ഇതിന്നുണ്ടായതു പണ്ടു വിന്ധ്യന്റേയും ഹിമവാന്റേയും മദ്ധ്യത്തിലുള്ള ആൎയ്യാവൎത്തത്തിൽ താമസിച്ചിരുന്ന ആൎയ്യസമുദായജനങ്ങളിൽവെച്ചു ഭൃഗുവംശക്കാരനായ പരശുരാമമഹൎഷിയാണ് ഈ ഭൂഭാഗം ഒന്നാമതായി കണ്ടുപിടിച്ചതെന്ന സംഗതി അടിസ്ഥാനമായിട്ടുണ്ടായതാണ്. ഈ പേരും സംസ്കൃതഭാഷയിലാണ് അധികവും കാണുന്നത്.

**3. പൂൎവ്വനിവാസികൾ:—**

ഇപ്പോൾ ഇന്ത്യയെന്നു പറഞ്ഞുവരുന്ന ഭാരതഭൂമിയിൽ ചരിത്രദൃഷ്ടിക്കെത്താവുന്ന ഏററവും പുരാതനകാല

ത്തു രണ്ടു വൎഗ്ഗക്കാരായ ജനസമുദായങ്ങളാണ് നിവസി ച്ചിരുന്നത്. വിന്ധ്യപൎവ്വതത്തിന്റെ തെക്കുഭാഗത്തെ ല്ലാം ദ്രമിഡന്മാർ എന്ന വൎഗ്ഗക്കാരും വടക്കുഭാഗത്തെല്ലാം ആൎയ്യന്മാർ എന്ന മറെറാരുവൎഗ്ഗക്കാരുമായിരുന്നു. കാല ക്രമത്തിൽ ആൎയ്യന്മാർ വിന്ധ്യന്റെ തെക്കോട്ടുകടന്ന് ആ പൎവ്വതസമീപപ്രദേശങ്ങളിൽ വിദൎഭം, നിഷധം, മുതലായ രാജ്യങ്ങൾ സ്ഥാപിക്കയും, പിന്നെയും പതുക്കെപ്പതുക്കെ അവർ തെക്കോട്ടു വ്യാപിച്ചു ദ്രമിഡന്മാരുമായി ഇടകലൎന്നു ചേൎന്നു എല്ലാംകൂടി ഒരു സംയുക്തവൎഗ്ഗമായിത്തീരുകയുമാ ണുണ്ടായിട്ടുള്ളത്. കേരളത്തിലെ പൂൎവ്വനിവാസികളും ദ്ര മിഡവൎഗ്ഗത്തിൽപ്പെട്ട ജനങ്ങളായിരുന്നു. അതിൽത്തന്നെ യും മററു ദേശങ്ങളിലെ ദ്രമിഡന്മാരിൽനിന്ന് ആചാര ത്തിലും നടപടിയിലും വേഷത്തിലും അല്പം വ്യത്യാസ പ്പെട്ടവരും "നാകന്മാർ"എന്നു പറഞ്ഞുവന്നിരുന്നവരു മായ ഒരു പ്രത്യേകവൎഗ്ഗക്കാരായിരുന്നു അവർ. അതുകൊ ണ്ടാണ് മററു ദ്രമിഡദേശങ്ങളിൽ മരുമക്കത്തായമെന്ന ദായക്രമം ഇല്ലാതായിരുന്നിട്ടും കേരളത്തിൽ അതു നില നിന്നുവന്നതും മലയാളത്തിലെ സ്ത്രീപുരുഷന്മാരുടെ വേ ഷവും മററും മററുള്ളവരുടേതിൽനിന്നു വ്യത്യാസപ്പെട്ടുവ ന്നതും. ആ പൂൎവ്വനിവാസികളുടെ ഉപജീവനമാൎഗ്ഗം പ്ര ധാനമായി കൃഷിയും നായാട്ടുമായിരുന്നു. അവരുടെ ഭാ ഷ ദ്രമിഡഭാഷയായ തമിഴിന്റെ പൂൎവ്വരൂപത്തിലുള്ള ഒരു ഭാഷയുമായിരുന്നു.

4. ആദിരാജാക്കന്മാർ:—

വളരെപ്പുരാതനമായ കാലത്തു മററുള്ള രാജ്യങ്ങളി

ലെന്നപോലെ കേരളത്തിലും ഓരോരോ നാടുവാഴികൾ ചെറിയ ചെറിയ ദേശങ്ങളായിത്തിരിച്ച നാട്ടുപ്രമാണികളുടെ നിലയിൽ ഭരണംനടത്തിവരികയാണ് ചെയ്തിരുന്നത്. എന്നാൽ കാലക്രമത്തിൽ ഇവിടേയും കേരളത്തിന്നു മുഴുവനും നായകസ്ഥാനം വഹിക്കുന്ന ചില രാജാക്കന്മാർ പരമ്പരയായിട്ടുണ്ടായിവന്നു. അങ്ങനെയുള്ള രാജാക്കന്മാരിൽ ഇപ്പോൾ അറിയാവുന്നവരിൽവെച്ച് ഏററവും പുരാതനന്മാരായിട്ടുള്ളവർ "ആദിചേരന്മാർ" എന്ന രാജവംശക്കാരാണ്. അക്കാലത്തെ ദ്രമിഡഭൂമി ആന്ധ്രം, കർണ്ണാടകം, ചേരം, ചോളം, പാണ്ഡ്യം ഇങ്ങനെ അഞ്ചു പ്രധാനഖണ്ഡങ്ങളായിത്തിരിയുകയും ആ ഓരോ ഖണ്ഡങ്ങളും ഓരോ രാജാക്കന്മാരുടെ അധീനത്തിലുള്ള രാജ്യങ്ങളായിത്തീരുകയും ആണ് ചെയ്തത്. അതിൽ കേരളത്തിലെ രാജാക്കന്മാരായ ആദിചേരന്മാരുടെ വംശത്തിന്റെ സ്ഥാപകൻ ആര്യന്മാരുടെ പുരാണങ്ങളിൽപോലും പ്രസിദ്ധനായിത്തീൎന്ന മഹാബലി ചക്രവൎത്തിയായിരുന്നു. ആ വഴിക്ക് ആ ചേരരാജാക്കന്മാരെപ്പററിപ്പറയുമ്പോൾ മഹാബലിയുടേയും അദ്ദേഹത്തിന്റെ പുത്രനായിരുന്ന ബാണന്റേയും വംശക്കാരെന്ന നിലയിലും കൂടി ഗണിച്ചുവരികയും ചെയ്തിരുന്നു. ആ രാജാക്കന്മാരുടെ തലസ്ഥാനനഗരം ഇപ്പോഴത്തെ എറണാകുളത്തുനിന്ന് ഏകദേശം ആറുനാഴിക കിഴക്കുവടക്കായിട്ടുള്ളതും "തൃക്കാൽക്കര"എന്ന പദത്തിന്റെ ചുരുക്കമായി "തൃക്കാക്കര"എന്നു പറഞ്ഞുവരുന്നതുമായ പ്രദേശത്താണ് ആദികാലത്തുണ്ടായിരുന്നത്. എന്നാൽ കുറേക്കാലം കഴിഞ്ഞു

തിന്നുശേഷം ചേരൻ എന്ന പ്രസിദ്ധനായ ഒരു രാജാവി ന്റെ കാലത്ത് അന്നു 'തിരുവഞ്ചിക്കളം' എന്നു പേരായി രുന്ന ഇപ്പോഴത്തെ'തിരുവഞ്ചിക്കളം'എന്ന പ്രദേശത്തേക്ക മാററുകയും അവിടെ വലിയ രാജധാനിയും ആ രാജവം ശത്തിന്റെ പരദേവതയായ ശിവന്റെയും വിഷ്ണുവിന്റെ യും ക്ഷേത്രങ്ങളും മററും നിമ്മിക്കയും ചെയ്തു. അക്കാലം മുതൽ ആ നഗരത്തിന്ന് ചേരപട്ടണം എന്ന പേരും ഉ ണ്ടായി. ഇങ്ങനെ തലസ്ഥാനം മാററുവാനുണ്ടായ കാര ണം, അക്കാലത്ത് 'കൊടുങ്കോളൂർ' എന്ന് പേരായിരുന്ന ഇപ്പോഴത്തെ കൊടുങ്ങല്ലൂർ തുറമുഖത്ത് ഫിനീഷ്യൻകാ രും മററുമായ വിദേശീയരുടെ കച്ചവടക്കപ്പലുകൾ ധാ രാളം വന്നിരുന്നതുകൊണ്ടുണ്ടായ കച്ചവടസൌകയ്യം നി മിത്തം ആ പ്രദേശത്തിന്ന വളരെ പ്രാധാന്യമുണ്ടായിത്തീ ന്നതായിരിക്കാം. ഏതായാലും ആ രാജാവിന്റെ കാല ത്ത് നാട്ടിന്നു പലതരം അഭിവൃദ്ധിയും ഉണ്ടായതിനാൽ അന്നുമുതൽ രാജ്യത്തിന്ന ചേരനാട് എന്നും അതിന്റെത ന്നെ ചുരുക്കമായി ചേരമെന്നും പേരുകൾ പറഞ്ഞുതുട ങ്ങി. ആ വഴിക്ക് പിന്നെ ആ വംശത്തിലുണ്ടായ രാജാ ക്കന്മാൎക്കും ചേരരാജ്യത്തിന്റെ നായകന്മാർ എന്ന അ ൎത്ഥത്തിൽ ചേരന്മാർ, ചേരമാന്മാർ എന്നിങ്ങനെയും ചേ രന്റെ വംശക്കാർ എന്ന അൎത്ഥത്തിൽ ചേരലന്മാർ എ ന്നിങ്ങനെയും പേരുകളുണ്ടായിത്തീൎന്നു. ചേരലന്മാരുടെ രാജ്യം എന്ന അൎത്ഥത്തിൽ നാടിന്നു ചേരലമെന്നും ഒരു പേർ സിദ്ധിച്ചു. ആ പേരാണ് ആൎയ്യവൎഗ്ഗക്കാർ കേര ളം എന്നാക്കി മാററിപ്പറഞ്ഞുതുടങ്ങിയത്. തിരുവഞ്ചി

ക്കളെത്തക്ക മാററിയ തലസ്ഥാനനഗരത്തിന്ന് ചേരപട്ടണമെന്ന പേരിന്നപുറമെ വഞ്ചിപട്ടണം, കരൂർപട്ടണം എന്നിവക പേരുകളും കാലക്രമത്താൽ പ്രസിദ്ധങ്ങളായിത്തീൎന്നു.

## 5. അക്കാലത്തെ ചരിത്രസംഭവങ്ങൾ.

ആ ചേരരാജാവിന്റെ കാലത്ത് കന്യാകുമാരിമുതൽ ഗോകൎണ്ണംവരെയുള്ള കേരളത്തിന്നു പുറമെ ഇപ്പോൾ കുടക് എന്നു പറഞ്ഞുവരുന്ന കുടനാടും, നീലഗിരി, ഇപ്പോഴത്തെ മൈസൂർ രാജ്യത്തിൽ തെക്കെ അററത്തുള്ള ഏതാനും ഭാഗങ്ങൾ, കോയമ്പത്തൂർജില്ല, സേലംജില്ലയിൽ പടിഞ്ഞാറെപ്പകുതി എന്നീ പ്രദേശങ്ങളടങ്ങിയ അന്നത്തെ കൊങ്ങുനാടും ആ രാജാവു ജയിച്ചു കീഴടക്കി ചേരസാമ്രാജ്യത്തിൽ ചേൎത്തിരുന്നു. പിന്നെ വളരെക്കാലത്തെക്ക് ആ പ്രദേശങ്ങളും ചേരരാജ്യമായിത്തന്നെയാണിരുന്നിരുന്നത്. എന്നാൽ കുറെക്കാലം കഴിഞ്ഞപ്പോൾ ആ കൊങ്ങുനാടിന്റെ രക്ഷക്കായി ചേരരാജവംശത്തിലെ ഒരിളയരാജാവ് കൊങ്ങുനാട്ടിൽത്തന്നെ 'അമരാവതി' എന്ന നദിയുടെ കരയിൽ ഒരു രാജധാനി നിൎമ്മിച്ച് അവിടെത്താമസമുറപ്പിക്കയും ആ പ്രദേശത്തിന്നും 'കരൂർ' എന്നുതന്നെ പേരിടുകയും ചെയ്തു. കാലക്രമത്തിൽ ആ രാജാവിന്റെ ശാഖതന്നെ കൊങ്ങുനാടിന്റെ സ്വതന്ത്രഭരണകൎത്താക്കന്മാരായിത്തീൎന്നതിനാൽ ചേരരാജവംശം അങ്ങനെ രണ്ടു ശാഖകളായിപ്പിരിവാനിടവന്നു. ആ വഴിക്ക് ഒരു ശാഖക്കാർ പരമ്പരയായി കേരളത്തിന്റെ

യും കുടനാടിന്റെയും അധിപന്മാരും മറേറ ശാഖക്കാർ കൊങ്ങുനാടിന്റെ അധിപന്മാരുമായിട്ടുള്ള നിലയിലാണ് പിൽക്കാലത്തു കഴിഞ്ഞുവന്നത്.

ആദിചേരരാജാക്കന്മാരുടെ കാലത്തുണ്ടായ ചരിത്രസംഭവങ്ങളിൽ മേൽക്കാണിച്ചവക്കു പുറമെ പ്രധാനപ്പെട്ട രണ്ടു സംഗതികളും കൂടിയാണ് നമുക്കറിയാവുന്നതായിട്ടുള്ളത്. അതിൽ ഒന്ന് കന്യാകുമാരിയിൽനിന്നു തെക്കോട്ടു നാല്പതു നാഴികയോളം ഉണ്ടായിരുന്ന ഭൂഭാഗം മുഴുവനും ഭയങ്കരമായുണ്ടായ ഭൂകമ്പത്താലോ മററൊ സമുദ്രത്തിൽ മുങ്ങിപ്പോയിയെന്നുള്ളതാണ്. കുമാരിക്കോട് എന്നു പേരായ ഒരു വലിയ കുന്നും 'കുമാരിയാറെ'ന്നും 'പറളിയാറെ'ന്നും പേരായ രണ്ടു നദികളും നാല്പത്തൊമ്പതു ദേശങ്ങളും ഉൾപ്പെട്ടിരുന്ന ആ ഭൂഭാഗമെല്ലാം ഏകദേശം ക്രിസ്തുവഷാരംഭത്തിന്നു ആയിരത്തോളം സംവത്സരംമുമ്പ് 'വേൾക്കുമാരൻ' എന്ന ചേരരാജാവിന്റെ കാലത്താണ് മുങ്ങിപ്പോയത്. മറെറാരു പ്രധാനസംഗതി ചില ആര്യബ്രാഹ്മണർ ഒന്നാമതായി കേരളത്തിലേക്കുവന്നു സ്ഥിരതാമസം തുടങ്ങിയതാണ്. ശ്രീപരശുരാമൻ പ്രധാനനായിട്ടുള്ള ഒരു ബ്രാഹ്മണസംഘവും ചില ക്ഷത്രിയരും തമ്മിൽ ആര്യാവൎത്തപ്രദേശങ്ങളിൽവെച്ചു നടന്ന മത്സരത്തിന്റെ ഫലമായിട്ടോ, അല്ലെങ്കിൽ ആ മഹഷിശ്രേഷ്ഠൻ ഓരോരോ സ്ഥലങ്ങളിൽ ദേശസഞ്ചാരം ചെയ്തുവന്നതിന്നിടയിൽ കേരളഭൂമിയും കണ്ടെത്തുകയും ഈ ഭൂഭാഗത്തിന്നു പ്രകൃതിസിദ്ധമായ അസാധാരണ ഫല

പൃഷ്ടിയും മററും അറിവാനിടവരികയും ചെയ്തതിൻെറ ഫലമായിട്ടോ അദ്ദേഹത്തിൻെറ അധീനത്തിലുള്ള കുറെ ആൎയ്യബ്രാഹ്മണരെ കുടുംബസഹിതം ഇവിടെക്ക കൂട്ടിക്കൊണ്ടുവന്നു. എന്നിട്ട് അക്കാലത്തെ ചേരരാജാവിനെച്ചെന്നുകണ്ട്, ആൎയ്യാവൎത്തത്തിലെ ക്ഷത്രിയരാജാക്കന്മാരുമായുണ്ടായ മത്സരത്തിൽ ആ മഹൎഷിവീരൻ കയ്യശപ്പെടുത്തിയിരുന്നതും 'ക്ഷ്മാതിലകം' എന്നും 'തിരുത്തുക്കമുടി' എന്നും പിൽക്കാലത്തു പേർ കേട്ടതുമായ ഒരു വിശേഷപ്പെട്ട 'കിരീടം ആ രാജാവിനു കാഴ്ചയായിസ്സമൎപ്പിക്കയും അദ്ദേഹത്തിൻെറ അനുവാദത്തോടുകൂടി ആ ആൎയ്യബ്രാഹ്മണരെ കേരളത്തിൽ സ്ഥിരമായിത്താമസിപ്പിക്കയും ചെയ്തു. അന്നു പരശുരാമമഹൎഷികൊടുത്ത ആ വിശേഷപ്പെട്ട കിരീടമാണ് പിൽക്കാലത്തുണ്ടായ ചേരരാജാക്കന്മാരും പെരുമാക്കന്മാരും മററും കുലപരമ്പരയായി ധരിച്ചുവന്നിരുന്നത്. പരശുരാമമഹൎഷി മേൽപ്രകാരം ആൎയ്യബ്രാഹ്മണരെ ഒന്നാമതായി കേരളത്തിലേക്ക കൊണ്ടുവന്നതു പഞ്ചനദം എന്ന ദിക്കിൽ നിന്നാണെന്നും സിന്ധുനദീമുഖത്തുനിന്നു സമുദ്രം വഴിക്ക ഗോകൎണ്ണത്തുവന്നിറങ്ങീട്ടാണെന്നുമാണ് വിശ്വസിച്ചുവരുന്നത്. അങ്ങനെ ബ്രാഹ്മണരെക്കൊണ്ടുവന്നുപാൎപ്പിച്ചതിന്നുശേഷം അദ്ദേഹം ചേരരാജാവുമായിച്ചെയ്തിട്ടുള്ള നിശ്ചയമനുസരിച്ച് ആ ആൎയ്യബ്രാഹ്മണൎക്ക മററുള്ള കേരളീയരോടു യോജിച്ചുകഴിവാൻ വേണ്ടതക്കവിധം അവരുടെ ആചാരങ്ങളിൽ ചില വ്യത്യാസങ്ങളേൎപ്പെടുത്തി വേണ്ട ഉപദേശങ്ങളും കൊടുത്തു തീൎത്ഥയാത്രക്ക പോകയും ചെയ്തു.

അപ്രകാരം ഏൎപ്പെടുത്തിയ ആചാരവ്യത്യാസങ്ങളിൽ പ്രധാനമായിട്ടുള്ള സംഗതികൾ ഇവയാണ്:—മരുമക്കത്തായംപോലെ കൂട്ടസ്വത്തു നിലനിൎത്തുന്നതിന്നും മറുമായി, സോദരീപുത്രൻ ദായാദനാകുന്ന മലയാളികളുടെ മരുമക്കത്തായവും സോദരപുത്രൻ ദായാദനാകുന്ന നമ്പൂതിരിമാരുടെ മക്കത്തായവും തമ്മിൽ വലിയ അന്തരമില്ലെന്ന നിലയിൽ ബ്രാഹ്മണരിൽ ജ്യേഷ്ഠപുത്രൻ മാത്രമേ വിവാഹം ചെയ്യേണ്ടതുള്ളു. ജ്യേഷ്ഠൻെറ മകൻതന്നെ അനുജന്മാരുടേയും കൎമ്മാധികാരികളും മുതലവകാശികളുമായിരിക്കുന്നതാണ്. അനുജന്മാരെല്ലാം സ്നാതകവ്രതം അനുഷ്ഠിച്ചുകൊണ്ടു ജീവിതം കഴിച്ചുകൂട്ടണം. സ്ത്രീകൾ പുതപ്പും കുടയും ധരിച്ചു ഘോഷാസമ്പ്രദായത്തിലേ പുറത്തിറങ്ങി നടക്കാവൂ. ഈ വക ആചാരഭേദങ്ങൾ വരുത്തിയ ആ ആൎയ്യബ്രാഹ്മണരായ നമ്പൂതിരിമാർ കേരളത്തിൽ ആദ്യമായി കുടിയേറിപ്പാൎത്തത് തൃക്കാക്കരയിൽനിന്ന് ഏകദേശം ഇരുപതു നാഴിക കിഴക്ക് "കോതമംഗലം"എന്ന പ്രദേശത്തിന്നടുത്തു സഹ്യപൎവ്വതത്തിൻെറ അടിവാരത്തിൽ ഇപ്പോൾ മിക്കതും വിജനപ്രദേശംപോലെ കിടക്കുന്ന"തൃക്കാരിയൂർ"എന്ന സ്ഥലത്തായിരുന്നു. അവിടെ അവർ ഒരു ക്ഷേത്രവും "തൃക്കാരിയൂർ തൃക്കൊട്ടിലിങ്കൽ സഭ" എന്നു പേരായി അവരുടെ ഒരു സഭയും മററും അക്കാലത്തു സ്ഥാപിക്കയും ചെയ്തിരുന്നു.

## 6. ഭരണകാലം.

മേൽപ്പറഞ്ഞ ചേരരാജാക്കന്മാരുടെ കാലത്തെല്ലാം

കേരളത്തിന്റെ സാർവ്വാധിപത്യം വഹിക്കുന്ന നായകന്മാരായി അങ്ങനെ ഓരോ രാജാക്കന്മാരുണ്ടായിരുന്നുവെങ്കിലും അക്കാലങ്ങളിലും കേരളത്തിലെ നാട്ടുവാഴികൾ ഓരോരോ പ്രദേശങ്ങൾ ആ രാജാവിന്റെ കീഴിൽ ഭരിച്ചു വന്നിരുന്നു. അങ്ങനെയുള്ള നാട്ടുവാഴികൾതന്നെ കുറേ അധികം പ്രദേശങ്ങളുടെ നായകന്മാരും ചുരുക്കം പ്രദേശങ്ങളുടെ നായകന്മാരുമായി പലതരത്തിലുമാണിരുന്നിരുന്നത്. ചക്രവർത്തിയായ രാജാവാകട്ടെ, രാജ്യത്തിൽ കുറെ ഭാഗം മാത്രമാണ് സ്വന്തമാക്കിവച്ചു ഭരണംനടത്തിവന്നിരുന്നത്. ഈ ചേരരാജാക്കന്മാർ മഹാബലിയുടേയും അദ്ദേഹത്തിന്റെ പുത്രനായ ബാണന്റെയും വംശക്കാരാണെന്നു കാണുന്നതുകൊണ്ട് അവർ പരമ്പരയായി മക്കത്തായം ആചരിച്ചിരുന്നവരാണെന്നും ഭരണാധികാരവും മക്കൾവഴിക്കാണ് കൈമാറിയിരുന്നതെന്നും വിചാരിക്കാവുന്നതാണ്. കേരളത്തിലെ പൂർവ്വനിവാസികൾ അധികവും മരുമക്കത്തായക്കാരായ നാഗന്മാരായിരുന്നതിനാൽ മഹാബലി ചക്രവർത്തി മറുനാട്ടിൽനിന്നു കേരളത്തിൽവന്നു താമസമുറപ്പിച്ച ഒരു ദ്രമിഡരാജാവായിരുന്നുവെന്നൂഹിക്കാവുന്നതുമാണ്.

## 7. സമുദായസ്ഥിതി.

ജനപ്രധാനന്മാരിൽ അധികവും നാഗവർഗ്ഗക്കാർതന്നെയായിരുന്നു. അവരുടെ അടിമകളായി "ചെറുമക്കൾ" എന്നു പറയുന്ന കുറെ തൊഴിലാളികളുമുണ്ടായിരുന്നു. പലതരം കൃഷികളും നായാട്ടുമായിരുന്നു മുഖ്യമായ

തൊഴിൽ. നാഗവർഗ്ഗത്തിലുൾപ്പെട്ട ചിലർതന്നെയാണ് മണ്ണ്, കല്ല്, മരം, ലോഹങ്ങൾ മുതലായതുകൊണ്ടുള്ള തൊഴിലുകൾ കുലപരമ്പരയായി നടത്തിയിരുന്നത്. തീണ്ടൽ, തൊടൽ മുതലായ നിഷിദ്ധാചാരങ്ങൾ അക്കാലത്തേർപ്പെട്ടിട്ടുണ്ടായിരുന്നില്ല. കളരിപ്പയററും ആയുധാഭ്യാസവും ജനങ്ങൾ പരക്കെശ്ശീലിച്ചുവന്നിരുന്നു. വൈദികമതത്തെത്തന്നെയാണ് ജനങ്ങളെല്ലാം വിശ്വസിച്ചിരുന്നതെങ്കിലും വൃത്തിഭേദംവഴിക്ക് അതിലുണ്ടായിത്തീൎന്ന ജാതിഭേദങ്ങളൊന്നും കേരളത്തിലേർപ്പെട്ടിരുന്നില്ല. മേൽപറഞ്ഞ ചേരരാജഭരണകാലത്തിന്റെ അവസാനഘട്ടത്തിൽ ബുദ്ധമതവും കുറേശ്ശ നടപ്പിലായിത്തീൎന്നു. ബ്രാഹ്മണർ കേരളത്തിൽ പാൎപ്പുതുടങ്ങിയതിന്നുശേഷം "നമ്പിമാർ" എന്നു പറഞ്ഞുവന്നിരുന്ന അവരുടെ ഉപദേശവും വൈദികമതകൃത്യങ്ങളിൽ പൊതുജനങ്ങൾ ആദരിപ്പാൻ തുടങ്ങുകയും ചെയ്തിരുന്നു.

## 8. ആദിചേരന്മാരുടെ അവസാനം.

ഒരുകാലത്തു വളരെ പ്രാബല്യമുണ്ടായിരുന്ന ആദിചേരവംശത്തിലുള്ളവരുടെ ശക്തി ക്രിസ്തുവൎഷാരംഭത്തിന്നു മുമ്പു 400-നും 300-നും ഇടക്കുണ്ടായിരുന്ന ചില രാജാക്കന്മാരുടെ പ്രാപ്തിക്കുറവും ഭരണവൈകല്യവും നിമിത്തം വല്ലാതെ ക്ഷയിച്ചു. അതോടുകൂടി കേരളത്തിന്റെ വടക്കും തെക്കുമുള്ള ഏതാനും ഭാഗങ്ങൾ മററു ചില രാജാക്കന്മാർ കൈവശപ്പെടുത്തി. ആ സംഗതി അടിസ്ഥാനമാക്കിയും മററും രാജാവിന്നെതിരായി ചില നാട്ടുവാ

ഴികളുടേയും നാട്ടുപ്രമാണികളുടേയും ശക്തി വൎദ്ധിച്ചുവ രികയും ചെയ്തു. അങ്ങനെ രാജ്യത്തിൽ ഐക്യവും പോയി. അന്തഃച്ഛിദ്രവും വൎദ്ധിച്ചു. എന്നുമാത്രമല്ല, ഒടുവിൽ രാജവംശത്തിൽ സന്തതിയില്ലാതെയുമായി. നാട്ടുവാഴികളുടേയും മററും വിരോധം നിമിത്തം ദത്തെടുത്തു വംശം വൎദ്ധിപ്പിക്കാനും സാധിച്ചില്ല. അങ്ങനെ ആ പുരാതന രാജവംശം ആളില്ലാതെ അവസാനിക്കേണ്ടതായിത്തീൎന്നു. അക്കാലത്തേക്ക കേരളം തെക്ക പാണ്ഡ്യരാജാവും വടക്ക ഹാരീതരാജാക്കന്മാരും ആക്രമിച്ചധീനത്തിലാക്കിയതു കഴിച്ചു മദ്ധ്യത്തിൽ തെക്ക കൊല്ലംപരവൂർ മുതൽ വടക്ക പെരുമ്പുഴവരെയായിത്തീൎന്നു. ആ കേരളത്തിൽ പിന്നെ കുറെ കാലത്തേക്ക ജനസമുദായഭരണമാണ് നടത്തിവന്നിരുന്നത്.

---

# രണ്ടാമദ്ധ്യായം.

---

## സ മു ദാ യ ഭ ര ണം.

### 1. നാ ഗ ന്മാ രു ടെ പ്രാ ബ ല്യം.

സമുദായഭരണത്തിന്റെ ആദികാലത്ത് നാടുവാഴികളായ നാഗന്മാർ ഒത്തുചേൎന്നു ചില പ്രതിനിധികളെ തിരഞ്ഞെടുത്തു നിശ്ചയിച്ചിട്ടാണ് കേരളത്തിന്റെ സൎവ്വാധിപത്യഭരണം നടത്തിത്തുടങ്ങിയത്. എന്നാൽ അതിനെസ്സംബന്ധിച്ച് ആദ്യത്തിൽ ചില വഴക്കുകളുണ്ടായി. അ

ക്കാലത്തിന്നു വളരെ മുമ്പുതന്നെ പരശുരാമന്റെ നായകത്വത്തിൻകീഴിൽ കേരളത്തിൽവന്നു സ്ഥിരവാസമുറപ്പിച്ചവരും അതിനെത്തുടൎന്നു പിന്നെയും ഓരോരോ സംഘങ്ങളായി ഇവിടെവന്നു കുടിയേറിപ്പാൎത്തവരുമായ ആൎയ്യബ്രാഹ്മണൎക്കും അക്കാലത്തേക്ക് ഈ ജനസമുദായത്തിൽ സാമാന്യം പ്രാധാന്യം സിദ്ധിച്ചുകഴിഞ്ഞിരുന്നു. ആൎയ്യമതമായ വൈദികമതം വളരെ മുമ്പുതന്നെ മലയാളികൾ സ്വീകരിച്ചിരുന്നു. ആ മതവിഷയത്തിൽ ഇവിടെയുള്ള ആൎയ്യബ്രാഹ്മണൎക്കു പ്രാമാണ്യവും അനുവദിച്ചിരുന്നു. കേരളത്തിലെ ജനസമുദായത്തിൽ സംഖ്യകൊണ്ട് ആൎയ്യബ്രാഹ്മണർ അന്നും വളരെച്ചുരുക്കമായിരുന്നിട്ടും മേൽപ്പറഞ്ഞ മതാചാൎയ്യത്വം വഴിക്കു പ്രാധാന്യവും ധനവും അവർ സമ്പാദിച്ചു. "തൃക്കാരിയൂർ സഭ"വഴിക്കു യോഗബലവും അവൎക്കുണ്ടായിരുന്നു. അതിനാൽ രാജ്യഭരണത്തിൽ ഒരു പുതിയ ഏൎപ്പാടു വേണ്ടിവന്നപ്പോൾ ആ വിഷയത്തിലും തങ്ങൾക്ക് ഒരധികാരം സിദ്ധിപ്പാൻ അവർ ശ്രമിച്ചു. അതിന്നായി ജനസമുദായത്തിന്നിടയിൽ ചില ക്ഷോഭങ്ങൾ ഉണ്ടാക്കുവാനും തുടങ്ങി. പക്ഷെ നാടുവാഴികളും നാട്ടുപ്രമാണികളും അതനുവദിച്ചില്ലെന്നുമാത്രമല്ല, നമ്പൂതിരിമാർ നാട്ടുകോയ്മക്കുള്ള അവകാശം കയ്യേറുവാൻ ശ്രമിക്കുന്നപക്ഷം അവരെ നാട്ടിൽനിന്നു ഓടിപ്പാൻതന്നെ ഏൎപ്പാടുചെയ്യണമെന്നു തീൎച്ചപ്പെടുത്തി ഒരുക്കിയിരുന്നു. അങ്ങനെ സമുദായഭരണത്തിന്റെ ആദിഘട്ടത്തിൽ നാഗവൎഗ്ഗക്കാർ പ്രമാണമായിത്തന്നെയാണ് ഭരണംനടത്തിപ്പോന്നത്. എങ്കിലും കാലക്രമത്തിൽ ആ

ഏൎപ്പാടിന്നു ചില മാററങ്ങൾ ചെയ്യേണ്ടതായിത്തന്നെ വന്നു.

## 2. ബ്രാഹ്മണപ്രാബല്യം.

മതാചാരവിഷയങ്ങളിൽ പ്രാധാന്യം കയ്യശമുള്ള കേരളബ്രാഹ്മണർ വെറുതെയിരുന്നില്ല. അവർ നയം കൊണ്ടു നാഗവൎഗ്ഗത്തിൻ പരസ്പരസ്പൎദ്ധകളെ വിത്തു കുത്തിയിടുവാൻ തുടങ്ങി. നാഗവൎഗ്ഗസ്ത്രീകളുമായി ബ്രാഹ്മണൎക്കു ശാസ്ത്രവിധിപ്രകാരമുള്ള വിവാഹബന്ധം പാടില്ലെങ്കിലും 'സംബന്ധമൎയ്യാദ'യെന്ന വിവാഹബന്ധത്തിന്നു വിരോധമില്ലെന്നു നിശ്ചയിച്ചു. പരശുരാമമഹൎഷി നിശ്ചയിച്ച സ്നാതകവ്രതം വേണ്ടെന്നുവെച്ചു പലബ്രാഹ്മണരും നാഗകുടുംബങ്ങളുമായി ആ മാതിരി വിവാഹബന്ധത്തിലേൎപ്പെട്ടുതുടങ്ങി. അതിലുണ്ടായ സന്താനങ്ങൾക്ക് ചില ആചാരഭേദങ്ങളെ കല്പിച്ചു. ആഭിജാത്യവുംകൂട്ടി കൊടുത്തുതുടങ്ങി. അങ്ങനെ കാലക്രമത്തിൽ ബ്രാഹ്മണരുടെ മക്കൾ, ആ മക്കളിൽ ബ്രാഹ്മണൎക്കുണ്ടായ മക്കൾ എന്നീവക വ്യത്യാസം അടിസ്ഥാനമാക്കിയും പലതരം ജാതിശ്രേഷ്ഠതകളുണ്ടാക്കിത്തീൎത്തു. ഈ ആഭിജാത്യഭേദംചില നാടുവാഴി നാഗകുടുംബങ്ങളെയും നമ്പൂതിരിമാരുടെ വേൾച്ചയിലെക്കാകൎഷിപ്പാൻ മതിയാകാതിരുന്നതുമില്ല. അതിന്നും പുറമെ അപ്പാപ്പമായ വൃത്തിഭേദം അടിസ്ഥാനമായും നാഗന്മാരിൽ കിരിയം, ചാന്നത്, പള്ളിച്ചാൻ മുതലായി പല അവാന്തരജാതികളുണ്ടാകാനിടയാക്കി. ഇങ്ങനെ നാഗന്മാർ തമ്മിൽ പലതരം ആഭിജാത്യമത്സരമു

ണ്ടാക്കി യോജിപ്പ നശിപ്പിക്കുകയും ബന്ധുതവഴിക്കും മ
റവും അവരിൽ പലരെയും സ്വാധീനപ്പെടുത്തുകയും ചെ
യ്യതിന്നുശേഷം ബ്രാഹ്മണരിൽ ചിലർതന്നെ ആയുധാഭ്യാ
സം ശീലിപ്പാനും തുടങ്ങി. അതിന്നുവേണ്ടി പലദിക്കിലു
മായി പതിനെട്ടു കളരികൾ ഏൎപ്പെടുത്തി. സ്വാധീന
ത്തിലുള്ള നാഗന്മാരെ ഗുരുക്കന്മാരായി വരിച്ചഭ്യസിച്ച്
ആ വിദ്യയിലും അവനി പുണന്മാരായിത്തീൎന്നു. പിന്നെ
ഓരോ കളരിയുടെ കീഴിലും ഓരോ യോധസംഘങ്ങളെ
ശ്ശേഖരിച്ചു. അപ്രകാരം ആയുധം അഭ്യസിച്ച സംഘങ്ങ
ളെപ്പേടുത്തിയ നമ്പൂതിരിമാൎക്ക് ചാത്തിരനമ്പൂതിരിമാർ
(ശസ്ത്രം ധരിച്ച നമ്പൂതിരിമാർ എന്നൎത്ഥം) എന്നും സം
ഘക്കാർ എന്നും ജനങ്ങളുടെയിടയിൽ പേരും ഉണ്ടായി
ത്തീൎന്നു.

മേൽപ്രകാരം ബലം സമ്പാദിച്ച ബ്രാഹ്മണരും അവ
രുടെ പക്ഷത്തിലുൾപ്പട്ട നാഗവൎഗ്ഗക്കാരും ചേൎന്ന് അന്ന
ത്തെ ഭരണാധികാരികളോടും അവരുടെ ഭാഗത്തുള്ള നാ
ട്ടുവാഴികളോടും വഴക്കുണ്ടാക്കി യുദ്ധത്തിന്നൊരുങ്ങി. കേ
രളത്തിന്റെ ഭരണാധികാരത്തിൽ ബ്രാഹ്മണൎക്കും വലി
യ പങ്കുതന്നെ എതിർകക്ഷികൾ അനുവദിച്ചുകൊടുത്ത
തിന്നുശേഷമേ ആ യുദ്ധം അവസാനിപ്പിച്ചു സന്ധിക്ക്
സമ്മതിച്ചതുമുള്ളൂ. ആ സന്ധിയിലെ നിശ്ചയപ്രകാരം
ബ്രാഹ്മണരിൽനിന്നു നാലാളുകളെ മുമ്മൂന്നു വത്സരത്തെ
ക്കും നാഗന്മാരിൽനിന്നു ഒരാളെ പന്തിരണ്ടു വത്സരത്തെ
ക്കും വീതം തെരഞ്ഞെടുത്ത് സത്യം ചെയ്യിച്ചവരോധി
ച്ച് "രക്ഷാപുരുഷന്മാർ"എന്ന സ്ഥാനപ്പേരോടും പലപ

ദവികളോടുംകൂടി അവരെ കേരളത്തിൻെറ സർവ്വാധിപത്യഭരണം നടത്തുവാൻ അധികാരികളാക്കി നിയമിച്ചു. രക്ഷാപുരുഷന്മാരാകുന്ന ഓരോരുത്തരും അവരവരുടെ നിശ്ചിതകാലം കഴിയുമ്പോൾ അധികാരം വെച്ചൊഴിഞ്ഞുകൊള്ളണമെന്നും അങ്ങനെ ചെയ്തുകൊള്ളാമെന്നു സത്യംചെയ്തതിന്നുശേഷമേ രക്ഷാപുരുഷസ്ഥാനത്ത് അവരെ അവരോധിപ്പാൻ പാടുള്ളൂ എന്നും നിയമവും ഏൎപ്പെടുത്തി. അതനുസരിച്ചു ഭരണാധികാരം സിദ്ധിച്ച രക്ഷാപുരുഷന്മാർ ന്യായമായി ഭരണംനടത്തുകയും അതാതു കാലം കഴിയുമ്പോൾ അധികാരം വിട്ടൊഴിയുകയും ആ സ്ഥാനത്തേക്കു വേറെ ആളുകളെ പൊതുജനങ്ങൾ തിരഞ്ഞെടുത്തു നിയമിക്കയും ചെയ്തുവന്നു. ഈ വിധത്തിലാണ് പിന്നെ ഒന്നരനൂററാണ്ടോളം കാലത്തേക്കു കേരളത്തിലെ രാജ്യഭരണം നടന്നിരുന്നത്.

### 3. സമുദായ ഭരണക്രമം.

മേൽപ്രകാരമുണ്ടായ സമുദായഭരണത്തിൽ ഏൎപ്പെടുത്തിയ ഭരണരീതികൾ ചുരുക്കത്തിൽ ഇപ്രകാരമാണ്:— സൌകൎയ്യത്തിന്നുവേണ്ടി ആകെയുള്ള കേരളത്തെ 'കഴകങ്ങൾ' എന്ന പേരോടുകൂടിയ നാലു മഹാവിഭാഗങ്ങളാക്കിത്തിരിച്ചു. ഓരോ കഴകത്തിൻെറയും പ്രത്യേകാധികാരം ബ്രാഹ്മണരായ ഓരോ രക്ഷാപുരുഷന്മാരെ ചുമതലപ്പെടുത്തി. കഴകം എന്ന വാക്കിന്നു അധികാരത്തോടുകൂടിയ പ്രവൃത്തി, അല്ലെങ്കിൽ അങ്ങനെയുള്ള പ്രവൃത്തിസ്ഥലം എന്നാണൎത്ഥം. ആ കഴകങ്ങളുടെ തലസ്ഥാനങ്ങൾ

പെരിഞ്ചെല്ലൂർ, പയ്യന്നൂർ, പറപ്പൂർ, ചെങ്ങന്നിയൂർ എന്ന നാലുപ്രദേശങ്ങളിലായിരുന്നു ഏർപ്പെടുത്തിയത്. അതിനാൽ പെരിഞ്ചെല്ലൂർ കഴകം, പയ്യന്നൂർ കഴകം, പറപ്പൂർ കഴകം, ചെങ്ങന്നിയൂർ കഴകം എന്ന പേരുകളും അവക്കു പ്രത്യേകം പറഞ്ഞുവന്നു. ഈ ഓരോ കഴകത്തെയും പല ഗ്രാമങ്ങളാക്കീട്ടും ഓരോ ഗ്രാമത്തെയും പല തറകൾ (ദേശങ്ങൾ) ആക്കീട്ടും വിഭജിച്ചു. ഓരോ തറകളിലും പൊതുജനങ്ങളുടെ യോഗം ഏർപ്പെടുത്തി. ആ യോഗം വഴിയായി അതാതുദേശത്തെ കാര്യങ്ങൾ നടത്തിവന്നു. ആവക തറയോഗങ്ങളുടെ അല്ലെങ്കിൽ നാട്ടുകൂട്ടങ്ങളുടെ മേലധികാരത്തോടുകൂടി ഗ്രാമയോഗങ്ങളും സ്ഥാപിച്ചു. നാലുകഴകങ്ങളിലുംകൂടി അറുപത്തുനാലു ഗ്രാമങ്ങളാണുണ്ടായിരുന്നത്. ഓരോ ദേശങ്ങൾക്കും ഗ്രാമങ്ങൾക്കും പ്രത്യേകം പ്രത്യേകം ക്ഷേത്രങ്ങൾ നിർമ്മിച്ച് ആ ക്ഷേത്രസന്നിധാനങ്ങളിൽ വെച്ചാണ് തറയോഗങ്ങളും ഗ്രാമയോഗങ്ങളും നടത്തിവന്നത്. എല്ലാ കഴകങ്ങളുടെയും മേലധികാരത്തോടുകൂടി അഞ്ചു മഹാസഭകളും ഏർപ്പെടുത്തിയിരുന്നു. ആ സഭകൾ മതാചാരസഭ, രക്ഷണസഭ, കച്ചവടസഭ, കൃഷിവ്യവസായസഭ, വൈദ്യസഭ ഇവയുമായിരുന്നു. രക്ഷാപുരുഷന്മാരിൽ ഓരോരുത്തർക്ക് ഓരോസഭകളുടെ അധികാരം പ്രത്യേകമായും എല്ലാത്തിൻെറയും മേലധികാരം എല്ലാവക്കും പൊതുവായും ഉണ്ടായിരുന്നു. ഈ സഭകളിലാണ് എല്ലാത്തിൻെറയും പരമാധികാരം സ്ഥാപിച്ചിരുന്നത്. ഓരോ തറയോഗങ്ങൾക്കും ഗ്രാമയോഗങ്ങൾക്കും അതിലെ അംഗങ്ങളായ ആളുകളുടെ സംഖ്യയനുസരിച്ചു മു

നൂററുവർ, അഞ്ഞൂററുവർ, അറുനൂററുവർ എന്നും മററും പറഞ്ഞു വന്നിരുന്നു. ഓരോ ഗ്രാമത്തിലും ഉൾപ്പെട്ട ദേശങ്ങളെല്ലാം ആ ഗ്രാമക്ഷേത്രത്തിന്റെ സങ്കേതത്തിൽ ഉൾപ്പെട്ടതായിട്ടാണ് നിശ്ചയിച്ചിരുന്നത്. ആ വക ഗ്രാമക്ഷേത്രങ്ങളിൽ വേണ്ടുന്ന ചെലവുകൾക്കായി അതാതു പ്രദേശങ്ങളിലെ അന്നത്തെ ഭൂമിയുടമസ്ഥന്മാരായിരുന്ന നാഗന്മാർ ഭൂമിയിൽനിന്നു ജനിക്കുന്ന ആദായത്തിന്റെ ഒരംശം "ജന്മഭോഗം" എന്ന പേരോടുകൂടി അതാതു ക്ഷേത്രങ്ങളിലേക്കു കൊടുത്തു. ഒരു കാലത്തും ആ ജന്മാംശം കൊടുക്കുന്നതിന്നു മുടക്കം വരാതിരിക്കത്തക്കവിധത്തിലുള്ള വ്യവസ്ഥക്കായി അതു മുടക്കിയാൽ 'കാണം' എന്നു പറഞ്ഞിരുന്ന അന്നത്തെ നാണയത്തിന്റെ ക്ലിപ്തമായ ഒരു സംഖ്യമാത്രം പ്രതിഫലമായി വാങ്ങി നിയമിച്ചിട്ടുള്ള ജന്മഭോഗം ക്ഷേത്രത്തിലേക്കു ലഭിക്കത്തക്കവിധം ഭൂമിയെ കൈമാററം ചെയ്യുന്നതിനുള്ള അധികാരത്തെയും ഉദകപൂർവ്വം ശപഥം ചെയ്തു സമർപ്പിച്ചു. അതുപോലെതന്നെ കാലക്രമത്തിൽ ആ വക ഗ്രാമക്ഷേത്രകാര്യങ്ങളും പൂജ മുതലായ കർമ്മങ്ങളും വേണ്ടപ്രകാരം നോക്കി നടത്തിവന്നിരുന്ന ബ്രാഹ്മണർക്കുപജീവനത്തിന്നായിട്ടും ചില ഭൂമിയിലെ ജന്മഭോഗം കൊടുക്കത്തക്കവണ്ണം ഏർപ്പാടുചെയ്തു.

## 4. രക്ഷാപുരുഷാവരോധം.

ഭരണകർത്താക്കന്മാരായ രക്ഷാപുരുഷന്മാരെ സത്യം ചെയ്യിച്ചവരോധിച്ചു വാഴിക്കുന്ന സംഗതിയിൽ ബ്രാഹ്മ

ണരിൽ ചില പ്രത്യേക കുടുംബക്കാൎക്കും ചിലസാമന്തരാജാക്കന്മാൎക്കുമാണ് പ്രാധാന്യം നിശ്ചയിച്ചിരുന്നത്. അങ്ങനെയുള്ള ബ്രാഹ്മണപ്രധാനന്മാൎക്ക 'അവരോധനമ്പിമാർ' എന്നുള്ള സ്ഥാനപ്പേരും പല മാന്യപദവികളുമുണ്ടായിരുന്നു. തൃശ്ശിവപേരൂർ ക്ഷേത്രത്തിലെ തൃക്കൊട്ടിലിൻകീഴിൽ കേരളത്തിലെ പ്രമാണപ്പെട്ടവരെല്ലാം യോഗം ചേൎന്നിട്ടാണ് രക്ഷാപുരുഷന്മാരുടെ അവരോധകൎമ്മം നടത്തിയിരുന്നതും. രക്ഷാപുരുഷസ്ഥാനത്തേക്കു തിരഞ്ഞെടുത്തിട്ടുള്ളവരിൽ ബ്രാഹ്മണവൎഗ്ഗക്കാർ മൂന്നു വത്സരം കഴിയുമ്പോഴും നാഗവൎഗ്ഗക്കാരൻ പന്തിരണ്ടു വത്സരം കഴിയുമ്പോഴും സ്ഥാനം ഒഴിഞ്ഞുകൊള്ളാമെന്നും ഭരണത്തെസ്സംബന്ധിച്ച നിയമപ്രകാരം പ്രവൃത്തിച്ചില്ലെങ്കിൽ പ്രാണത്യാഗം ചെയ്തുകൊള്ളാമെന്നും സഭയിൽവെച്ചു സത്യംചെയ്തതിന്നുശേഷമേ അവരോധക്രിയ തുടങ്ങാവൂ എന്നും നിശ്ചയമുണ്ടായിരുന്നു. ചില കലശങ്ങൾ പൂജിച്ച് അഭിഷേകം ചെയ്ത് വാളും മുദ്രയും കൊടുക്കുകയാണ് രക്ഷാപുരുഷാവരോധത്തിലെ പ്രധാനകൎമ്മം.

## 5. സമുദായഭരണത്തിന്റെ അവശിഷ്ടങ്ങൾ.

സമുദായഭരണകാലത്തെ നാട്ടുകൂട്ടങ്ങളായ മുന്നൂററുവർ, അഞ്ഞൂററുവർ, ഒന്നു കുറെ ആയിരത്തവർ മുതലായ യോഗങ്ങൾ ചില ക്ഷേത്രസങ്കേതങ്ങളിൽവെച്ച് കാൎയ്യമൊന്നുമില്ലാതെയാണെങ്കിലും അടുത്തകാലംവരെയും ഒരാചാരംപോലെ മാസത്തിലൊരിക്കൽ ഓരോനാട്ടുകാർ നടത്തിവന്നിരുന്നു. കൊടുങ്ങല്ലൂർ മുതലായി ഭദ്ര

ഭം ചിലേടത്ത് ഇക്കാലത്തും നടത്തുന്നതുമുണ്ട്. കേരള ബ്രാഹ്മണസമുദായത്തിൽ ആസ്യന്മാരെന്നും ആഢ്യന്മാരെന്നും രണ്ടു പ്രധാനവിഭാഗങ്ങളുള്ളതിൽ ആഢ്യവർഗ്ഗത്തിൽ ചേർന്ന പലരും സമുദായഭരണകാലങ്ങളിൽ 'രക്ഷാപുരുഷസ്ഥാനം' വഹിച്ചിരുന്നവരുടെ വംശപരമ്പരയിലുൾപ്പെട്ടവരാണ്. ആ വഴിക്കാണ് ആഢ്യവർഗ്ഗത്തിലെ സ്ത്രീകളുടെയും പുരുഷന്മാരുടെയും ഉടുപ്പും വേഷവും മററും വളരെ രാജസപ്രധാനങ്ങളും ആസ്യവർഗ്ഗക്കാരുടെ ഉടുപ്പും മററും ഒതുങ്ങി സത്വഗുണപ്രധാനങ്ങളുമായിത്തീരാനിടവന്നത്. ആഢ്യന്മാരെ പരമ്പരയായി പ്രഭുസ്ഥാനമുള്ളവരെപ്പോലെ കരുതിവരുന്നതിന്നും അതാണടിസ്ഥാനം. നല്ല ആഢ്യന്മാർ ഇല്ലംവിട്ടു പുറത്തിറങ്ങുമ്പോൾ ഒരകമ്പടിക്കാരനും വാളും പരിചയും പ്രത്യേകരീതിയിലുള്ള 'ആട്ടവിളിയും' വേണമെന്ന നിയമം അടുത്തകാലത്താണ് ഇല്ലാതായത്. ആഢ്യന്മാരെ സാധാരണ പൊതുജനങ്ങൾ "നമ്പൂതിരിപ്പാട" എന്നും പലപ്പോഴും 'തമ്പുരാൻ' എന്നുതന്നെയും പറഞ്ഞുവരാറുണ്ട്. നേരെമറിച്ച് ആസ്യവർഗ്ഗത്തിലുള്ള ആൾ എത്രതന്നെ ധനികനായാലും നമ്പൂതിരി എന്നേ അദ്ദേഹത്തെപ്പററി പറയാറുള്ളു. ആ വർഗ്ഗത്തിൽ ചേർന്നവർക്ക് പുറത്തിറങ്ങി നടക്കാൻ മേൽപ്പറഞ്ഞ പടവികളൊന്നും എന്നും വേണ്ടിയിരുന്നതുമില്ല. കേരളബ്രാഹ്മണരുടെയിടയിലുള്ള ഈ വർഗ്ഗഭേദവും നടപടിഭേദവും സമുദായഭരണകാലത്തെ ഏർപ്പാടിൻെറ അവശിഷ്ടങ്ങളാണ്. അതുപോലെ പ്രത്യേകകുടുംബങ്ങളെ മാത്രം ആസ്പദമാക്കി നിലനിന്നുപോരുന്ന കേരളത്തിലെ വൈദിക

ന്മാരും അഷ്ടവൈദ്യന്മാരും അക്കാലത്തെ മതാചാരസഭയുടെയും വൈദ്യസഭയുടെയും അവശിഷ്ടാംശങ്ങളായിട്ടുണ്ടായതാണ്. 'സംഘക്കളി, യാത്രക്കളി, ചാത്തിരക്കളി' എന്നെല്ലാം പേരുള്ള ഒരുതരം കളി ചില വിവാഹാഘോഷങ്ങളിലും മററും ചാത്തിരനമ്പൂതിരിമാരുടെ പ്രാധാന്യത്തിൽ നടത്തിവരാറുണ്ട്. ആ കളിയും സമുദായഭരണത്തിൽ ബ്രാഹ്മണൎക്ക് പ്രാധാന്യം സ്ഥാപിക്കാൻ വേണ്ടിയുണ്ടായ യോധസംഘത്തിന്റെ യുദ്ധയാത്രയുടെ സ്മാരകമായി ഏൎപ്പെടുത്തിട്ടുള്ളതാണ്.

## 6. സമുദായഭരണത്തിന്റെ അവസാനം.

സമുദായഭരണം ആദ്യം കുറച്ചുകാലം ശരിയായി നടന്നുവെങ്കിലും അതും ഏകദേശം ഒന്നേമുക്കാൽ ശതവൎഷത്തോളമേ നിലനിന്നുള്ളു. കാലക്രമത്തിൽ രക്ഷാപുരുഷന്മാരായി വാഴുന്നവൎക്ക് രാജ്യകാൎയ്യത്തിൽ തീരെ ശ്രദ്ധയില്ലാതായി. മൂന്നുവൎഷംകൊണ്ട് എത്രത്തോളം ധനം സ്വന്തമാക്കുവാൻ തരമാവുമെന്നു മാത്രം അവർ മത്സരിച്ചുനോക്കിത്തുടങ്ങി. അതോടുകൂടി നാട്ടിൽ അരാജകത്വവും വൎദ്ധിച്ചുവന്നു. അങ്ങനെയിരിക്കെ രക്ഷാപുരുഷസ്ഥാനം വാണിരുന്നവർ അവരുടെ. വാഴ്ച്ചക്കാലാവധി കഴിഞ്ഞിട്ടും മുമ്പു സത്യം ചെയ്തിട്ടുള്ളപ്രകാരം സ്ഥാനം ഒഴിയാതെ വഴക്കിനും ഒരുങ്ങി. അതുനിമിത്തം നാട്ടിലെ പ്രബലന്മാരും മററും ഒരു ഭാഗത്തും ഭരണാധികാരികളും അവരുടെ സൈന്യങ്ങളും മറുഭാഗത്തുമായി വലിയയുദ്ധം തന്നെ തുടങ്ങുന്നതിന്നിടയായി. രണ്ടു കക്ഷിയിലും സാമാ

ന്യം ബലമുണ്ടായിരുന്നതിനാൽ ആ യുദ്ധം കുറച്ചധികം കാലം നീണ്ടുനിൽക്കുകയും ചെയ്തു. ഒടുവിൽ താഴെ വിവരിച്ചപ്രകാരമാണ് അതവസാനിച്ചത്.

അക്കാലത്തു കൊങ്ങുനാടു ഭരിച്ചിരുന്നതു മഹാബലിവംശത്തിന്റെ ആ ശാഖയിൽ ജനിച്ച "ഉദയൻ ബാണവർമ്മൻ" എന്ന രാജാവായിരുന്നു. ആ രാജാവ് വലിയ നയജ്ഞനുമായിരുന്നു. കേരളത്തിലെ ഭരണാധികാരികളും പ്രഭുക്കന്മാരും തമ്മിൽ യുദ്ധം തുടങ്ങിയതറിഞ്ഞപ്പോൾ അദ്ദേഹം ആ യുദ്ധത്തിന്റെ സ്ഥിതിഗതികൾ അറിവാൻ ശ്രദ്ധമായി ആളുകളെ അയക്കുകയും രണ്ടു കക്ഷിക്കാൎക്കും യുദ്ധകാലത്തുവേണ്ട ഭക്ഷണസാധനങ്ങളും മററും സൌജന്യമായി ധാരാളം അയച്ചുകൊടുക്കുകയും ചെയ്തു. അങ്ങനെ രണ്ടു കക്ഷികളുടേയും പ്രീതി അദ്ദേഹം സമ്പാദിച്ചു. അപ്രകാരം കുറെക്കഴിഞ്ഞപ്പോൾ യുദ്ധം അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അവസാനിപ്പിക്കുന്നതു രണ്ടുഭാഗക്കാൎക്കും സമ്മതമായി. അതനുസരിച്ചു മേലിൽ സമുദായഭരണം വേണ്ടെന്നും ഒരു രാജാവിനെത്തന്നെ ഭരണാധികാരിയായി നിയമിക്കുന്നതാണ് നല്ലതെന്നുമുള്ള നിശ്ചയത്തിന്മേൽ യുദ്ധം അവസാനിപ്പിക്കയും ചെയ്തു. ആരെയാണ് രാജാവാക്കി വാഴിക്കേണ്ടതെന്ന കാൎയ്യത്തിൽ രണ്ടുകൂട്ടൎക്കും പക്ഷാന്തരത്തിന്നു വകയുണ്ടായിരുന്നില്ല. ഉദയൻ ബാണവൎമ്മനെത്തന്നെ കേരളീയരെല്ലാം പൂൎണ്ണസമ്മതത്തോടുകൂടി കേരളത്തിന്റെ സൎവ്വാധിപതിയാക്കി "പെരുമാൾ" എന്ന സ്ഥാനവും കല്പിച്ചു വാഴിച്ചു. ആ രാജാവാകട്ടെ കൊങ്ങുനാടിന്റെ ഭര

ണം ഇളയരാജാവെന്ന നിലയിൽ അദ്ദേഹത്തിന്റെ അ
നുജനെ ചുമതലപ്പെടുത്തി കേരളചക്രവൎത്തിയായി വാഴ്
കയും ചെയ്തു. ഈ സംഭവം നടന്നതു ക്രിസ്തുവൎഷാരംഭ
ത്തിന്നു മുമ്പു 113-ാം (കലിവത്സരം 2988) വത്സരത്തി
ലാണ്. ഈ ഉദയൻബാണവൎമ്മപ്പെരുമാളാണ് കേര
ളത്തിലെ ഒന്നാമത്തെപ്പെരുമാൾ. പെരുമാക്കന്മാരെ
ന്നു പറഞ്ഞുവരുന്നവരെല്ലാം പന്തിരണ്ടു സംവത്സരത്തേ
ക്കു മാത്രമായി ചോളപാണ്ഡ്യരാജ്യങ്ങളിൽനിന്നു കൊ
ണ്ടുവന്നു വാഴിച്ചിട്ടുള്ള രാജാക്കന്മാരാണെന്നു കുറെക്കാ
ലം മുമ്പുമുതൽ ഒരു പ്രവാദമുണ്ടായിട്ടുണ്ട്. 'കേരളോൽപ
ത്തി' എന്ന പുസ്തകത്തിലും മററും ആ കഥയനുസരിച്ചു
ചില സംഗതികൾ പ്രസ്താവിച്ചിട്ടുമുണ്ട്. എന്നാൽ അത്
ചരിത്രപ്രകാരം ശരിയായിട്ടുള്ളതല്ല. തെളിവുകൾക്കനു
സരിച്ചിട്ടുള്ള ചരിത്രപ്രകാരം ഈ ഒന്നാമത്തെപ്പെരുമാ
ളെ മാത്രമേ മറുനാട്ടിൽനിന്നു സ്വീകരിച്ചു വാഴിച്ചിട്ടു
ള്ളു. മററുള്ള പെരുമാക്കന്മാരെല്ലാം അദ്ദേഹത്തിന്റെ
വംശപരമ്പരയിൽപ്പെട്ടവരും കേരളത്തിൽത്തന്നെ ജനിച്ചു
വളൎന്നിട്ടുള്ളവരുമായിട്ടാണിരിക്കുന്നത്. ഈ പെരുമാക്ക
ന്മാൎക്കെല്ലാം "ആതൻ"എന്നും ഒരു കുലപ്പേരുണ്ടായിരുന്നു.



# മൂന്നാമദ്ധ്യായം.

## പെരുമാൾവാഴ്ച.

### 1. ഉദയൻബാണവർമ്മപ്പെരുമാൾ.

പെരുമാക്കന്മാർ എന്ന സ്ഥാനപ്പേരോടുകൂടി പ്രസിദ്ധന്മാരായ രാജാക്കന്മാർ പലരുമായി വളരെക്കാലം കേരളം ഭരിച്ചിട്ടുണ്ട്. ക്രിസ്ത്വവർഷാരംഭത്തിനുമുമ്പ് 113 (കലിവത്സരം 2988) മുതൽ ഏകദേശം എഴുനൂററമ്പതു സംവത്സരത്തോളം കാലം ഈ രാജാക്കന്മാരാണ് വംശപരമ്പരയായി കേരളരാജ്യം വാണിട്ടുള്ളത്. ആകെ മുപ്പത്താറു പെരുമാക്കന്മാരാണുണ്ടായിട്ടുള്ളതെന്നാണ് പ്രസിദ്ധി. അവരിൽ ആദ്യകാലത്തുണ്ടായിരുന്ന പലരെക്കുറിച്ചും അവസാനകാലത്തുണ്ടായിരുന്ന ചിലരെക്കുറിച്ചും ചില വിവരങ്ങൾ നമുക്കറിവാൻ കഴിയുന്നതായിട്ടുണ്ട്. മററു ചിലരുടെ പേരുമാത്രവും അറിയാം. അങ്ങിനെയുള്ള പെരുമാക്കന്മാരിൽ ഒന്നാമത്തെ ആളാണ് ഉദയൻബാണവർമ്മപ്പെരുമാൾ. ഉദയൻപെരുമാൾ എന്നു മാത്രമായും ഇദ്ദേഹത്തെപ്പറയും. "ഉദയൻബാണവർമ്മൻ ചേരമാനാതൻ" എന്നാണ് ഇദ്ദേഹത്തിൻെറ മുഴുവൻ പേർ. കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞപ്രകാരം സമുദായഭരണാവസാനത്തിലുണ്ടായ കലഹത്തിൽ രണ്ടുപക്ഷക്കാരെയും സഹായിച്ച നയംകൊണ്ടുതന്നെ മലയാളനാട്ടു ഭരിച്ചു നാടിയ ഉദയൻ ബാണവർമ്മൻ എന്ന കൊങ്ങുനാട്ടരാ

ജാവു കൊങ്ങുനാടിൻെറ ഭരണം തൻെറ മേൽനോട്ട ത്തിൽത്തന്നെ സ്വന്തം അനുജനെ ചുമതലപ്പെടുത്തി കേ രളത്തിൻെറ നാഥനായി വാണു. അക്കാലം മുതൽ കൊ ങ്ങുനാട് ആദിചേരരാജാക്കന്മാരുടെ കാലത്തെന്നപോ ലെ വീണ്ടും കേരളരാജാക്കന്മാരുടെ അധീനത്തിൽപ്പെട്ട സാമന്തരാജ്യങ്ങളിലൊന്നാക്കിത്തീൎത്തു. അവിടത്തെ രാ ജാക്കന്മാൎക്ക് പരമ്പരയായി കേരളപ്പെരുമാക്കന്മാരുടെ ഇളമസ്ഥാനമാണുള്ളതെന്ന നിലയിൽ "കൊങ്ങിളങ്കുറ ച്ചർ" എന്ന സ്ഥാനപ്പേരും നിശ്ചയിച്ചു. എന്നാൽ രാജ്യ ഭരണാവകാശം ആ അനുജൻെറ വംശപരമ്പരക്കുതന്നെ അനുവദിച്ചുകൊടുക്കുകയും ചെയ്തു. അങ്ങിനെ കേരള ത്തിലെ ഒന്നാമത്തെ പെരുമാളായിവാണ ഉദയൻപെ രുമാൾ ആദിചേരരാജാക്കന്മാരുടെ കുലപട്ടണമായിരുന്ന തിരുവഞ്ചിക്കുളത്തെത്തന്നെയാണ് തലസ്ഥാനനഗരമാ ക്കിയത്. അന്നുമുതൽ ആ വഞ്ചിപട്ടണത്തിന്ന് ആ പെ രുമാളുടെ പേരോടുകൂടി ബന്ധിച്ചിട്ടുള്ള "മഹോദയപു രം" എന്ന പേരും പ്രസിദ്ധമായിത്തീൎന്നു. സകലകാൎയ്യ ങ്ങളിലും മേലധികാരത്തോടുകൂടിയ രാജാവായിത്തന്നെ യാണ് നാട്ടുകാർ അദ്ദേഹത്തെ വാഴിച്ചതെങ്കിലും ജനര ഞ്ജനത്തിൽ നിപുണനായ ആ പെരുമാൾ സമുദായഭര ണകാലത്തുണ്ടായിരുന്ന ഏൎപ്പാടുകൾ മുഴുവനും മാററുക യുണ്ടായില്ല. പഞ്ചമഹാസഭകളും ഗ്രാമസഭകളും മററും അദ്ദേഹം വീണ്ടും ഏൎപ്പെടുത്തി. രക്ഷാപുരുഷന്മാരെ നി യമിക്കുന്നതു വേണ്ടെന്നുവെച്ചുവെങ്കിലും ഭരണകാൎയ്യത്തി ലും മററും ആലോചനക്കാരായി "തളിയാതിരിമാർ" എ

ന്ന പുതിയ സ്ഥാനപ്പേരോടുകൂടി നന്നാലാളുകളെ മുമ്മൂ ന്നു വത്സരം കാലാവധിയോടുകൂടി നിയമിച്ചു. അവ ക്കു ചില സ്ഥാനമാനങ്ങൾ കല്പിച്ചു രാജധാനിക്കടുത്തുത ന്നെ വാസസ്ഥലങ്ങളും ഏൎപ്പെടുത്തി. ഈവഴിക്കു ബ്രാഹ്മണ രും ക്ഷത്രിയരുംകൂടി ഭരിക്കുന്ന നാടു് എന്ന അൎത്ഥ ത്തിൽ "ബ്രഹ്മക്ഷത്രഭൂമി" എന്നൊരു പേരും കേരളത്തി നുണ്ടായിത്തീൎന്നു. അപ്രകാരം തളിയാതിരിമാരായി നി യമിച്ച ബ്രാഹ്മണരുടെ വംശപരമ്പരയാണു് ആഢ്യന്മാ രിൽ "ഗ്രാമണിയാഢ്യന്മാർ"എന്ന പേരോടുകൂടി ഇക്കാ ലത്തും ഗണിച്ചുവരുന്ന ബ്രാഹ്മണർ. പൊതുജനങ്ങളുടെ അധികാരാവകാശങ്ങൾക്കു വലിയ കുറവൊന്നും വരാത്ത വിധത്തിലാണു് ഈ രാജശ്രേഷ്ഠൻ ഭരണവ്യവസ്ഥകളെ ല്ലാം ഏൎപ്പെടുത്തിയതു്. എല്ലാ കാൎയ്യങ്ങളുടെയും ഒടുവി ലത്തെ വിധികൎത്തൃത്വം രാജാവിനാണെന്നു മാത്രമേ പ്ര ധാനമായൊരു വ്യത്യാസം വരുത്തിയുള്ളൂ. തലസ്ഥാ നമായ വഞ്ചിപട്ടണത്തിൽനിന്നു കുറെ വടക്കുഭാഗത്താ യി ഇപ്പോൾ "തൃക്കണാമതിലകം" എന്നും "മതിലകം" എന്നുമാത്രവും പറഞ്ഞുവരുന്ന പ്രദേശത്തു സ്ഥാപിച്ച പ ഞ്ചമഹാസഭകൾ വഴിയായിട്ടാണു് സകല കാൎയ്യങ്ങളും അദ്ദേഹം നിൎവ്വഹിച്ചു വന്നതു്. പിൽകാലത്തുണ്ടായപെ രുമാക്കന്മാരും ഈ ഒന്നാമത്തെ പെരുമാൾ ഏൎപ്പെടുത്തി യ ഭരണവ്യവസ്ഥകളെത്തന്നെ തുടൎന്നുവരികയും ചെയ്തു. ഒരു മഹാശൂരനെന്ന നിലയേക്കാൾ സമാധാനപരിപാ ലകനെന്ന നിലയിലാണു് ഈ രാജാവു് അധികം പ്ര സിദ്ധനായിത്തീൎന്നതു്. ഈ ഒന്നാം പെരുമാൾ "വെളി

യൻ" എന്ന് പേരായ ഒരു പ്രഭുവിൻെറ മകളായ "നല്ലിനി" എന്ന സ്ത്രീയെയാണ് വിവാഹം ചെയ്തത്. ആ രാജ്ഞിയിൽ അദ്ദേഹത്തിന്ന രണ്ടു പുത്രന്മാരും ഉണ്ടായി. സമാധാനത്തോടേ പന്തിരണ്ടു സംവത്സരക്കാലം രാജ്യം ഭരിച്ചതിന്നശേഷം ക്രി. മു. 101-ൽ (കലിവത്സരം3000) ആ ഒന്നാമത്തെ പെരുമാൾ പരലോകം പ്രാപിച്ചു.

## 2. ഇമയവമ്മ പെരുമാൾ.

ഉദയൻപെരുമാൾക്കുശേഷം അദ്ദേഹത്തിൻെറ പുത്രന്മാരിൽ ജ്യേഷ്ഠനായ ഇമയവമ്മൻപെരുമാളായി വാണു. 'ഇമയവമ്മൻ നെടുഞ്ചേരമാനാതൻ' എന്നാണ് ഈ രാജാവിൻെറ പൂൎണ്ണമായ പേർ. ചെറുപ്പത്തിൽത്തന്നെ രാജ്യഭാരം തുടങ്ങിയ ഈ പെരുമാൾ വലിയ വിരനും പരാക്രമിയും ആയിരുന്നു. അച്ഛൻ വഴിക്കു പുതുതായി ലഭിച്ച ഐശ്വൎയ്യം നിമിത്തം ഉത്സാഹഗുണം പ്രത്യേകിച്ചും വൎദ്ധിച്ച ഇദ്ദേഹം ഒന്നാമതായിത്തന്നെ അക്കാലത്തെ ചോളപാണ്ഡ്യരാജാക്കന്മാരെ യുദ്ധത്തിൽ ജയിച്ചു കീഴടക്കി. പിന്നെ വലിയ സൈന്യങ്ങളോടുകൂടി ആന്ധ്രരാജ്യമായ കിഴക്കെ സമുദ്രക്കരവഴിക്കു വടക്കോട്ടു ഹിമാലയംവരെ ഓരോരോ രാജക്കാരെജ്ജയിച്ചു ജയിച്ചു ദിഗ്ജയം നടത്തി. അന്നത്തെ വീരമൎയ്യാദപ്രകാരം ഹിമവത്സാനുവിൽ വിജയക്കൊടി നാട്ടി ചെറുഞാണൊലി മുഴക്കി. പിന്നെ അവിടെനിന്നു പടിഞ്ഞാട്ടുപോയി ഹിമവാൻെറ പടിഞ്ഞാറെ അററത്തുകൂടെ വടക്കോട്ട് അഫ്ഘനസ്ഥാനംവരെച്ചെന്നു. അവിടെയുണ്ടായിരുന്ന

യവനരാജാക്കന്മാരെയും ജയിച്ച് അസംഖ്യം വൈരരത്നങ്ങളും മററും കാഴ്ചയായിവാങ്ങി പടിഞ്ഞാറെ സമുദ്രക്കരവഴിക്കു മടങ്ങിപ്പോന്നു. ഇങ്ങനെ വലിയൊരു ദിഗ്ജയംതന്നെ ഈ രണ്ടാംപെരുമാൾ നടത്തീട്ടുണ്ട്. ആ ദിഗ്ജയത്തിൻെറ മുദ്രയായി ഇദ്ദേഹത്തിൻെറ കിരീടത്തിന്മേൽ ഏഴിഴയുള്ള ഒരു വൈരമാലയും അണിഞ്ഞിരുന്നു. വടർശിലപൊരിച്ച മന്നവൻ, എഴുമുടിമന്നൻ, ഹാരത്തിരുവില്ലൻ, എന്നീവക വിരുദപ്പേരുകളും ഈ പെരുമാൾക്കുണ്ടായിരുന്നു.

മേൽവിവരിച്ചപ്രകാരം ഒരു ദിഗ്ജയം നടത്തിയ രണ്ടാംപെരുമാൾ കേരളരാജ്യത്തെ വീണ്ടും മുൻകാലത്തെപ്പോലെ കന്യാകുമാരിമുതൽ ഗോകർണ്ണംവരെയാക്കി നിയമിച്ചു. പെരുമ്പുഴ മുതൽ വടക്കോട്ടുള്ള ഭാഗത്തെയും മുപ്പത്തിരണ്ടു ഗ്രാമങ്ങളാക്കിത്തിരിച്ച് അവിടെയും മററു കേരളത്തിലെപ്പോലെ ഗ്രാമസഭകളും ദേശസഭകളും ഏർപ്പെടുത്തുകയും ചെയ്തു. ഈ പെരുമാളുടെ ശ്രേഷ്ഠിതന്മാരിലൊരാളും വലിയ ധനികനും കച്ചവടക്കാരനുമായ "കോവലൻ"എന്നൊരാൾ വഞ്ചിനഗരത്തിൽ വളരെ വിശേഷപ്പെട്ട ഒരു ബുദ്ധചൈത്യം പണിയിച്ചിരുന്നു. അത് പിന്നെ വളരെക്കാലത്തേക്കു വഞ്ചിനഗരത്തിലുള്ള കാഴ്ചകളിൽ ഏററവും പ്രധാനപ്പെട്ടതുമായിരുന്നു. വിദേശീയരായ യാത്രക്കാർപോലും അതിനെപ്പററി വളരെപ്പുകൾത്തി വർണ്ണിച്ചിട്ടുണ്ട്. വലിയ ചേരമാൻപെരുമാൾ എന്നർത്ഥമായ "പെരുഞ്ചേരനാതൻ"എന്നാണ് ഇദ്ദേഹത്തെ സാധാരണയായി പറഞ്ഞുവന്നിരു

ന്നത്. ഇദ്ദേഹം വിവാഹംചെയ്ത രാജ്ഞിയുടെ പേർ "പത്മാദേവി" എന്നാണ്. പ്രതാപശാലിയായ ഈ പെരുമാൾ 58 സംവത്സരത്തോളം കാലം(ക്രി. മു. 43-വരെ) രാജ്യം വാണിരുന്നു.

### 3. കുട്ടവനാതൻ പെരുമാൾ.

മേൽപ്പറഞ്ഞ രണ്ടാംപെരുമാളുടെ പരലോകപ്രാപ്തികാലത്ത് അദ്ദേഹത്തിന്റെ പുത്രനു പ്രായപൂർത്തിയായിട്ടില്ലാതിരുന്നതിനാലോ അതോ കേരളത്തിലെ മക്കത്തായവഴിക്കാരുടെയിടയിലും കുടുംബത്തിലെ കാരണവസ്ഥാനവും കൈകാര്യകർത്തൃത്വവും പുത്രന്മാരിൽ ജ്യേഷ്ഠനുള്ളതുതന്നെ ക്രമത്തിൽ അനുജന്മാൎക്കും സിദ്ധിക്കുമെന്നുള്ള നിയമം പെരുമാക്കന്മാരും സ്വീകരിക്കണമെന്നുണ്ടായ പൊതുജനാഭിപ്രായം അനുസരിച്ചോ എന്തോ, പിന്നെ പെരുമാളായി വാണത് ഈ രണ്ടാംപെരുമാളുടെ അനുജൻ കുട്ടവനാതൻ എന്ന രാജാവാണ്. ഈ പെരുമാൾക്ക് "ഗജപതി" എന്നും ഒരു സ്ഥാനപ്പേർ ഉണ്ടായിരുന്നു. അനേകം ആനകളെ അടുത്തടുത്തുനിൎത്തി കിഴക്കെ സമുദ്രത്തിലേയും പടിഞ്ഞാറെ സമുദ്രത്തിലേയും തീൎത്ഥം ആനപ്പുറത്തുവരുത്തി അഭിഷേകം കഴിച്ചിട്ടാണത്രെ ഈ മൂന്നാം പെരുമാൾ സിംഹാസനാരൂഢനായത്. ഇദ്ദേഹം വലിയ ധൎമ്മിഷ്ഠനും വിദ്വാനും ശാന്തശീലനുമായിരുന്നു. കേരളത്തിൽ കൃഷിസംബന്ധമായി പല പരിഷ്കാരങ്ങളും ഏൎപ്പെടുത്തി നടപ്പാക്കീട്ടുള്ളവരിൽ ഈ പെരുമാൾ ഒരു പ്രധാനനുമായിരുന്നു. ക്രി. മു. 18 വരെയാ

യി 25 വഷം രാജ്യം ഭരിച്ചതിനുശേഷം ഇദ്ദേഹം വിഷയവിരക്തനായി രാജ്യഭാരം ഒഴിഞ്ഞു. ശേഷമുള്ള ആയുഷ്കാലം വിജനപ്രദേശത്തു താമസിച്ച് ഈശ്വരധ്യാനം ചെയ്തു കഴിച്ചുകൂട്ടുകയും ചെയ്തു.

## 4. പിന്നത്തെ 9 പെരുമാക്കന്മാർ.

പിന്നെ ഇമയവമ്മപ്പെരുമാളുടെ പുത്രൻ രണ്ടാംബാണവമ്മൻപെരുമാളായിവാണു. 'ബാണവമ്മൻ നാർമുടിച്ചേരമാനാതൻ' എന്നാണ് ഈ പെരുമാളുടെ പൂണ്ണനാമം. ഇദ്ദേഹവും പിതാവിനെപ്പോലെ യുദ്ധവീരനായിരുന്നു. ചോളപാണ്ഡ്യരാജാക്കന്മാരെ യുദ്ധത്തിൽ തോല്പിച്ചു. 'നന്നൻ' എന്ന പാണ്ഡ്യരാജാവിനെ വധിക്കയും അദ്ദേഹത്തിൻെറ പുത്രനെ പാണ്ഡ്യരാജാവാക്കി വാഴിക്കയും ചെയ്തു. പാണ്ഡ്യരാജ്യത്തിൽചേന്നു കിടന്നിരുന്ന 'പൂഴിനാട്' എന്ന പ്രദേശം (ഇപ്പോഴത്തെ ആരുവാമൊഴിക്കടുത്ത ചില ഭാഗങ്ങൾ) കേരളത്തോടുചേത്തു. ഈ പെരുമാൾ ക്രി. പി. 7-ാംവത്സരംവരെയാണ് രാജ്യം വാണിട്ടുള്ളത്.

അതിനുശേഷം ആ പെരുമാളുടെ പുത്രൻ 'അത്തുവൻ ചേരമാൻ ആതൻ' എന്നുംകൂടി പേരുള്ള പൊറയൻ പെരുമാൾ രാജാവായി വാണു. ഈ പെരുമാളുടെ കാലത്ത് ചേരസാമ്രാജ്യത്തിലുൾപ്പെട്ട കൊങ്ങുനാട് ചോളരാജാവ് ആക്രമിച്ചു. പെരുമാൾ സൈന്യത്തോടുകൂടി കൊങ്ങുനാട്ടിൽച്ചെന്നു യുദ്ധത്തിൽ ചോളരാജാവിനെ പിടിച്ചു തടവിലിടുകയും പിന്നെ വിട്ടയക്കുകയും ചെയ്തു.

ഇദ്ദേഹം ക്രി. പി. 21-ാംവത്സരംവരെയാണ് നാടു വാണത്.

അതിൽപിന്നെ ആ അഞ്ചാംപെരുമാളുടെ പുത്രൻ 'കുട്ടക്കോച്ചേരമാനാതൻ' എന്ന പെരുമാൾ രാജ്യഭാരം തുടങ്ങി. ഇദ്ദേഹം വലിയ പരാക്രമിയായിരുന്നതിന്നു പുറമെ ഒരു വിഷ്ണുഭക്തനുമായിരുന്നു. പൊതുജനങ്ങൾക്ക് ഉപയോഗത്തിന്നുവേണ്ടി പല പ്രദേശങ്ങളിലും കിണറ്, കുളം, മുതലായത് കുഴിപ്പിക്കുക, വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കുക മുതലായി പല പുണ്യകർമ്മങ്ങളും ഇദ്ദേഹം നടത്തീട്ടുണ്ട്. 'കപിലർ' എന്നു പേരായ ഒരു ഭക്തകവിക്കു വളരെ ഭൂസ്വത്ത് ദാനം ചെയ്തിട്ടുമുണ്ട്. 'ആഴിവർമ്മൻ' പെരുമാൾ എന്നുംകൂടി പേരുണ്ടായിരുന്ന ഇദ്ദേഹം ക്രി. പി 46വരെയാണ് രാജ്യം വാണത്.

പിന്നെ അദ്ദേഹത്തിന്റെ പുത്രൻ "മന്ദരവർമ്മൻ ചേരമാനാതൻ" എന്ന പെരുമാൾ രാജ്യം ഭരിച്ചുതുടങ്ങി. ഇദ്ദേഹത്തിനു മന്ദരൻചേരൻഇരുമ്പൊറ, പെരുഞ്ചേരൻ ഇരുമ്പൊറ, കുട്ടവൻ ഇരുമ്പൊറ എന്നിങ്ങനെ പല പേരുകളും ഉണ്ടായിരുന്നു. ഈ പെരുമാൾ വലിയ യുദ്ധവീരനും വലിയ ശാസ്ത്രജ്ഞനുമായിരുന്നു. ക്രി. പി 63വരെ ഈ പെരുമാൾ രാജ്യം ഭരിച്ചു.

പിന്നെ ആ പെരുമാളുടെ പുത്രൻ 'പൊറയൻ ഇളഞ്ചേരമാനാതൻ' എന്ന പെരുമാൾ രാജ്യഭാരം തുടങ്ങി. ഈ രാജാവ് ഇളഞ്ചെന്നി എന്ന ചോളരാജാവിനെയും പഴയന്മാരൻ എന്ന പാണ്ഡ്യരാജാവിനെയും യുദ്ധ

ത്തിൻ കീഴടക്കി മൂന്നുരാജ്യങ്ങളും ഏകശാസനത്തിലാക്കി ത്തീൎത്തു ക്രി. പി. 79വരെ രാജ്യം വാണു.

അതിന്നുശേഷം ആ പെരുമാളുടെ മകൻ "നെടും ചേരമാനാതൻ" പെരുമാളായി. ആ പെരുമാൾക്ക് അധികകാലം വാഴാനിടയായില്ല. വാഴ്ചതുടങ്ങി മൂന്നാം വത്സരത്തിൻ "കിള്ളി" എന്ന ചോളരാജാവുമായുണ്ടായ യുദ്ധത്തിൽ രണ്ടു രാജാക്കന്മാരും ഒരേസമയത്തു പരസ്പരം വെട്ടുകയാൽ രണ്ടാളും വെട്ടുകൊണ്ടുവീണു വീൎയ്യസ്വൎഗ്ഗം പ്രാപിച്ചു.

അതിൽപിന്നെ അദ്ദേഹത്തിന്റെ മകൻ മൂന്നാം "ബാണവൎമ്മൻ" പെരുമാളായി വാണു. ഇദ്ദേഹത്തിന്റെ കാലത്ത് ഉത്തരേന്ത്യയിൽനിന്നു കുറെ ആൎയ്യബ്രാഹ്മണർ കേരളത്തിൽവന്നു: പെരുമാൾ അവൎക്കിരിപ്പാനായി "തൊണ്ടിയൂർ" എന്ന പ്രദേശവും (മലയാള ജില്ലയിൽ പൊന്നാനിതാലൂക്കിലുള്ളത്) ഉപജീവനത്തിന്നായി കുറെ പശുക്കളേയും ദാനംചെയ്തു. ഈ പെരുമാൾ 28 വത്സരം രാജ്യം ഭരിച്ചു.

അദ്ദേഹത്തിന്റെ പുത്രൻ രണ്ടാം "ഇമയവൎമ്മൻ" ക്രി. പി. 110-ൽ പെരുമാളായി രാജ്യഭാരം തുടങ്ങി. ഇദ്ദേഹവും "കരികാലൻ"എന്ന ചോളരാജാവും തമ്മിൽ ഒരു യുദ്ധമുണ്ടായി. അതിൽ കരികാലന്റെ ഒരു ആയുധമേററു മുറിപററിയപ്പോൾ പെരുമാൾ മോഹാലസ്യപ്പെട്ടുപോയി. സ്വബോധം വന്നപ്പോൾ തനിക്കുപററിയ അവമാനം ഓൎത്ത് മാനിയായ പെരുമാൾ ലജ്ജിച്ചു

യുദ്ധം മതിയാക്കി നാടുവിട്ടുപോയി സന്യാസവൃത്തി സ്വീകരിച്ചു. അഞ്ചു വത്സരമേ ഇദ്ദേഹം രാജ്യം വാണിട്ടുള്ളൂ.

പിന്നെ അദ്ദേഹത്തിന്റെ പുത്രൻ നാലാം 'ബാണവൎമ്മൻ' ക്രി. പി. 115-ൽ പെരുമാളായി. ഈ പെരുമാളും ചോളരാജാവിനോടു പടക്കൊരുങ്ങി; എങ്കിലും ഒടുവിൽ തമ്മിൽ സന്ധിചെയ്കയും ചോളന്റെ മകളെ വിവാഹം കഴിക്കയും ആണുണ്ടായത്. ഇദ്ദേഹത്തിന്നു രണ്ടു പുത്രന്മാരുണ്ടായി. അവരിൽ അനുജൻ വലിയ കവിയായിരുന്നു. അദ്ദേഹം ചെറുപ്പത്തിൽത്തന്നെ ബുദ്ധമതം സ്വീകരിച്ച് ഒരു ബുദ്ധസന്യാസിയായിട്ടാണ് കാലം കഴിച്ചത്. പെരുമാളാകട്ടെ 15 വത്സരം രാജ്യം വാണതിന്നുശേഷം പരലോകപ്രാപ്തനായി.

## 5. ചെങ്കുട്ടവപ്പെരുമാൾ.

അതിന്നുശേഷം ആ പെരുമാളുടെ മക്കളിൽ ജ്യേഷ്ഠനായ "ഇമയവൎമ്മൻ ചെങ്കുട്ടവൻ" ക്രിസ്തുവത്സരം 129-ാം കലിവത്സരം 3230-ൽ പെരുമാളായി വാണു. ഇളയ രാജകുമാരൻ അതിന്നുമുമ്പുതന്നെ ബുദ്ധസന്യാസിയായിത്തീൎന്നുവെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആ വഴിക്ക് "ഇളങ്കൂറടികൾ" അല്ലെങ്കിൽ "ഇളങ്കോവടികൾ" എന്ന പേരിൽ പ്രസിദ്ധനായിത്തീൎന്ന അദ്ദേഹമാണ് ചെന്തമിഴ്ഭാഷയിലെ ഉൽകൃഷ്ടഗ്രന്ഥങ്ങളിലൊന്നായ "ചിലപ്പതികാരം"എന്ന കാവ്യം നിൎമ്മിച്ചിട്ടുള്ളത്. മഹാപരാക്രമിയായ ചെങ്കുട്ടവപ്പെരുമാൾ തൃക്കുണവാമതിലകത്തു സ്ഥാപിച്ചിരുന്ന വിദ്വത്സഭയുടെ പരിശോധകസ്ഥാ-

നത്ത് ഇളങ്കൂറടികളെ നിയമിച്ച് ഉർജ്ജിതത്തോടും സമാധാനത്തോടും രാജ്യംഭരിച്ചുവന്നു. ഈ പെരുമാളുടെ കാലത്തുണ്ടായ ഒരു കടൽക്ഷോഭത്തിൽ പടിഞ്ഞാറെസ്സമുദ്രം ഏതാനും ഭാഗം കരവെച്ചു പിൻമാറുകയുണ്ടായി. അങ്ങനെ അന്ന് കരവെച്ചുണ്ടായ പ്രദേശമാണ് ഇപ്പോൾ "കരപ്പുറം"എന്ന് പറഞ്ഞുവരുന്ന ചേർത്തല മുതലായ സ്ഥലങ്ങൾ. ആ സംഭവം നിമിത്തം ചെങ്കുട്ടവപ്പെരുമാൾക്ക് "കടൽ പിറകോട്ടിയ കുട്ടവൻ"എന്നൊരു ബിരുദനാമവും ഉണ്ടായിരുന്നു. അതുപോലെ "വേൽ"എന്ന ആയുധം പ്രയോഗിക്കുന്നതിൽ ഈ പെരുമാൾ വളരെസ്സമർത്ഥനായിരുന്നതിനാൽ "വേൽപ്പുകൾകുട്ടവൻ" എന്ന പേരിലും ഇദ്ദേഹത്തെപ്പുകൾത്തിവന്നിരുന്നു. ഈ ചെങ്കുട്ടവപ്പെരുമാളുടെ കാലത്ത് മറെറാരു പ്രധാനസംഭവവും ഉണ്ടായിട്ടുണ്ട്. ചോളരാജ്യക്കാരി "കന്നകി" എന്നു പേരായ ഒരു പതിവ്രതാരത്നം ഭർത്താവായ "കോവല"നോടുകൂടി പാണ്ഡ്യരാജ്യത്തു ചെന്നു. ചിലരുടെ ദുർബ്ബോധനയാൽ കോവലൻ ഒരു കള്ളനാണെന്നു തെററിദ്ധരിച്ച പാണ്ഡ്യരാജാവ് അദ്ദേഹത്തെ വെട്ടിക്കൊല്ലുവാൻ കല്പനകൊടുക്കയും രാജഭൃത്യന്മാർ ആ കല്പന നടത്തുകയും ചെയ്തു. ആ കഠിനസംഗതിയറിഞ്ഞ കന്നകി കോപവ്യസനങ്ങൾ സഹിക്കാതെ പാണ്ഡ്യരാജധാനിയെശ്ശപിച്ച് അവിടെനിന്ന് ഓടിപ്പോന്നു സഹ്യപർവ്വതത്തിലെ കാട്ടുപ്രദേശത്തെത്തുകയും ഒരു കടമ്പിൻമരത്തിൻെറ കീഴിൽ വെച്ച് പ്രാണനെ ത്യജിക്കയും ചെയ്തു. ഈ വർത്തമാനമെല്ലാം കേട്ടപ്പോൾ പശ്ചാത്താപത്തോടുകൂടിയ പെരു

മാളുടെ പത്നി "വെണ്മാൾ" എന്ന മഹാരാജ്ഞി ആ പതിവ്രതയുടെ സ്മാരകമായി ഒരു ദേവീക്ഷേത്രം പ്രതിഷ്ഠിക്കണമെന്നു പെരുമാളോടപേക്ഷിച്ചു. പെരുമാൾ ആ അപേക്ഷയെ അഭിനന്ദിക്കയും ക്ഷേത്രത്തിലെ ബിംബത്തിന്നുള്ള ശില ഹിമാലയത്തിൽനിന്നുതന്നെ കൊണ്ടുവരണമെന്നു നിശ്ചയിക്കയും ചെയ്തു. അതോടുകൂടി ഗംഗാനദീതീരംവരെ ഒരു ദിഗ്ജയം നടത്തുവാനും ഉറച്ചു. അതുപ്രകാരം പടയോടുകൂടിപ്പുറപ്പെട്ടു കൊങ്ങുനാട്ടിൽച്ചെന്നു കൊങ്ങൻപടയേയും കൂട്ടി വടക്കോട്ടു ഗംഗവരെയുള്ള പല രാജാക്കന്മാരേയും യുദ്ധത്തിൽ തോൽപ്പിച്ചുംകൊണ്ടുപോയി. പിന്നെ ഹിമാലയത്തിൽനിന്നു ശിലയെടുപ്പിച്ചു കൊണ്ടുപോന്ന് ആ ശില ഗംഗാജലത്തിൽ ഏഴുദിവസം ഇട്ട് ശുദ്ധിവരുത്തി കൊണ്ടുപോരികയും ചെയ്തു. വിധിപ്രകാരം ക്ഷേത്രം പണിയിച്ച് ദേവീപ്രതിഷ്ഠയും കഴിച്ചു. അപ്രകാരം ഈ ചെങ്കുട്ടവപ്പെരുമാളുടെ കാലത്തുണ്ടായിട്ടുള്ളതാണ് കൊടുങ്ങല്ലൂർ ഭഗവതീക്ഷേത്രം. മേൽപറഞ്ഞ സംഭവങ്ങളെ അടിസ്ഥാനമാക്കി പെരുമാളുടെ അനുജൻ ഇളങ്കോവടികൾ നിർമ്മിച്ചിട്ടുള്ളതാണ് മുമ്പു പ്രസ്താവിച്ച "ചിലപ്പതികാരം"എന്ന തമിഴ് സാഹിത്യഗ്രന്ഥം. ഈ പതിമ്മൂന്നാമത്തെ പെരുമാൾ അമ്പത്തഞ്ചു വത്സരത്തോളം കാലം ഉൽകൃഷ്ടനിലയിൽ രാജ്യഭാരംചെയ്തതിന്നു ശേഷം കലിവർഷം 3285-ന് ക്രി. പി. 174-ൽ പരലോകപ്രാപ്തനായി.

## 6. പിന്നത്തെ പെരുമാക്കന്മാർ.

പിന്നെ ആ പെരുമാളുടെ പുത്രൻ "കോതവർമ്മൻ

കുട്ടവൻ ചേരമാൻ"പെരുമാളായി വാണു. ഇദ്ദേഹത്തി
ന്ന് "കടുമാൻ കോതവൎമ്മപ്പെരുമാൾ" എന്ന പേരിലും
പ്രസിദ്ധിയുണ്ട്. ഇദ്ദേഹം പത്തു സംവത്സരത്തോളം കാ
ലമാണ് രാജാവായി വാണിട്ടുള്ളത്.

അതിൽപിന്നെ ആ പെരുമാളുടെ മകൻ "മന്ദരവ
ൎമ്മൻ ചേരമാൻ ഇരുമ്പൊറ"എന്ന പെരുമാൾ രാജ്യഭാ
രം തുടങ്ങി. ഈ പെരുമാളും "നെടുഞ്ചേഴിയൻ" എന്ന
പാണ്ഡ്യപ്പെരുമാളും തമ്മിൽ പാണ്ഡ്യരാജ്യത്തുവെച്ച്
ഒരു യുദ്ധമുണ്ടായി. ആ യുദ്ധത്തിൽ പാണ്ഡ്യരാജാവ്
കേരളപ്പെരുമാളെ ജയിച്ചു തടവുകാരനാക്കിപ്പിടിച്ചു.
ആ വൎത്തമാനം കേട്ടപ്പോൾ കേരളത്തിലെ സാമന്തരാജാ
ക്കന്മാരും പ്രഭുക്കന്മാരും എല്ലാം ചേൎന്ന വലിയ സൈന്യ
ങ്ങളോടുകൂടി പാണ്ഡ്യരാജ്യത്തുചെന്നു വീണ്ടും യുദ്ധം തുട
ങ്ങി. അതിൻെറ ഫലമായി പെരുമാൾക്കു ബന്ധനം
വിട്ടുപോരുന്നതിന്നും പാണ്ഡ്യരാജ്യത്തിൻെറ അതിൎത്തി
യിൽ ചില ഭാഗങ്ങൾ പിടിച്ചടക്കി കേരളത്തോടു ചേ
ൎക്കുന്നതിന്നും സാധിച്ചു. ഈ പെരുമാൾ മുപ്പതുസംവത്സ
രംകാലം രാജ്യം വാണിട്ടുണ്ട്.

ഇപ്രകാരം ക്രമത്തിൽ തലമുറയായി ആകെ മുപ്പ
ത്താറു പെരുമാക്കന്മാർ കേരളം ഭരിച്ചിട്ടുണ്ട്. എല്ലാംകൂ
ടിയുള്ള പെരുമാൾവാഴ്ചക്കാലം ഏകദേശം എണ്ണൂ
റു സംവത്സരത്തോളം, അതായത് ക്രി. പി. ഏഴാം നൂ
ററാണ്ടിൻെറ ഉത്തരാൎദ്ധംവരെയാണ്. അതിൽ അവസാ
നത്തെ നൂററമ്പതോളം വത്സരം കേരളചരിത്രത്തിൽ പ
ല സംഗതികൾകൊണ്ടും പ്രധാനപ്പെട്ടതുമാണ്. അതി

നെപ്പററി അടുത്ത അദ്ധ്യായത്തിൽ വിവരിക്കും. മദ്ധ്യകാലത്തു വാണിരുന്ന പെരുമാക്കന്മാരിൽ പലരും ചോള പാണ്ഡ്യരാജാക്കന്മാരുമായി ചില യുദ്ധങ്ങൾ നടത്തുകയും തരംപോലെ ജയിക്കുകയും തോല്ക്കുകയും ചെയ്തിരുന്നുവെന്നല്ലാതെ അക്കാലങ്ങളിൽ പ്രധാനപ്പെട്ട ചരിത്രസംഭവങ്ങൾ അധികമുണ്ടായിട്ടില്ല. എന്നാൽ ക്രി. പി. നാലാംനൂററാണ്ടിൽ കേരളത്തിന്റെ വടക്കേ അററത്തുള്ള ചില പ്രദേശങ്ങൾ ഹാരിതവംശക്കാരായ കദംബരാജാക്കന്മാരും ചാലൂക്യന്മാരും ഇടവിട്ടിടവിട്ട് ആക്രമിച്ചു കയ്യടക്കുകയുണ്ടായി. എന്നു മാത്രമല്ല, ഏകദേശം നാനൂറാമാണ്ടിടക്ക് ഗോകർണ്ണം മുതൽ കുന്താപുരംവരെയുള്ള പ്രദേശങ്ങളിൽ അവർ ആധിപത്യം നടത്തിത്തുടങ്ങുകയും ചെയ്തു. ആ പ്രദേശങ്ങളിലുണ്ടായിരുന്ന ഗ്രാമസഭകളും മററും അവരുടെ ആധിപത്യം സമ്മതിച്ചുംവന്നു. അതോടുകൂടി ആ വടക്കൻ പ്രദേശങ്ങൾ കേരളരാജ്യത്തിൽനിന്നു വിട്ടുപോയി. കേരളപ്പെരുമാക്കന്മാർ വളരെക്കാലത്തോളം അതു വീണ്ടെടുപ്പാൻ ശ്രമിച്ചതുമില്ല.

ഇടക്കാലങ്ങളിലുണ്ടായ പെരുമാക്കന്മാരിൽ 'പെരുംകടുങ്കോച്ചേരമാൻ' 'കോതവർമ്മൻ കോതമാപ്പൻ ചേരമാൻ' 'ആദിത്യവർമ്മൻ കണക്കാലിരുമ്പൊറ ചേരമാൻ' 'വിജയവർമ്മൻ ചേരമാൻ' 'മാടവർമ്മൻ ചേരമാൻ' 'ആര്യവർമ്മൻ ചേരമാൻ' എന്നിവർ വലിയ ധർമ്മിഷ്ഠന്മാരും വിദ്വാന്മാരും അവരിൽ ചിലർ നല്ല കവികളുമായിരുന്നു. ഭൂതരായവർമ്മപ്പെരുമാൾ, ഇന്ദുവർമ്മപ്പെരുമാൾ, വലഭിവർമ്മപ്പെരുമാൾ എന്നിവർ വലിയ ശൂരന്മാ

രും പരാക്രമികളും ആയിരുന്നു. അവരിൽ ചിലരുടെ കാലത്ത് പ്രജകൾക്ക് സമാധാനവും കുറവായിരുന്നു. ക്രി. വർഷം 5-ാം നൂററാണ്ടിന്റെ അവസാനഭാഗത്തിൽ വാണിരുന്ന ബാണവർമ്മപ്പെരുമാളുടെ കാലത്ത് കർമ്മപ്രധാനമായ മീമാംസകമതം കേരളത്തിൽ വ്യാപിക്കുവാൻ തുടങ്ങി. ഇത്രയും സംഗതികളാണ് അക്കാലത്തു ചരിത്രത്തിൽ സാമാന്യമായി പറയാവുന്നതായിട്ടുള്ളത്.

## 7. പെരുമാൾവാൾച്ചക്കാലത്തെരാജ്യസ്ഥിതി.

ഇപ്പോൾ തിരുവഞ്ചിക്കുളം എന്നു പറഞ്ഞുവരുന്ന പ്രദേശംതന്നെയാണ് പെരുമാൾവാൾച്ചക്കാലങ്ങളിലെല്ലാം രാജ്യത്തിന്റെ തലസ്ഥാനമായിരുന്നത്. ആ വഞ്ചിപട്ടണം പെരിയാററിൻകരയിലുള്ളതും വളരെ വലുപ്പമുള്ളതുമായിരുന്നു. ആ നഗരത്തിനു ചുററും ആനപ്പുള്ളയുടെ ആകൃതിയിൽ കെട്ടിയുണ്ടാക്കിയ വലിയ കോട്ടമതിലുകളും ഉണ്ടായിരുന്നു. ആ മതിലിന്മേൽ അവിടവിടെയായി ശത്രുക്കളുടെ നേരെ ആയുധങ്ങൾ പ്രയോഗിക്കുന്നതിനുള്ള പല മാതിരിയന്ത്രങ്ങളും നിരത്തിവെച്ചിരുന്നു. കോട്ടക്കു ചുററും വളരെ ആഴമുള്ള കിടങ്ങും ആ കിടങ്ങിൽ ആൾപ്പിടിയൻ മുതലകളും ഉണ്ടായിരുന്നു. നാലുകോട്ടവാതിൽക്കലും വലിയ ഗോപുരങ്ങൾ പണിചെയ്തിരുന്നു. ഉയന്ന കൊടിമരങ്ങളും ആ കൊടിമരങ്ങളിൽ അമ്പുതൊടുത്തു വലിച്ചിരിക്കുന്ന വില്ലിന്റെ ആകൃതി അടയാളമായിത്തുന്നിച്ചേത്തിട്ടുള്ള കൊടിക്കൂറകളും ദൂരെനിന്നും കാണത്തക്കവിധം ശോഭിച്ചിരിക്കുന്നു. പട്ടണത്തിലെ ഏററ

വും വിശേഷപ്പെട്ട വിചിത്രമന്ദിരങ്ങൾ പെരുമാളുടെ രാജധാനിയും അതിന്നടുത്ത് പൊൻമാളികയായി പണിചെയ്തിരുന്ന വിഷ്ണുക്ഷേത്രവും ഒരു ബുദ്ധചൈത്യവും ജൈനന്മാരുടെ സന്ന്യാസിമഠവും ആയിരുന്നു. മന്ത്രിമാരും മററുള്ള ഉദ്യോഗസ്ഥന്മാരും പ്രഭുക്കന്മാർ, വിദ്വാന്മാർ, വൈദികന്മാർ, ബുദ്ധസന്ന്യാസികൾ, രത്നവ്യാപാരികൾ, മുതലായവരും പട്ടണത്തിൽ പല ഭാഗങ്ങളിലുമായി പാർത്തുവന്നിരുന്നു. കടൽവഴിക്കും മലകളിൽനിന്നും വിശേഷപ്പെട്ട അനവധി സാമാനങ്ങൾ അവിടെ വന്നുചേർന്നിരുന്നു. പെരിയാററു തുറമുഖത്തു വന്നുചേരുന്ന യവനക്കപ്പലുകളുടെ കാഴ്ച വളരെ വിശേഷപ്പെട്ടതുതന്നെയായിരുന്നു. ആ വക കപ്പലുകളിൽ മിക്കതും സ്വർണ്ണവും മററുലോഹങ്ങളുമാണ് കയററിവന്നിരുന്നത്. ഏലവും കുരുമുളകും ഇഞ്ചിയും ആനക്കൊമ്പും പട്ടുവസ്ത്രങ്ങളുമാണ് ആവക കപ്പലുകളിൽ ഇവിടെനിന്നു കയററി അയച്ചിരുന്നത്. ഏലം, ഇഞ്ചി, കുരുമുളക്, ഇവകൾ ചാക്കചാക്കായി അടക്കി ചന്തസ്ഥലങ്ങളിൽ ശേഖരിച്ചിരുന്നു. 'കാണം' എന്നു പേരുള്ള പൊൻനാണയമായിരുന്നു ഓരോന്നിനും വിലനിശ്ചയിച്ചു കൈമാററം നടത്തുന്നതിൽ പ്രമാണമായി ഉപയോഗിച്ചിരുന്നത്. നാട്ടുപുറങ്ങളിൽ നെൽക്കൃഷിക്കും മററും ധാരാളം അഭിവൃദ്ധിയുണ്ടായിരുന്നതിന്നു പുറമെ കാട്ടുപ്രദേശങ്ങളിലും പലതരം കൃഷികൾ ചെയ്തുവരിക പതിവായിരുന്നു. പെരുമാൾ പല അവസരങ്ങളിലും കാട്ടുപ്രദേശങ്ങളിൽപോയി മലയരുടെയും മററും കൃഷികൾ കണ്ടു സന്തോഷിക്കയും അവരെ ഉത്സാഹപ്പെടുത്തുകയും ചെയ്തിരുന്നു.

## 8. മതവും ആചാരവും.

ജനങ്ങളെല്ലാം മതത്തെസ്സംബന്ധിച്ചേടത്തോളം വൈദികമതക്കാർ, ബുദ്ധമതക്കാർ എന്നിങ്ങനെ രണ്ടുതരക്കാരായിട്ടാണ് അന്നിരുന്നത്. അതിൽത്തന്നെയും സംഖ്യകൊണ്ടു ബുദ്ധമതക്കാർ വൈദികമതക്കാരെക്കാൾ ഒട്ടും കുറവായിരുന്നില്ല. വൈദികമതക്കാർ അന്യമതക്കാരെ ഇക്കാലത്തെപ്പോലെയോ അടുത്തകാലത്തുണ്ടായിരുന്നതുപോലെയോ അകന്ന നിലയിൽ ഗണിക്കയും നികൃഷ്ടന്മാർ എന്നു കരുതുകയും ചെയ്തിരുന്നില്ല. ഒരു ഗൃഹത്തിലെ അംഗങ്ങളിൽതന്നെ ജ്യേഷ്ഠൻ വൈദികമതക്കാരനും അനുജൻ ബുദ്ധമതക്കാരനും ആയാലും അവർതമ്മിൽ ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കുന്നതിന്നോ ഒരാൾ പാകം ചെയ്തത് മററെ ആൾക്കു ഭക്ഷിക്കുന്നതിന്നോ മതസംബന്ധമായി യാതൊരു വിരോധവും അക്കാലത്തേപ്പട്ടിരുന്നില്ല. ദമ്പതിമാരിൽത്തന്നെ ഭർത്താവ് ഒരു മതവും ഭാൎയ്യ മറെറാരു മതവും സ്വീകരിച്ചവരായി ധാരാളം ആളുകൾ ഉണ്ടായിരുന്നു. അതുപോലെതന്നെ താണജാതിക്കാരെന്നു കരുതിവന്നിരുന്ന ചിലൎക്ക് കുറെക്കാലമായി കേരളത്തിൽ ആചരിച്ചു കാണുന്ന തീണ്ടൽ എന്ന ഏൎപ്പാടും ആദിപെരുമാക്കന്മാരുടെ വാഴ്ചക്കാലത്ത് ഏപ്പെട്ടു കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. ഇക്കാലത്തു തീണ്ടൽ ജാതിക്കാരായി ഗണിച്ചുവരുന്ന മലയർ, കുറച്ചിയർ, കാണിക്കാർ മുതലായവർ അക്കാലത്തു പൊതുജനങ്ങളുടെ ഇടയിൽ ഏതു സമയത്തും അടുത്തു പെരുമാറി വന്നിരുന്നു.

## 9. കച്ചവടസ്ഥിതി.

കേരളത്തിലെ തുറമുഖങ്ങൾവഴിക്കും മററും പണ്ടേക്കു പണ്ടേ മുതൽക്കുതന്നെ ദ്വീപാന്തരങ്ങളും വിദേശങ്ങളുമായുള്ള കച്ചവടത്താൽ രാജ്യത്തെക്കു നല്ല ലാഭം ഉണ്ടായിരുന്നു. ക്രി. മു. 1000 സംവത്സരത്തോളം മുമ്പ് ഇസ്രയിലെ രാജാവായിരുന്ന സോളമന്റെ കാലത്തു ഫിനീഷ്യൻകാർ പെരിയാററു തുറമുഖം വഴിക്കു കച്ചവടം നടത്തിയിരുന്നു. അവരെ തുടൎന്നുകൊണ്ടു ജൂതന്മാരും പിന്നെ സുറിയാനിക്കാരും ഈജിപ്തുകാരും വന്നുതുടങ്ങി. ഇഞ്ചി, കറുവാപ്പട്ട, കുരുമുളക് ഇവയാണ് അധികമായി കൊണ്ടുപോയിരുന്നത്. പിന്നെ റോമക്കാരുടെ കപ്പലുകൾ അധികമായി വന്നുതുടങ്ങി. പെരുമാക്കന്മാരുടെ കാലങ്ങളിൽ അധികവും ആ യവനക്കപ്പലുകൾ വഴിയായിട്ടാണ് വിദേശങ്ങളുമായുള്ള കച്ചവടം നടന്നു വന്നിരുന്നത്. അതിന്നു പുറമെ കച്ചവടത്തിൽ സമൎത്ഥന്മാരായിത്തീരുന്നവൎക്കു 'മണിഗ്രാമപ്പട്ടം' എന്ന പേരോടുകൂടി ഓരോ പട്ടണങ്ങളിലെയും കച്ചവടത്തിന്റെ ആധിപത്യം വഹിക്കുന്നതിന്നുള്ള അധികാരവും ആ മണിഗ്രാമപ്പട്ടത്തിന്നു പലസ്ഥാനമാനങ്ങളും മഹാരാജാക്കന്മാർ തന്നെ കല്പിച്ചു കൊടുത്തിരുന്നു. ആ വഴിക്കു പൊതുജനങ്ങളുടെയിടയിൽ കച്ചവടത്തിന്നു വലിയമാന്യതയും പ്രോത്സാഹനവും സിദ്ധിക്കുകയും ചെയ്തിരുന്നു. അതുപോലെതന്നെ കൈത്തൊഴിലിന്റെ അഭിവൃദ്ധിക്കുവേണ്ടി 'അഞ്ചുവൎണ്ണപ്പട്ടം' എന്ന ഒരു സ്ഥാനം ഏൎപ്പെടുത്തി ഓരോ പ്രധാന നഗരങ്ങ

ളിലും ആവക തൊഴിലുകളിൽ അധികം നൈപുണ്യമുള്ള വക്ക് ആ സ്ഥാനവും മാന്യപദവിയും കൊടുത്തു ബഹുമാനിച്ചുപോന്നിരുന്നു.

## 10. അക്കാലത്തെ യുദ്ധമര്യാദ.

പ്രജകളുടെ കൂട്ടത്തിൽ നായന്മാർ മുഴുവനും മററുവർഗ്ഗങ്ങളിൽ പലരും നിർബ്ബന്ധമായിത്തന്നെ ആയുധാഭ്യാസം ശീലിച്ചുവന്നിരുന്നു. പ്രധാനങ്ങളായ ആയുധങ്ങൾ വില്ലും അമ്പും വാളും പരിചയും ആയിരുന്നുവെങ്കിലും ഈട്ടി, കുന്തംതുടങ്ങിയ മററു പലതും പലരും സ്വാധീനമാക്കിക്കൊണ്ടു തന്നെയാണിരുന്നത്. അക്കാലത്ത് കേരളത്തിൽ എന്നല്ല ഭാരതഖണ്ഡത്തിൽ മുഴുവൻതന്നെയും യുദ്ധത്തിൻേറയും ദിഗ്ജയത്തിൻേറയും സമ്പ്രദായവും ഇക്കാലത്തെപ്പോലെ ഒരു സർവ്വസംഹാരം ചെയ്യുന്നമട്ടിലായിരുന്നില്ല. പേരും പെരുമയും വളർത്തുന്നതിനല്ലാതെ പണം പറിച്ച് അധികാരബലം ചെയ്യുന്നതിന്നു യാതൊരു നിലയും വിലയും ആളുകൾ വകവെച്ചിരുന്നതുമില്ല. അതിനാൽ ദിഗ്ജയം ചെയ്ത രാജാക്കന്മാൎക്കും രാജാവായി ഒരു ചക്രവൎത്തി വാണിരുന്നു എങ്കിലും അദ്ദേഹം ജയിച്ചു കീഴടക്കീട്ടുള്ള രാജ്യങ്ങളിൽ മുഴുവനും ഭരണാധികാരം വഹിച്ചിരുന്നില്ല. പിതൃപരമ്പരവഴിക്കു തനിക്കു ലഭിച്ചിട്ടുള്ള രാജ്യം ചെറുതായിരിക്കട്ടേ വലുതായിരിക്കട്ടേ അവിടെ മാത്രമേ അദ്ദേഹം സ്വന്തമായി ഭരണം നടത്തിയിരുന്നുള്ളൂ. കീഴടങ്ങിയ രാജാക്കന്മാരെല്ലാം അ

വരവരുടെ രാജ്യഭരണങ്ങളിൽ മുമ്പിലത്തെപ്പോലെ സ്വ
തന്ത്രന്മാരായിട്ടാണിരുന്നിരുന്നത്. അവർ തമ്മിൽ കല
ഹിക്കുന്നതിന്നു മാത്രം ചക്രവൎത്തി അനുവദിച്ചിരുന്നില്ലെ
ന്നേ ഉള്ളൂ. മററു പ്രധാനകാൎയ്യങ്ങളിൽപ്പോലും മേൽ
ക്കോയ്മയുടെ യാതൊരഭിപ്രായവും അവൎക്കു നോക്കേണ്ടതു
ണ്ടായിരുന്നില്ല. ചക്രവൎത്തിക്ക് അനുകൂലമായ വിധത്തിൽ
ത്തന്നെ ആ രാജ്യങ്ങളിലെയും രാജ്യഭരണം നടത്തണമെ
ന്ന ഉദ്ദേശത്തോടുകൂടി ഓരോ രാജ്യത്തിലും ഭരണരീതി ഉ
പദേശിക്കുന്നതിന്നോ അതു സൂക്ഷിച്ചു കാക്കുന്നതിന്നോ
ഇക്കാലത്തെപ്പോലെ ചക്രവൎത്തിയുടെ പ്രതിനിധികളെ
ഏൎപ്പെടുത്തി വന്നിരുന്ന സമ്പ്രദായവും അന്നുണ്ടായിരുന്നി
ല്ല. ചക്രവൎത്തിസ്ഥാനം വംശപരമ്പരവഴിക്കുതന്നെ നി
ലനില്ക്കുവാൻവേണ്ടിയുള്ള ഈ വക ഏൎപ്പാടുകളൊന്നും
അന്നില്ലാതിരുന്നതിനാൽ പിതാവിന്നു ലഭിച്ച സ്ഥാനം പു
ത്രനെയും പ്രാപിച്ചുകൊള്ളുമെന്ന നിയമവും ഇല്ലാതെ
യാണിരുന്നത്. പുത്രൻ ചക്രവൎത്തിയാകണമെങ്കിൽ അ
യാൾ വേറെത്തന്നെ ദിഗ്ജയം ചെയ്ത് ആ സ്ഥാനം സ
മ്പാദിച്ചുകൊള്ളണം. ചുരുക്കത്തിൽ വംശപരമ്പരയെ
അനുസരിച്ചല്ല, വീൎയ്യപരാക്രമങ്ങളെയും പ്രജകളെ ര
ഞ്ജിപ്പിക്കുന്നതിനുള്ള സാമൎത്ഥ്യത്തെയും അനുസരിച്ചാണ്
അക്കാലത്തു ഒരു രാജാവിന്നു സാൎവ്വഭൌമസ്ഥാനം ലഭി
ച്ചിരുന്നതെന്നു പറയാം. അതിനാൽ ഒരു രാജാവിന്നു
അദ്ദേഹത്തിൻെറ പിതാവു ചക്രവൎത്തിയായിരുന്നാലും ഇ
ല്ലെങ്കിലും പിതൃപരമ്പരയായി കിട്ടുന്ന രാജ്യാവകാശം
പിതാവു സ്വന്തംഭരണത്തിൻകീഴിൽവെച്ചിരുന്ന ചെറി

യ രാജ്യത്തെപ്പററിയേടത്തോളം മാത്രമായിരുന്നു. പിതാവു ജയിച്ചു കീഴടക്കിയ ഒരു രാജാവുതന്നെ പുത്രനെ തോല്പിച്ചു കീഴടക്കി പ്രാബല്യം നേടുകയെന്നുള്ളതു തീരെ അസാധാരണ സംഭവവുമല്ലായിരുന്നു.

## 11. പെരുമാക്കന്മാരുടെ ദായക്രമം.

പരമ്പരയായി പെരുമാൾവാഴ്ച്ചയുടെ ക്രമമാകട്ടേ, നാടുവാഴുന്ന പെരുമാളുടെ മൂത്തപുത്രൻ പിന്നത്തെ പെരുമാളാവുകയെന്ന മട്ടിൽത്തന്നെയായിരുന്നു. അവർ വിവാഹം ചെയ്യുന്നതും ചോളരാജകുടുംബത്തിൽനിന്നോ പാണ്ഡ്യരാജകുടുംബത്തിൽനിന്നോ ആഭിജാത്യംകൊണ്ടു സമത്വമുള്ള സാമന്തരാജകുടുംബങ്ങളിൽ നിന്നോ പ്രഭുകുടുംബങ്ങളിൽനിന്നോ ആയിരുന്നു. പുത്രിമാരെ അങ്ങോട്ടു കൊടുത്തിരുന്നതു മിക്കതും ചോളപാണ്ഡ്യരാജകുടുംബങ്ങളിലെക്കുമാണ്. നാടുവാഴുന്ന പെരുമാളുടെ മൂത്തപുത്രന്നു പ്രായം തികയുന്നതിന്നു മുമ്പിൽത്തന്നെ ആ പെരുമാൾ മരിക്കയോ രാജ്യഭരണം ഉപേക്ഷിക്കയോ ചെയ്താൽ അദ്ദേഹത്തിൻെറ അനുജനാണ് പിന്നത്തെപ്പെരുമാളാകുന്നത്. അങ്ങനെ പെരുമാൾസ്ഥാനം വഹിക്കുന്നതാകട്ടെ കേവലം ജ്യേഷ്ഠൻെറ പുത്രൻെറ പ്രതിനിധിയുടെ നിലയിലല്ല; സ്വന്തം നിലയിൽത്തന്നെയാണ്. അതിനാൽ ആ രാജാവിൻെറ പിറെറക്കാലത്തു മാത്രമേ മുമ്പിലത്തെ പെരുമാളുടെ മകന്നു രാജ്യാധികാരം സിദ്ധിച്ചിരുന്നുള്ളു. ജ്യേഷ്ഠപുത്രന്നു പ്രായംതികഞ്ഞിട്ടില്ലാത്ത സ്ഥിതി വരുമ്പോൾ

മേൽപ്രകാരം അനുജനും പെരുമാളായി വാഴാനവകാശ
മുണ്ടെങ്കിലും ആ അനുജന്റെ പുത്രന്നു ജ്യേഷ്ഠന്റെ പുത്ര
നുള്ളപ്പോൾ രാജ്യാവകാശം ഉണ്ടായിരുന്നില്ല. ജ്യേഷ്ഠന്റെ
സന്തതി പരമ്പരവഴിക്കു തന്നെയായിരുന്നു ആ അവകാ
ശം നിയമിച്ചിരുന്നത്. ആ പെരുമാൾക്ക് ഒന്നിലധി
കം പുത്രന്മാരുണ്ടെങ്കിൽ അവരിൽ മൂത്ത പുത്രനൊഴിച്ചു
മററുള്ളവരെല്ലാം സ്വജാതിയിൽ നിന്നോ നായർ വൎഗ്ഗ
ത്തിൽനിന്നു താഴെയല്ലാത്ത വൎഗ്ഗത്തിൽപ്പെട്ട കുടുംബങ്ങ
ളിൽനിന്നോ ഇഷ്ടംപോലെ വിവാഹം ചെയ്തിരുന്നു. അ
വരുടെ സന്തതിപരമ്പരകും ഓരോനാട്ടിലെ നാടുവാഴി
സ്ഥാനങ്ങളും ദുർല്ലഭം ചിലൎക്കു സാമന്തരാജാവിന്റെ പ
ദവിതന്നെയും കൊടുത്തുവരികയും ചെയ്തിരുന്നു. എന്നാൽ
ആ കുടുംബക്കാർ കേരളീയരായിരുന്നുവെങ്കിൽ അവരുടെ
അവകാശക്രമം കേരളത്തിൽ പണ്ടേക്കുപണ്ടേ മുതൽ ന
ടന്നുവന്നിരുന്ന മരുമക്കത്തായംവഴിക്കുതന്നെയല്ലാതെപെ
രുമാൾ വംശത്തിൽപ്പെട്ട ആളുടെ സന്തതിയാണെന്നുള്ളത
ടിസ്ഥാനമാക്കി മക്കത്തായമാക്കിയിരുന്നില്ല. മക്കത്തായ
ക്കാരായ കേരളബ്രാഹ്മണർ മരുമക്കത്തായ കുടുംബത്തിലെ
സ്ത്രീകളെ വിവാഹം ചെയ്തിട്ടുണ്ടാകുന്ന സന്തതികൾ
എങ്ങനെ മരുമക്കത്തായക്കാർതന്നെയായിരിക്കുന്നുവോഅ
തുപോലെതന്നെയാണ് ആ പെരുമാൾവംശക്കാരുടെസ
ന്തതികളും നടന്നുവന്നിരുന്നത്. ചുരുക്കിപ്പറയുന്നതായാൽ
കേരളബ്രാഹ്മണരായ നമ്പൂതിരിമാരുടെ അവകാശക്രമ
ത്തിന്റെയും മററും സ്ഥിതിയിൽനിന്നു വളരെയധികം
വ്യത്യാസമില്ലാത്ത നിലയിലായിരുന്നു പെരുമാക്കന്മാരു

ടെ അവകാശക്രമമെന്നും ഇളയപുത്രന്മാർ സ്വജാതിയിൽനിന്നുതന്നെ വിവാഹം ചെയ്താലും അവക്ക് പിതൃകുടുംബത്തിലെ രാജ്യാവകാശം സിദ്ധിച്ചിരുന്നില്ലെന്ന ഒരു സംഗതിയിൽ മാത്രമേ അതിൽനിന്നു ഭേദമുണ്ടായിരുന്നുള്ളുവെന്നും പറയാം. എന്നാൽ ഒരു പെരുമാളുടെ ഇളയപുത്രന്റെ മക്കളെയും അവരുടെ കുടുംബപരമ്പരയേയും ആ പെരുമാളുടെ വംശക്കാരാണെന്ന മാന്യപദവിയോടുകൂടിത്തന്നെ പിൻകാലത്തും ഗണിച്ചുവന്നിരുന്നു. ആ വഴിക്കാണ് പെരുമാൾവാഴ്ച അവസാനിച്ചതിന്നുശേഷവും കേരളത്തിലെ ചില രാജാക്കന്മാർ ഓരോരോ പെരുമാക്കന്മാരുടെ വംശക്കാരാണെന്ന നിലയിൽ ഗണിച്ചുവരുന്നതിന്നിടയായിട്ടുള്ളത്.

---

# നാലാമദ്ധ്യായം.

---

## അവസാനത്തെ പെരുമാക്കന്മാർ.

### 1. ഹരിച്ചന്ദ്രവർമ്മപ്പെരുമാൾ.

ക്രിസ്തുവർഷം ആറാം നൂററാണ്ടിന്റെ മദ്ധ്യകാലം മുതല്ക്കാണ് ഈ പെരുമാൾ നാടുവാണിരുന്നത്. ഇദ്ദേഹത്തിന്നു "ദൃഢവ്രതൻ" എന്നും ഒരു പേരുണ്ടായിരുന്നു. ക്രി. പി. നാലാംനൂററാണ്ടിൽ ജീവിച്ചിരുന്നിരുന്ന "കുമാരിലഭട്ടൻ" എന്ന ശാസ്ത്രജ്ഞൻ പരിഷ്കരിച്ചേപ്പിട്ടത്തിയതും

വൈദികകൎമ്മങ്ങൾക്കു മററെല്ലാററിനേക്കാളും പ്രാധാന്യംസ്ഥാപിക്കുന്നതുമായ മീമാംസകമതം അഞ്ചാംനൂററാണ്ടിന്റെ അവസാനത്തോടുകൂടിത്തന്നെ ഭാരതഭൂമിയിൽ എല്ലായിടത്തും പരന്നുകഴിഞ്ഞിരുന്നു. കേരളബ്രാഹ്മണരായ നമ്പൂതിരിമാർ വൈദികകൎമ്മപ്രധാനമായ ആ ബ്രാഹ്മണമതത്തിന്നു കേരളത്തിൽ പ്രാധാന്യം വരുത്തുവാൻ പ്രത്യേകിച്ചും ശ്രമിക്കയും ചെയ്തിരുന്നു. ഹരിച്ചന്ദ്രപ്പെരുമാൾ ആ മതത്തിൽ വളരെ വിശ്വാസവും അതനുസരിച്ചുള്ള ഓരോരോ വ്രതാനുഷ്ഠാനങ്ങളിൽ നിഷ്ഠയും ആ മതഗ്രന്ഥങ്ങളിൽ പാണ്ഡിത്യവുമുള്ള ആളായിരുന്നതിനാൽ ആ രാജാവിന്റെ സഹായവും ബ്രാഹ്മണൎക്കു വേണ്ടേടത്തോളം ലഭിച്ചു. അങ്ങനെ ബൗദ്ധമതക്കാരും ജൈനമതക്കാരുമായിരുന്നവരിൽ പലരും മതംമാറി കൎമ്മപ്രധാനമായ ആ പുതിയ മതത്തിൽ ചേരുകയും അതനുസരിച്ചുള്ള ഓരോരോ കൎമ്മങ്ങൾ ആചരിക്കയും ചെയ്തുതുടങ്ങി. മുമ്പുതന്നെ വൈദികമതക്കാരായിരുന്നവരും പുതിയ ഏൎപ്പാടനുസരിച്ചുള്ള കൎമ്മങ്ങളിൽ പ്രത്യേകം നിഷ്ഠയുള്ളവരായിത്തീൎന്നു. ഈ മതപരിവൎത്തനത്തിന്റെ ആദ്യഘട്ടത്തിൽ യാഗം മുതലായ ഓരോരോ വിശിഷ്ടകൎമ്മങ്ങൾ നടത്തുന്നതിനെ മാത്രം അനുസരിച്ചാണ് ആഭിജാത്യത്തിന്റെ നിലയും വിലയും നിൎണ്ണയിച്ചിരുന്നതെങ്കിലും കാലക്രമത്തിൽ ഓരോരോ പ്രത്യേകകൎമ്മം ചെയ്യുവാനുള്ള അൎഹത തന്നെ ആ കൎമ്മം ചെയ്തിട്ടുള്ളവരുടെ വംശപരമ്പരക്കേ ഉള്ളൂ എന്ന ഏൎപ്പാടും ഉണ്ടായിത്തുടങ്ങി. അതുപോലെ തന്നെ ബൗദ്ധമതത്തിൽനിന്നുള്ള പരിവൎത്തനത്തിന്നും കാ

ലം കഴിയുംതോറും ആഭിജാത്യക്കുറവും കല്പിച്ചു തുടങ്ങി. അതിനാൽ ബുദ്ധമതം വിട്ടു മീമാംസകമതത്തിൽച്ചേൎന്നവരിൽത്തന്നെയും മതമാററത്തിൻെറ കാലഭേദം നിമിത്തം ജാതിശ്രേഷ്ഠതക്കുറവുവന്നു. ഈ വഴിക്കാണ് കേരളത്തിലെ ബ്രാഹ്മണരായ നമ്പൂതിരിമാരിൽപോലും ആഭിജാത്യത്തിനു പലതരം ഏററക്കുറവുകളും നമ്പൂതിരിമാരും നായന്മാരുമല്ലാത്ത അസംഖ്യം അവാന്തരജാതികളും ഉണ്ടാകാനിടയായിട്ടുള്ളത്. ഓരോരോ കൎമ്മങ്ങൾക്കുള്ള അധികാരം വംശപരമ്പരവഴിക്കായിത്തീൎന്നപ്പോൾ തൊഴിലുകളുടെ തരഭേദമനുസരിച്ചും ചില ജാതിവ്യത്യാസങ്ങളേൎപ്പട്ടു. എന്നുമാത്രമല്ല, പിന്നെയും ബുദ്ധമതം മാറാത്ത ബൌദ്ധന്മാരും അടിമകളായ ചെറുമക്കളും മററും നികൃഷ്ടന്മാരാണെന്നും നിശ്ചയിച്ചു തീണ്ടലും മററും ഏൎപ്പെടുത്തുകയും ചെയ്തു. ഇതെല്ലാം രണ്ടുമൂന്നു നൂററാണ്ടുകൊണ്ടാണ് വന്നുകൂടിയതെങ്കിലും ഹരിശ്ചന്ദ്രപ്പെരുമാളുടെ കാലംമുതൽക്കാണ് ഈവക പരിവൎത്തനങ്ങൾ ക്രമത്തിൽ തുടങ്ങിയത്. അതുപോലെതന്നെ മീമാംസകമതഗ്രന്ഥങ്ങളെല്ലാം സംസ്കൃതഭാഷയിലായിരുന്നതിനാലും ജനങ്ങൾക്ക് ആ മതത്തിൽ ആസക്തി വൎദ്ധിച്ചുവന്നിരുന്നതിനാലും കേരളത്തിലെ പൊതുജനവിദ്യാഭ്യാസം സംസ്കൃതഭാഷയെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള രീതിയിലായിത്തുടങ്ങിയതും ഈ കാലത്താണ്. കദംബവംശക്കാരനായ മയൂരവൎമ്മൻ എന്ന കൎണ്ണാടകരാജാവിൻെറ രാജ്യത്തുനിന്നു ചില ബ്രാഹ്മണരും ഈ ഹരിശ്ചന്ദ്രപ്പെരുമാളുടെ കാലത്തു കേരളത്തിൽവന്നു കേരളാചാരം സ്വീകരിച്ചു കേരളീയ ബ്രാഹ്മ

ണരായിത്തീൎന്നിട്ടുണ്ട്. അവരെ പ്രത്യേകം ഒരു ഗ്രാമക്കാരായിട്ടാണ് കണക്കാക്കിവന്നത്. ഇരിങ്ങാലക്കട ഗ്രാമക്കാരായ നമ്പൂതിരിമാർ ആ വംശപരമ്പരയാണെന്നു പറഞ്ഞുവരുന്നു.

ഹരിച്ചന്ദ്രപ്പെരുമാൾക്കു രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവരിൽ ജ്യേഷ്ഠനായ കുലശേഖരവൎമ്മൻ പിതാവിന്റെ പിൽക്കാലത്തു പെരുമാളായി വാണു. അനുജന്റെ സന്തതിപരമ്പരയാണ് ഇപ്പോഴത്തെ വടക്കൻ കോട്ടയത്തുള്ള രാജവംശം.

## 2. കുലശേഖരവൎമ്മപ്പെരുമാൾ.

കുലശേഖരപ്പെരുമാൾ വലിയ വീരനും മഹാധൎമ്മിഷ്ഠനും ആയിരുന്നതിനു പുറമെ തമിഴിലും സംസ്കൃതത്തിലും ഉത്തമനായ ഒരു മഹാകവിയും വലിയ വിഷ്ണുഭക്തനുംകൂടി ആയിരുന്നു. ക്രിസ്തുവൎഷം 6-ാംനൂററാണ്ടിന്റെ അവസാനത്തിൽ രാജ്യഭാരം തുടങ്ങിയ ഈ പെരുമാൾ ചോളപാണ്ഡ്യരാജ്യങ്ങളെയും ജയിച്ചു കീഴടക്കി മൂന്നുരാജ്യങ്ങളും ഏകശാസനയിലാക്കിത്തീൎത്തു. ആ വഴിക്കും ഇദ്ദേഹത്തിനുണ്ടായിരുന്ന ഭരണനൈപുണ്യം അസാധാരണമായിരുന്നതു നിമിത്തവും ചോളരാജ്യക്കാരും പാണ്ഡ്യരാജ്യക്കാരുംകൂടി ഈ പെരുമാളെ അവരുടെ സ്വന്തം രാജാവായിത്തന്നെ ഗണിച്ചുവരുവാനും ഇടയായി. കൊടുങ്ങല്ലൂരുള്ള തൃക്കുലശേഖരപുരംക്ഷേത്രം മുതലായി കേരളത്തിൽ പല സ്ഥലങ്ങളിലും ഈ പെരുമാൾ വിഷ്ണുക്ഷേത്രങ്ങൾ നിൎമ്മിച്ചിട്ടുണ്ട്. സംസ്കൃതത്തിലും തമിഴിലും ഈ

പെരുമാളുടെ കൃതികളായ അനേകം ഉത്തമഗ്രന്ഥങ്ങൾ ഇക്കാലത്തും പ്രസിദ്ധങ്ങളാണ്. സകല രാജഗുണങ്ങളും തികഞ്ഞ ഈ രാജശ്രേഷ്ഠനെ പ്രജകളെല്ലാം സ്വന്തം പിതാവിനെപ്പോലെയാണ് കരുതിയിരുന്നത്. എന്നുതന്നെയല്ല, രാജാക്കന്മാർ മാതൃകാപുരുഷനായിരുന്ന ഇദ്ദേഹത്തിന്റെ 'കുലശേഖരപ്പെരുമാൾ' എന്ന നാമത്തെ ഒരു ഉൽകൃഷ്ടസ്ഥാനപ്പേരിന്റെ നിലയിൽ പിൽക്കാലത്തുണ്ടായ പല കേരളരാജാക്കന്മാരും ചില പാണ്ഡ്യരാജാക്കന്മാർ പോലും സ്വീകരിച്ചിട്ടുമുണ്ട്. അതിനാൽ രവിവർമ്മാ, രാമവർമ്മാ എന്നും മററും സ്വന്തം പേരായിട്ടുള്ള ആ രാജാക്കന്മാരിൽനിന്നു ഈ പെരുമാളെ വേർതിരിച്ചു മനസ്സിലാക്കുന്നതിന്നു കുലശേഖരവർമ്മാ എന്നുള്ള സംസ്കാരികനാമംതന്നെ പിൽക്കാലങ്ങളിൽ പറയേണ്ടതായും തീർന്നിട്ടുണ്ട്. രാജഗുണങ്ങളിൽ അത്രത്തോളം വിശിഷ്ടനായ ഇദ്ദേഹം കേരളത്തിൽ സംസ്കൃതവിദ്യാഭ്യാസപ്രചാരത്തിന്നും പലമാതിരി പരിഷ്കാരങ്ങളും ഏർപ്പെടുത്തി നടപ്പാക്കി. സംസ്കൃതനാടകങ്ങൾ അഭിനയിക്കുന്നതിന്നു പുതുതായി പല അംശങ്ങളും ചേർത്ത്, സാധാരണ പൊതുജനങ്ങൾക്കകൂടി രസിക്കത്തക്കവിധം നന്നാക്കി 'കൂടിയാട്ടം' എന്ന പേരിൽ പ്രചരിപ്പിച്ചു. 'ചാക്യാർകൂത്ത്' എന്ന കഥാപ്രസംഗവും ജനങ്ങളെ ആകർഷിക്കുന്ന മട്ടിൽ പല പുതിയ പരിഷ്കാരങ്ങളും വരുത്തി നാടെങ്ങും നടപ്പാക്കിത്തീർത്തു. ജൈനബുദ്ധമതങ്ങളിൽനിന്നു മീമാംസകമതത്തിലെക്ക് ഇക്കാലത്തും പൊതുജനങ്ങൾ ധാരാളം ചേർന്നിരുന്നു. അങ്ങിനെ ചേരുന്നവർക്ക് ഓരോതരം കുലവൃത്തികൾ തരം

പോലെ നിശ്ചയിച്ചപ്പെട്ടതി രക്ഷിച്ചു വരുന്നതിലും കു ലശേഖരവമ്മപ്പെരുമാൾ വളരെ നിഷ്കഷിച്ചിരുന്നു. ഇ ങ്ങനെ എല്ലാ ഗുണത്തിലും അത്യുത്തമനായ ഈ മഹാരാ ജാവു, രാജ്യത്തിനെല്ലാം അസാമാന്യമായ പുഷ്ടിയും തു ഷ്ടിയുംചേൎത്തു രണ്ടുപന്തിരാണ്ടോളം കാലം നാടുവാണ തിന്നുശേഷം വിഷയവിരക്തനായി പരമഭക്തനായ ഒരു വൈഷ്ണവസന്യാസിയായിത്തീൎന്നു. പൊൻകട്ടയും മൺക ട്ടയും തുല്യമായിത്തീൎന്ന ആ യോഗിവൎയ്യൻ യാതൊരു പ രിവാരങ്ങളും കൂടാതെ ഓരോരോ പുണ്യസ്ഥലങ്ങളിൽ ഏ കനായി തീൎത്ഥാടനം ചെയ്തുകൊണ്ടു വിശിഷ്ടനായ ഒരു പ രമഹംസനായിട്ടാണ് ശേഷം ജീവിതകാലം കഴിച്ചുകൂട്ടി യത്. വൈഷ്ണവമതക്കാരായ അയ്യങ്കാരന്മാർ മഹാവിഷ്ണു വിൻെറ ഓരോ അംശങ്ങളുടെ അവതാരമൂൎത്തികളായി ഗ ണിച്ചുവരുന്ന മുനിശ്രേഷ്ഠന്മാരായ പന്തിരണ്ടു ആഴ്‌വാർ മാരിൽ അദ്വിതീയനായി 'കുലശേഖരാൾവാർ' എന്ന പു ണ്യനാമധേയത്തിൽ പിൽക്കാലത്തു പ്രസിദ്ധനായിത്തീ ൎന്നിട്ടുള്ളതും കുലശേഖരവമ്മപ്പെരുമാളായിരുന്ന ഈ മഹാ ത്മാവുതന്നെയാണ്. ആ വൈഷ്ണവന്മാർ അവരുടെ വേ ദമായി കരുതിവരുന്ന നാലായിരപ്രബന്ധം എന്ന തമിഴ് ഗ്രന്ഥത്തിൽ ഏതാനും ഭാഗവും പരമഹംസനായിത്തീൎന്ന ഈ കുലശേഖരാൾവാർ നിൎമ്മിച്ചിട്ടുള്ളതാണ്. കൂടിയാട്ടം എന്ന നാടകാഭിനയത്തിൽ ചാക്യന്മാർ അഭിനയിച്ചുവരു ന്ന നാടകങ്ങളിൽ വളരെ പ്രധാനങ്ങളായ തപതീസംവ രണം, സുഭദ്രാധനഞ്ജയം എന്ന രണ്ടു സംസ്കൃതനാടകങ്ങൾ ഇദ്ദേഹം പെരുമാളായി വാണിരുന്നകാലത്ത് ഉണ്ടാക്കിട്ടു

ള്ളവയുമാണ്. ആ നാടകങ്ങളുടെ അഭിനയത്തിനുള്ള ചടങ്ങുകൾപോലും പെരുമാൾതന്നെ ചിട്ടപ്പെടുത്തിയുണ്ടാക്കി തന്നെത്താൻ അഭിനയിച്ചു കാണിക്കുകയും ആപ്തമിത്രമായിരുന്ന ഒരു പണ്ഡിതശ്രേഷ്ഠനെക്കൊണ്ടു സംസ്കൃതഭാഷയിൽ രേഖപ്പെടുത്തിവെക്കുകയും ചെയ്തിട്ടുണ്ട്. മേൽപ്പറഞ്ഞ ഗ്രന്ഥങ്ങൾക്കു പുറമെ വേറെയും പല പ്രധാനസംസ്കൃതഗ്രന്ഥങ്ങളും തമിഴ്ഗ്രന്ഥങ്ങളും ഇദ്ദേഹം നിർമ്മിച്ചിട്ടുമുണ്ട്. 'മുകുന്ദമാല' എന്ന വിഷ്ണുസ്തോത്രഗ്രന്ഥം അവയിൽ വളരെ പ്രധാനവും വൈഷ്ണവന്മാർ വേദമന്ത്രങ്ങൾപോലെ ഭക്തിയോടുകൂടി ജപിച്ചുവരുന്നതുമാണ്. ഇങ്ങനെ എല്ലാ അംശങ്ങളെക്കൊണ്ടും പരമവിശിഷ്ടനായിരുന്ന ഈ കുലശേഖരവർമ്മപ്പെരുമാൾക്കു രണ്ടുപുത്രന്മാരും ഒരു പുത്രിയുമുണ്ടായിരുന്നു. അവരിൽ ജ്യേഷ്ഠനായ ഭാസ്കരരവിവർമ്മൻ പിതാവിന്റെ സന്യാസാശ്രമസ്വീകാരത്തിന്നുശേഷം പെരുമാളായിവാണു. അനുജനായ മാർത്താണ്ഡവർമ്മൻ അക്കാലത്തു പെരുമാളുടെ കീഴിലുള്ള ഒരു സാമന്തരാജകുടുംബവും ഇപ്പോഴത്തെ 'ആറ്റിങ്ങൽ' സ്വരൂപത്തിന്റെ മൂലകുടുംബവുമായ അന്നത്തെ 'കീഴ്പേരൂർ' എന്ന വേണാട്ടു സ്വരൂപത്തിൽ നിന്നാണ് ഒരു കന്യകയെ പത്നിയാക്കി സ്വീകരിച്ചത്. അദ്ദേഹത്തിന് ആ രാജ്ഞിയിൽ ഉണ്ടായ മക്കൾക്കു പ്രത്യേകമായി 'കൂപകം' എന്ന രാജ്യവും പെരുമാളുടെ കീഴിലുള്ള സാമന്തരാജസ്ഥാനവും ആ വഴിക്കു സിദ്ധിച്ചു. ആ കൂപകരാജ്യമാണ് പിൽക്കാലത്ത് 'കൊല്ലം രാജ്യ'മെന്നപേരിൽ പ്രസിദ്ധമായിത്തീർന്നത്.

## 3. ഭാസ്കരരവിവർമ്മപ്പെരുമാൾ.

കേരളപ്പെരുമാക്കന്മാക്കെല്ലാം പൊതുവെ ചേരുന്ന "ചേരമാൻപെരുമാൾ"എന്ന പേരിലാണ് ഈ ഭാസ്കര രവിവർമ്മപ്പെരുമാൾക്ക് അധികം പ്രസിദ്ധിയുള്ളത്. ക്രിസ്തു വത്സരം 620-ന് കലിവഷം 3721_ാമാണ്ടോടുകൂടിയാണ് കുലശേഖരപ്പെരുമാൾ സന്യാസവൃത്തി സ്വീകരിച്ചതും ഇദ്ദേഹം രാജ്യഭാരം തുടങ്ങിയതും. പിതാവിനെപ്പോലെ തന്നെ ഈ പെരുമാളും പ്രജകൾക്കെല്ലാം ഏററവും പ്രിയപ്പെട്ട രാജാവായിരുന്നു. അച്ഛൻ വലിയ വിഷ്ണുഭക്തനായിരുന്നതുപോലെ മകൻ വലിയ ശിവഭക്തനുമായിരുന്നു. ചെറുപ്പം മുതൽ തന്നെ വിവേകയുക്തവും ശാന്തവും സമാധാനപരവുമായ സ്വഭാവമാണ് ഇദ്ദേഹത്തിനുണ്ടായിരുന്നത്. ഈ പെരുമാളും സംസ്കൃതത്തിലും തമിഴിലും പല സ്തോത്രങ്ങളും നിർമ്മിച്ചിട്ടുണ്ട്. കൂടിയാട്ടമെന്ന നാടകാഭിനയത്തിൽ കുലശേഖരപ്പെരുമാൾ വരുത്തിയ പരിഷ്കാരങ്ങളെ അടിസ്ഥാനമാക്കി പല നാടകങ്ങളും ആ മാതിരിയിൽ അഭിനയിക്കുന്നതിനുള്ള ചടങ്ങുകൾ ഇദ്ദേഹം ഏപ്പെടുത്തി. സംസ്കൃതഭാഷ നിശ്ചയമില്ലാത്ത പൊതുജനങ്ങൾക്കും ആ മാതിരി നാടകാഭിനയം കണ്ടു രസിക്കുന്നതിനുവേണ്ടി ഓരോരോ സന്ദർഭമനുസരിച്ച് വിദൂഷകനെക്കൊണ്ടും മററും പറയിക്കുന്നതിന്നായി മണിപ്രവാളഭാഷയിലും ശുദ്ധ മലയാളത്തിലും പല ഭാഗങ്ങളും കൂട്ടിച്ചേർത്ത് ആകപ്പാടെ ആ നാടകാഭിനയ സമ്പ്രദായം എല്ലാവക്കും ആദരണീയമാക്കിത്തീർത്തു. കുലശേഖരപ്പെരുമാളുടെ വിദ്വത്സഭയിൽ ചെറുപ്പത്തിൽത-

ന്നെ പ്രവേശം ലഭിച്ച അസാധാരണ ബുദ്ധിമാനും മഹാപണ്ഡിതനും 'നമ്പിത്തോലൻ' എന്ന പേരിൽ പ്രസിദ്ധനുമായ ഒരു ബ്രാഹ്മണശ്രേഷ്ഠനായിരുന്നു ഈ ചേരമാൻ പെരുമാളുടെ പ്രധാനമന്ത്രി. അദ്ദേഹവും വലിയ കവിയും ഫലിതപ്രയോഗത്തിൽ അദ്വിതീയനുമായിരുന്നു. രാജ്യഭരണവിഷയത്തിലെന്നപോലെ സാഹിത്യം, കലാവിദ്യകൾ മുതലായവ പരിഷ്കരിക്കുന്നതിലും ആ മന്ത്രിശ്രേഷ്ഠന്റെ സഹായം പെരുമാൾക്കുണ്ടായിരുന്നു. അപ്രകാരം അവർ പരിഷ്കരിച്ചേർപ്പെടുത്തിയ മാതൃകക്കനുസരിച്ച "കൂടിയാട്ടം" നടത്തുന്നതിനുവേണ്ടി പിൽകാലത്തുണ്ടായ കേരളീയകവികൾ പല നാടകങ്ങളും നിർമ്മിക്കയും മുമ്പുണ്ടായിരുന്ന നാടകങ്ങളെ കൂടിയാട്ടത്തിന്ന് ഒക്കുന്നവിധത്തിൽ പരിഷ്കരിക്കയും ഓരോ നാടകങ്ങൾക്കും ഉള്ള അഭിനയച്ചടങ്ങുകൾ ഏർപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഈ ചേരമാൻപെരുമാളുടേയും മന്ത്രിയുടേയും ബുദ്ധിവിശേഷവും ഭരണസാമർത്ഥ്യവും മററും കാണിക്കുന്ന പല ഐതിഹ്യങ്ങളും കേരളത്തിൽ ഇക്കാലത്തും പ്രസിദ്ധങ്ങളായിട്ടുമുണ്ട്.

കേരളീയരെല്ലാം അത്യുത്സാഹത്തോടുകൂടി ഇക്കാലത്തും ആഘോഷിച്ചുവരുന്ന ഓണമഹോത്സവം കേരളത്തിലെ ആദിചക്രവർത്തിയായ മഹാബലിയുടേയും അദ്ദേഹത്തിന്റെ വംശത്തിന്റേയും സ്മാരകമായ നിലയിൽ ഏർപ്പെടുത്തിയതും ഈ ചേരമാൻപെരുമാളാണ്. ആ ആദികേരളരാജവംശത്തിന്റെ തലസ്ഥാനനഗരമായിരുന്ന 'തൃക്കാക്കര' എന്ന പ്രദേശത്തെ ക്ഷേത്രത്തിൽ കർക്കടകമാസത്തി

ലെ തിരുവോണദിവസം മുതൽ ചിങ്ങമാസത്തിലെ തിരു വോണംവരെയായി ഇരുപത്തെട്ടു ദിവസത്തെ ഉത്സവം നടത്തണമെന്നും അതിൽ അവസാനത്തെ പത്തു ദിവസം അധികം പ്രധാനമാണെന്നും അതിന്നു കേരളത്തിലെ സകല രാജാക്കന്മാരും പ്രഭുക്കന്മാരും പൊതുജനങ്ങളും എല്ലാം ആ പ്രദേശത്ത് എത്തണമെന്നും അങ്ങനെ എത്തുവാൻ സാധിക്കാത്തവർ അവരവരുടെ ഗൃഹത്തിൽ തൃക്കാക്കരയപ്പനെ പ്രതിഷ്ഠിച്ച് ആ ഉത്സവം കൊണ്ടാടണമെന്നുമാണ് പെരുമാൾ നിശ്ചയം ഏർപ്പെടുത്തിയിരുന്നത്. ആ ഏർപ്പാടിന്റെ അവശിഷ്ടമായിട്ടുള്ളതാണ് ഇപ്പോൾ ആചരിച്ചുവരുന്ന ഓണാഘോഷം. ആ മഹോത്സവത്തിന്നു കേരളത്തിലെ രാജാക്കന്മാരെല്ലാം അവരവരുടെ പദവിക്കനുസരിച്ച് ആഡംബരത്തോടുകൂടി അത്തം ദിവസം അതാതു രാജ്യത്തിൽനിന്നു പുറപ്പെട്ടു തൃക്കാക്കരെ എത്തിച്ചേരണമെന്നായിരുന്നു നിശ്ചയം. അങ്ങനെ അവർ ചമഞ്ഞു പുറപ്പെടുന്നതിന്ന് 'അത്തച്ചമയം' എന്നു പേരും കൊടുത്തിരുന്നു. കൊച്ചിയിലേയും കോഴിക്കോട്ടെയും രാജാക്കന്മാരൊഴികെ മററു രാജാക്കന്മാരെല്ലാം കുറെക്കാലമായി അത്തച്ചമയം വേണ്ടെന്നുവെച്ചുവെങ്കിലും ആ രണ്ടു രാജാക്കന്മാരും ഇക്കാലത്തും ഒരാഘോഷത്തിന്റെ നിലയിൽ അതു നടത്തിവരുന്നത് അന്നത്തെ നിശ്ചയത്തിന്റെ അവശിഷ്ടമാണ്.

മേൽക്കാണിച്ചതിന്നു പുറമെ കേരളത്തിലെ എല്ലാ രാജാക്കന്മാരും ഒത്തൊരുമിച്ചു രാജ്യഭരണവിഷയത്തിൽ കഴിയുന്നേടത്തോളം ഐകരൂപ്യം വരുത്തണമെന്നും

മററും ഉദ്ദേശത്തോടുകൂടി പന്തീരാണ്ടുകാലം കൂടുമ്പോൾ 'മാമാങ്കം' എന്നൊരു മഹോത്സവം നടത്തണമെന്നും ഈ ചേരമാൻപെരുമാൾ നിശ്ചയിച്ചേൎപ്പെടുത്തിയിരുന്നു. മദ്ധ്യകേരളത്തിൽ ഭാരതപ്പുഴയുടെ കരയിലുള്ള 'തിരുനാവായ' എന്ന സ്ഥലത്തു കേരളത്തിലെ സകല പ്രധാനജനങ്ങളും പന്ത്രണ്ടു സംവത്സരം കൂടുമ്പോൾ ഒരിക്കൽ ഒത്തുകൂടി കും ഭമാസകാലത്ത് ഈ ഉത്സവം നടത്തുവാനാണ് നിശ്ചയിച്ചിരുന്നത്. ഈ മാമാങ്കോത്സവം അക്കാലം മുതൽ വളരെക്കാലത്തോളം അതുപ്രകാരം നടന്നുവരികയും ചെയ്തിരുന്നു. മലയാളരാജ്യം ഹൈദരാലിയും ടിപ്പുസുൽത്താനും ആക്രമിച്ച കാലത്തോടുകൂടിയാണ് ആ ഏൎപ്പാടു തീരെ നിന്നുപോയത്. ഇപ്രകാരം പ്രജകളെ രഞ്ജിപ്പിക്കുന്നതിൽ അതിസമൎത്ഥനും വിദ്വാനും വലിയ ഭക്തനും സമാധാനതൽപരനുമായ ഈ രാജാവാണ് പെരുമാക്കന്മാരിൽ ഒടുവിലത്തെ ആൾ. ഇദ്ദേഹം അയ്മ്പതു സംവത്സരത്തിലധികകാലം രാജ്യഭാരം ചെയ്തിട്ടുമുണ്ട്.

## 4. ചേരമാൻപെരുമാളുടെ രാജ്യവിഭാഗം.

ഹരിച്ചന്ദ്രപ്പെരുമാളുടെ കാലത്തിന്ന് ഒരു നൂററാണ്ടോളം മുമ്പുതന്നെ കൊങ്ങുനാടു ചേരസാമ്രാജ്യത്തിൽനിന്നു വിട്ടു സ്വതന്ത്രരാജ്യമായിത്തീൎന്നിരുന്നു. കുന്താപുരത്തുനിന്നു വടക്കോട്ടുള്ള ഭാഗം ചാലൂക്യരാജാക്കന്മാരുടെ അധീനത്തിലുമായിരുന്നു. അതിനാൽ പെരുമാൾവാഴ്ച്ചയുടെ അവസാനകാലത്തെ ചേരരാജ്യം കന്യാകുമാരിമുതൽ കുന്താപുരംവരെയായിത്തീൎന്നു. ചേരമാൻപെരുമാൾ തന്റെ കീഴിലുള്ള ഓരോ സാമന്തരാജാക്കന്മാൎക്കും പിൽ

ക്കാലത്ത് അതാതു രാജ്യത്തിന്റെ പൂണ്ണാധികാരം താൻ തന്നെ അനുവദിച്ചു ഭാഗിച്ചുകൊടുപ്പാനാണ് നിശ്ചയിച്ചിരുന്നത്. അതിന്നു പ്രത്യേകം ചില കാരണങ്ങളുമുണ്ടായിരുന്നു. കമ്മപ്രധാനമായ മീമാംസകമതം ഭാരതഖണ്ഡത്തിൽ എല്ലാം പ്രാബല്യം പ്രാപിച്ചതോടുകൂടി കേരളത്തിലെയും ചോളപാണ്ഡ്യരാജ്യങ്ങളിലെയും ജനങ്ങളുടെ മതാചാരങ്ങൾക്കു സാരമായ ചില വ്യത്യാസങ്ങളും ഉണ്ടായിത്തീൎന്നു. അതുനിമിത്തം ആവക ദേശങ്ങളിലുള്ളവരുമായിട്ടുള്ള വിവാഹബന്ധവും രണ്ടുകൂട്ടൎക്കും സമ്മതമല്ലാതായി. കന്യക ഋതുവായതിന്നു ശേഷമുള്ള വിവാഹം മററുള്ള പ്രദേശങ്ങളിൽ തീരെ നിഷിദ്ധമായി. കേരളത്തിൽ നിഷിദ്ധമായതുമില്ല. ഈവക കാരണങ്ങളാൽ മുമ്പുണ്ടായിരുന്ന മാതിരിയിൽ ചോളപാണ്ഡ്യരാജകുടുംബങ്ങളിൽനിന്നു പെരുമാൾക്കു വിവാഹം ചെയ്യുന്നതിന്നും അദ്ദേഹത്തിന്റെ ഇളയ സഹോദരിയെ ആ രാജകുടുംബങ്ങളിലേതിലെങ്കിലും വിവാഹം കഴിച്ചുകൊടുക്കുന്നതിന്നും തടസ്ഥം നേരിട്ടു. മതത്തിന്റെ സൎവ്വാധികാരവും അക്കാലത്തെക്കു സിദ്ധിച്ചു കഴിഞ്ഞിരുന്ന കേരളബ്രാഹ്മണരും രാജകുടുംബത്തിന്നു പരദേശികളോടുള്ള ആ ബന്ധം തുടൎന്നു പോകുന്നതിൽ വിസമ്മതക്കാരായിരുന്നു. അതുകൊണ്ട് തന്റെ സഹോദരിയായ രാജകുമാരിയെ ഒരു കേരളബ്രാഹ്മണനെക്കൊണ്ട് വേളി കഴിപ്പിക്കുകയാണ് ചേരമാൻ പെരുമാൾ ചെയ്തത്. "ഗംഗാധരലക്ഷ്മി" എന്നു പേരായ ആ രാജ്ഞിക്കുണ്ടാകുന്ന പുത്രന് ഏതെങ്കിലും രാജ്യത്തിന്റെ അവകാശം സിദ്ധിക്കാതിരിക്കുന്നതു അതുവരെയു

ള്ള നടപ്പനുസരിച്ചു നോക്കുമ്പോൾ സഹോദരികളുടെ വിഷാദത്തിനു കാരണമായിത്തീരുമെന്നു മാത്രമല്ല പൊതുജനങ്ങൾക്കും അതു നല്ല തൃപ്തികരമായിത്തീരുകയില്ലെന്നും പെരുമാൾ കരുതാതിരുന്നില്ല. അതിനു പരിഹാരമായി താൻ സ്വന്തമായി ഭരിക്കുന്ന രാജ്യഭാഗത്തിന്റെ അധികാരം ഭാഗിനേയനു കൊടുത്തു വാഴിക്കുന്നതിന്നാണ് മന്ത്രിമാരും മററുമായി ആലോചിച്ച് അദ്ദേഹം തീർച്ചപ്പെടുത്തിയത്. കേരളത്തിലെ മററുചില രാജാക്കന്മാരുടെ ദായക്രമംപോലെ ആ രാജ്യത്തിന്റെ ഭരണാധികാരവും മേലിൽ മരുമക്കത്തായ രീതിയനുസരിച്ചായിരിക്കുന്നതാണെന്നും നിശ്ചയിച്ചിരുന്നു. ആ ഏർപ്പാടുകൾക്കു തടസ്ഥം നേരിടാതിരിക്കാനായി മുമ്പു പെരുമാക്കന്മാരുടെ അനുജന്മാർ ആചരിച്ചു വന്നതുപോലെ സംബന്ധമര്യാദയനുസരിച്ച് ഒരു നായർ സ്ത്രീയെയാണ് പെരുമാൾ പത്നിയായി സ്വീകരിച്ചതും. കാലക്രമത്തിൽ വാർദ്ധക്യം വന്നുകൂടിയപ്പോൾ 'വീരകേരളവർമ്മൻ' എന്നു പേരായ മരുമകനെ രാജ്യഭാരം ഏൽപ്പിച്ച് ശേഷമുള്ള കാലം ശാന്തമായി ഈശ്വരഭജനം ചെയ്തുകൊണ്ടു കഴിച്ചുകൂട്ടുവാൻ അദ്ദേഹം തീർച്ചപ്പെടുത്തി. കേരളചക്രവർത്തിയായ പെരുമാൾ കീഴ്നടപ്പില്ലാതെ പുതുതായി തന്റെ മരുമകനെ രാജാവാക്കി വാഴിക്കുന്ന സംഗതിയിൽ തന്റെ കീഴിലുള്ള സാമന്തരാജാക്കന്മാർക്കു യാതൊരു വിസമ്മതവും ഉണ്ടാകാതിരിക്കുവാനുള്ള ഉത്തമമാർഗ്ഗം ആ രാജാക്കന്മാർക്കും പൂർണ്ണസ്വാതന്ത്ര്യം നൽകുകയാണെന്നു ബുദ്ധിമാനും നയജ്ഞനുമായ ചേരമാൻപെരുമാൾ നിശ്ചയിച്ചു. അതനുസരിച്ചു

സകല സാമന്തരാജാക്കന്മാരെയും ആളയച്ചു വരുത്തി ഓ രോരുത്തൎക്കും അവരവരുടെ രാജ്യത്തിന്റെ പൂൎണ്ണസ്വാത ന്ത്ര്യം ഉദകപൂൎവ്വമായി ദാനംചെയ്തു. പെരുമാളുടെ ഔദാ ൎയ്യത്താൽ സന്തോഷവും ഭക്തിയും വൎദ്ധിച്ച് ആ രാജാക്ക ന്മാരുടെ സമ്മതത്തോടുകൂടി അവരെയും പ്രജകളിൽ പ്ര ധാനപ്പെട്ടവരെയും മററും സാക്ഷികളാക്കി നിൎത്തിക്കൊ ണ്ടുതന്നെ ചേരമാൻപെരുമാൾ തന്റെ കിരീടം ഭാഗി നേയനായ വീരകേരളവൎമ്മനെ ധരിപ്പിച്ച് "ശ്രീഗംഗാധ രവീരകേരളതൃക്കോവിലധികാരികൾ" എന്ന സ്ഥാനപ്പേ രും കല്പിച്ചുകൊടുത്തു, സ്വന്തം രാജ്യത്തിന്റെ അവകാശി യാക്കി വാഴിക്കയും ചെയ്തു. പെരുമാളുടെ ആ ഉദാരകൃത്യ ത്തിലുള്ള കൃതജ്ഞതയും സന്തോഷവും കാണിക്കുന്നതിന്നാ യി എല്ലാ സാമന്തരാജാക്കന്മാരും "പെരുമാൾ ദയാപൂ ൎവ്വം ഞങ്ങൾക്ക സ്വാതന്ത്ര്യം തന്നിട്ടുണ്ടെങ്കിലും ഈ വീര കേരളരാജാവിനെയും അദ്ദേഹത്തിന്റെ വംശക്കാരെയും ഞങ്ങളുടെ ചക്രവൎത്തിയെപ്പോലെ മേലിൽ ആദരിക്കുന്ന താണ്'" എന്ന് ആ സഭയിൽവെച്ച് സമയം ചെയ്ത് ഓ രോരുത്തരായി വീരകേരളരാജാവിനെ വന്ദിച്ചു ബഹുമാ നിച്ചു. പെരുമാൾ വളരെ സംതൃപ്തനാകയും ചെയ്തു. അ തിന്നുശേഷം അദ്ദേഹം തന്റെ പുത്രനെ 'ഏറനാട്'' എ ന്ന പ്രദേശത്തെ രാജാവാക്കിയും വാഴിച്ചു. കേരളചരി ത്രത്തിൽ ഏററവും പ്രധാനമായ ഈ സംഭവം നടന്നത് ക്രിസ്തുവത്സരം 7-ാംനൂററാണ്ടിന്ന കലിവൎഷം 38-ാം നൂ ററാണ്ടിന്റെ അവസാനഘട്ടത്തിലാണ്. മേൽപ്രകാരം രാജ്യഭാരം ഒഴിഞ്ഞതിന്നുശേഷം ചേരമാൻപെരുമാൾ

ഒരു തപസ്വിയുടെ നിലയിൽ രാജധാനിയിൽത്തന്നെ കുറച്ചുകാലം താമസിക്കുകയും 100-ാമത്തെ വയസ്സിൽ പരലോകം പ്രാപിക്കുകയുമാണ് ഉണ്ടായിട്ടുള്ളത്. ഈ പെരുമാളുടെ സ്മാരകമായി തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽ ഇപ്പോഴും ഒരു പ്രതിമവെച്ചു പൂജിച്ചുവരുന്നുണ്ട്.

## 5. രാജ്യവിഭാഗകാലത്തെ സമുദായസ്ഥിതി.

ചേരമാൻ പെരുമാൾ ഓരോ രാജാക്കന്മാർക്കും രാജ്യം വിഭജിച്ചു സ്വാതന്ത്ര്യംകൊടുത്ത കാലത്തിന്ന് ഏകദേശം രണ്ടു നൂററാണ്ടു മുമ്പുമുതൽക്കുതന്നെ കേരളത്തിലെ ജനസമുദായസ്ഥിതിക്കു പല മാററങ്ങളും ഉടനുടൻ ഉണ്ടായിത്തുടങ്ങിയെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. മീമാംസകമതം പരന്നു നടപ്പായതോടുകൂടി ഓരോ തരത്തിലുള്ള കർമ്മങ്ങൾക്കു പല വിധത്തിലും ഉൽകർഷവും അപകർഷവും കല്പിക്കയും ആവക കർമ്മങ്ങളോരോന്നും കുലത്തൊഴിലായി സ്വീകരിച്ചിട്ടുള്ളവരെ കർമ്മങ്ങളുടെ തരംപോലെ മേൽകീഴജാതികളായി കരുതിവരികയും ചെയ്തു. വൃത്തിയും ആചാരവും അടിസ്ഥാനമാക്കിയും അനേകം ജാതിഭേദങ്ങൾ കല്പിച്ചു. ചില കർമ്മങ്ങൾക്കു ലോപം പററിപ്പോകുന്നതും അതാതുജാതികൾക്കു നിശ്ചയിച്ചതല്ലാത്ത കർമ്മങ്ങൾ ചെയ്യുന്നതും ജാതിയിൽത്തന്നെ ജാതിഭേദത്തിന്നു കാരണമായി. ഓരോരോ അവസരങ്ങളിൽ ബുദ്ധമതം ഉപേക്ഷിച്ചു മീമാംസകമതത്തിൽ ചേർന്നിട്ടുള്ളവരും തരംപോലെ ഓരോ ജാതികളായിത്തീൎന്നു. ബുദ്ധമതത്തെ വളരെ നികൃഷ്ടമായിക്കരുതുകയും കാലക്രമത്തിൽ മദ്ധ്യ

കേരളത്തിൽ ആ മതം നാമാവശേഷമാകയും ചെയ്തു. ബൗ ദ്ധവിഹാരങ്ങൾ പലതും മീമാംസകമതം അനുസരിച്ചുള്ള ഓരോരോ ദേവന്മാരുടെ ക്ഷേത്രങ്ങളായിത്തീൎന്നു. അതിന്നും പുറമെ ധനപ്രാബല്യവും അധികാരപ്രാബല്യവുമനുസരി ച്ചും പല ജാതികളുമുണ്ടായി. മുൻകാലങ്ങളിൽ ആൎയ്യാവ ൎത്തത്തിൽ മാത്രമുണ്ടായിരുന്നതും ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങിനെ നാലുവകയായിട്ടുള്ളതുമായ പ്രധാന ജാതിഭേദങ്ങളുടെ ഒരു ഛായ വരുത്തുവാനായി നാഗവംശക്കാരായ നായന്മാരെല്ലാം ശൂദ്രവൎഗ്ഗത്തിൽപ്പെട്ടവ രാണെന്നു പൊതുവായും നിശ്ചയിച്ചു. ആ നായന്മാരിൽ പ്പെട്ട ഒരു അവാന്തരവൎഗ്ഗത്തിന്നു പ്രത്യേകംതന്നെ ശൂദ്രജാ തി എന്ന ജാതിപ്പേർ കൊടുത്ത് അവൎക്കു മാത്രമേ ബ്രാഹ്മ ണരുടെ ചില ഗൃഹ്യമതകൎമ്മങ്ങൾക്കു ശുശ്രൂഷിപ്പാൻ അ ധികാരമുള്ളുവെന്നും ഓരോരോ ബ്രാഹ്മണഗൃഹങ്ങളിലേക്കു പതിച്ചുപ്പെട്ടവരാണവരെന്നും തീൎച്ചപ്പെടുത്തി. വൈശ്യന്മാർ കേരളത്തിൽ വേണ്ടെന്നു വെച്ചുവെങ്കിലും നായന്മാൎക്കും ക്ഷത്രിയൎക്കും ഇടക്കുള്ള ചില അവാന്തരജാതിക്കാർ വൈ ശ്യന്മാരുടെ ചില ആചാരങ്ങളാണു ആചരിക്കേണ്ടതെന്നും വെച്ചു. ചുരുക്കത്തിൽ ഇപ്പോൾ കേരളത്തിൽകാണുന്നവി ധം ബ്രാഹ്മണരിൽത്തന്നെ അനേകം വകഭേദങ്ങളും അസം ഖ്യം അവാന്തരജാതികളും താണജാതികളും, തീണ്ടലും, തൊടലും എല്ലാം ചേരമാൻ പെരുമാൾ രാജ്യം വിഭജി ച്ചു സ്വാതന്ത്ര്യംകൊടുത്ത കാലത്തുതന്നെ മിക്കതും വ്യവസ്ഥപ്പെട്ടു കഴിഞ്ഞുവെന്നു പറയാം. മററു സകല ജാതിക്കാരുടേയും ആഭിജാത്യതാരതമ്യം നിശ്ചയിക്കുന്നതി

ന്നും ഓരോരോസംഗതികളിൽ ചെയ്യേണ്ട കർമ്മങ്ങളും പ്രായശ്ചിത്തങ്ങളും മററും നിശ്ചയിക്കുന്നതിന്നും ഉള്ള സകല അധികാരങ്ങളും ബ്രാഹ്മണരിൽ പൊതുവായിട്ടും വൈദികന്മാർ എന്ന സ്ഥാനം കൊടുത്തിട്ടുള്ള ബ്രാഹ്മണരിൽ പ്രത്യേകമായും സ്ഥിരപ്പെട്ടു കഴിഞ്ഞു. അതോടുകൂടി മററുള്ളവരെല്ലാം ആ ജാതിക്കാരുടെ ഇഷ്ടം അനുസരിക്കേണ്ടതായും തീൎന്നു. ബ്രാഹ്മണരിൽതന്നെ അഗ്നിഹോത്രവും ഭട്ടവൃത്തിയും ഉള്ളവർ ചിലർ, അതിലേതെങ്കിലും ഒന്നു മാത്രമുള്ളവർ ചിലർ, അതിൽത്തന്നെ ചില ഗ്രാമക്കാരിൽ ആ രണ്ടു കർമ്മത്തിന്നും അൎഹതയുള്ളവരാണ് ആഭിജാത്യം കൂടിയവർ. ഒന്നിനുമാത്രം അൎഹതയുള്ളവർ രണ്ടാം തരക്കാരാണ്. മററു ചില ഗ്രാമക്കാരിൽ അതിലൊന്നു മാത്രമുള്ളവർ ആഭിജാത്യം തികഞ്ഞവർ. രണ്ടുമുള്ളവർ രണ്ടാം തരക്കാർ. രണ്ടിന്നും അൎഹതയില്ലാതെ വേദാധികാരം മാത്രമുള്ളവർ പല തരക്കാർ. അതുമില്ലാതെയും പലതരം ബ്രാഹ്മണർ. ഇങ്ങനെ തുടങ്ങി ഓരോരോ വിധത്തിൽ ബ്രാഹ്മണർതന്നെ തരംതിരികയും കഴിഞ്ഞിരുന്നു. അതുപോലെ ബ്രാഹ്മണരിൽ ആഭിജാത്യം തികഞ്ഞിട്ടുള്ള ആൾക്കുപോലും ആഭിജാത്യം വളരെക്കുറവായ ഏതുതരം ബ്രാഹ്മണൻെറയും അന്നം ഭക്ഷിക്കാം. എന്നു മാത്രമല്ല, ക്ഷത്രിയരുടെ അന്നവും ഭക്ഷിക്കാം. എന്നാൽ അവാന്തരജാതികൾക്കാകട്ടെ അതുപോലെ അവാന്തരവൎഗ്ഗത്തിൽപ്പെട്ട മററു ജാതിക്കാരുടെ അന്നം ഭക്ഷിക്കരുത്. അവർ തമ്മിൽ തൊട്ടാൽ യോഗവിഷം ബാധിച്ചതുപോലെ രണ്ടു കൂട്ടൎക്കും അശുദ്ധിബാധിച്ച കുളിക്ക



ണം. ശൂദ്രവൎഗ്ഗമായ നായന്മാരെ മിക്ക [illegible]ങ്ങളിൽ തൊട്ടാൽ കുളിക്കണമെന്നില്ലെങ്കിലും. പരസ്പരം [illegible] ഭക്ഷിക്കുകയോ വിവാഹം ചെയ്കയോ പാടില്ല. ഇങ്ങിനെ മററു ജാതിക്കാൎക്ക യോഗബലം ഉണ്ടാകാതിരിപ്പാനുള്ള പല ഏൎപ്പാടുകളും മതാചാരങ്ങളുടെ [illegible] ചെലുത്തുന്നതിന്നുവേണ്ട ഒരുക്കങ്ങളും അക്കാലത്തെ [illegible]യിരുന്നു. മേൽപ്രകാരം ജാതിമതാചാരങ്ങളിൽ സൎവ്വാധികാരം സിദ്ധിച്ച ബ്രാഹ്മണസംഘം കാലക്രമത്തിൽ പയ്യന്നൂർ ഗ്രാമക്കാർ, പന്നിയൂർ ഗ്രാമക്കാർ, ശുകപുരം ഗ്രാമക്കാർ മുതലായി നാലഞ്ചു പ്രധാന ഗ്രാമങ്ങളിലുൾപ്പട്ടവരായി വ്യവസ്ഥപ്പെടുകയും ചെയ്തു. അപ്രകാരം പ്രബലന്മാരായിത്തീൎന്ന ബ്രാഹ്മണസംഘം പിൽക്കാലത്തു മതാചാരപ്രാബല്യം വഴിക്കു ഓരോ നാട്ടുരാജാക്കന്മാരുടെ രാജ്യകാൎയ്യങ്ങളിൽ പ്രവേശിച്ച് അവരുടെ ഇംഗിതംപോലെ കാൎയ്യങ്ങൾ നടത്തിച്ചിരുന്നതായിട്ടും കാണുന്നുണ്ട്.

ചേരമാൻപെരുമാൾ സ്വാതന്ത്ര്യംകൊടുത്ത അന്നത്തെ സാമന്തരാജാക്കന്മാരിൽ പ്രധാനപ്പെട്ടവർ:—തുളുനാട്, കോലനാട്, കോട്ടയം, കുറുമ്പറനാട്, പോലനാട്, ഏറനാട്, വള്ളുവനാട്, നെടുമ്പുറയൂർനാട്, കുട്ടനാട്, ചാവകനാട്, വെൺപലനാട്, ഓടനാട്, വേണാട് ഇങ്ങനെ പതിമൂന്നു നാട്ടിലെ രാജാക്കന്മാരായിരുന്നു. അവൎക്കു പുറമെ ക്ഷത്രിയരും സാമന്തജാതിക്കാരും നായന്മാരുമുൾപ്പട്ട മുന്നൂറോളം നാടുവാഴികൾക്കും അവരവരുടെ ചെറിയ രാജ്യങ്ങൾ സ്വാതന്ത്ര്യത്തോടുകൂടി വിട്ടുകൊടുത്തിട്ടുണ്ട്. അതിൽ പെരുമാൾ തന്നെത്താൻ ഭരി

ച്ചിരുന്നതും മുൻകാലത്തു കുട്ടനാട് എന്ന പേരുണ്ടായിരു ന്നതുമായ മദ്ധ്യകേരളമാണ് സ്വന്തം മരുമകനുകൊടു ത്തു വാഴിച്ചത്.



## അഞ്ചാമദ്ധ്യായം.

### വീരകേരളവംശം.

**1. വംശത്തിന്റെ പ്രാധാന്യം.**

ചേരമാൻപെരുമാൾ കേരളദേശത്തെ പല ഖണ്ഡ ങ്ങളായി വിഭജിച്ച് ഓരോരോ രാജാക്കന്മാൎക്കു സ്വാത ന്ത്ര്യം കൊടുത്തതോടുകൂടി കേരളചരിത്രത്തിന്റെ ഗതി ക്കു ദേശഭേദംകൊണ്ടു ചില വിഭാഗങ്ങൾ വരുവാനുള്ള കാരണമുണ്ടായിത്തീൎന്നു. എങ്കിലും ചരിത്രത്തെപ്പററിയേ ടത്തോളം മദ്ധ്യകേരളം, ഉത്തരകേരളം, ദക്ഷിണകേരളം എന്നിങ്ങനെ മൂന്നായി വിഭജിച്ചാൽത്തന്നെ അതിന്റെ പ്രധാനഗതിവിശേഷങ്ങളെല്ലാം കാണിപ്പാൻ മതിയാകു ന്നതാണ്. ആ വിഭാഗം തന്നെയും പെരുമാളുടെ രാജ്യവി ഭാഗത്തിന്നുശേഷമുള്ള കാലത്തിന്റെ ആദിഘട്ടത്തിലെ ര ണ്ടര ശതവൎഷങ്ങളെപ്പററിയേടത്തോളം അധികം ആവശ്യ മില്ല. എന്തുകൊണ്ടെന്നാൽ—കേരളത്തിന്റെ ആകപ്പാടെ യുള്ള ഭരണരീതിക്ക് ഐകരൂപ്യവും രാജാക്കന്മാർ തമ്മിൽ ഐകമത്യവും നിലനിൎത്തുന്നതിന്നുവേണ്ടി പെരുമാൾ ഏൎപ്പെടുത്തിയിരുന്ന 'മാമാങ്കമഹോത്സവം' മുതലായ ഏൎപ്പാടു

കൾ കേരളീയരെല്ലാം ഐകമത്യത്തോടും ബഹുമാന ത്തോടുംകൂടി ആദരിച്ചു നടത്തിവന്നിരുന്നതിനാൽ ആദികാ ലത്ത് അവയുടെ ഉദ്ദേശം സഫലമായിരുന്നു. പൊതുകാ ര്യങ്ങളിലുള്ള ആ ഐകമത്യം നിമിത്തം രാജാക്കന്മാർത മ്മിൽ വലിയ മത്സരത്തിന്നോ ആ വഴിക്കു നാട്ടിൽ കുഴ പ്പത്തിന്നോ ഇടവന്നിരുന്നില്ല. അതിന്നുംപുറമെ, എല്ലാ രാജാക്കന്മാരും സ്വതന്ത്രന്മാരായിരുന്നുവെങ്കിലും രാജ്യവി ഭാഗസമയത്തു പെരുമാളുടെ മുമ്പാകെവെച്ചു ചെയ്തിട്ടുള്ള പ്രതിജ്ഞയനുസരിച്ച്, അദ്ദേഹത്തിന്റെ മരുമകനും മ ദ്ധ്യകേരളത്തിലെ അധിപതിയും ആയ വീരകേരളരാജാ വിനെയും ആ രാജാവിന്റെ വംശക്കാരെയും മററുകേരള രാജാക്കന്മാരെല്ലാം പരമ്പരയായി തങ്ങളുടെ ചക്രവൎത്തി യുടെ നിലയിൽ ആദികാലങ്ങളിൽ ആചരിച്ചും ആദരി ച്ചും പോന്നിരുന്നു. പണ്ടത്തെ ഏൎപ്പാടുപ്രകാരം സാമ ന്തരാജാക്കന്മാരെല്ലാം ചക്രവൎത്തിക്ക് ആണ്ടിലൊരിക്ക ലും വിശേഷമായ വല്ല അടിയന്തരവും ഉണ്ടാകുമ്പോഴും എന്തെങ്കിലും ചില കാഴ്ചകൾ എത്തിച്ചുംകൊടുക്കും. ചക്ര വൎത്തി അവൎക്കു ചില സമ്മാനങ്ങളും അയച്ചുകൊടുക്കും. പൊതുവായുള്ള ആലോചനങ്ങളിൽ ചക്രവൎത്തിയും സാമ ന്തരാജാക്കന്മാരും അവരവരുടെ പദവികളോടുകൂടി ഒ ന്നിച്ചു കൂടുമ്പോൾ ചക്രവൎത്തിയുടെ കൊടി കണ്ടാൽ മ ററു രാജാക്കന്മാർ അവരുടെ കൊടികൾ താഴ്ത്തിവന്ദിക്കും. പ്രധാനരേഖകളിൽ അതാതു കാലത്തു ചെങ്കോൽ ധരി ക്കുന്ന ചക്രവൎത്തിയുടെ പേരുംകൂടി കാണിച്ചിരിക്കും. ച ക്രവൎത്തി ഏതെങ്കിലും ശത്രുക്കളോടു യുദ്ധത്തിന്നുവേണ്ടി

സൈന്യങ്ങളെ ആവശ്യപ്പെട്ടാൽ സാമന്തരാജാക്കന്മാർ അയച്ചുകൊടുക്കും. ഇവയാണ് ചുരുക്കത്തിൽ അക്കാലത്തുണ്ടായിരുന്ന ചക്രവൎത്തിസാമന്തമൎയ്യാദയുടെ സ്വഭാവം. രാജ്യവിഭാഗത്തിന്നുശേഷം കുറെക്കാലത്തേക്കു മേൽപ്പറഞ്ഞ മൎയ്യാദകൾ പലതും വീരകേരളരാജാവിനോടും അദ്ദേഹത്തിന്റെ പിന്തുടൎച്ചക്കാരോടും മററു രാജാക്കന്മാർ ആചരിച്ചുവന്നിരുന്നു. അതിനാൽ അക്കാലങ്ങളിൽ കേരളത്തിലെ പ്രധാന ചരിത്രസംഭവങ്ങളും ആ രാജവംശത്തോടു പൊതുവെ ബന്ധപ്പെട്ടുകൊണ്ടു തന്നെയാണിരുന്നിരുന്നത്. യുദ്ധം മുതലായ കോലാഹലങ്ങൾ അതിന്റെ ആദികാലത്തു പറയത്തക്കവിധം ഉണ്ടായിരുന്നതുമില്ല.

## 2. വീരകേരളചക്രവൎത്തി.

ക്രിസ്തുവത്സരം 674-നു കലിവൎഷം 3775-ാമാണ്ടോടുകൂടിയാണ് ചേരമാൻ പെരുമാളുടെ രാജ്യവിഭാഗമുണ്ടായത്. അക്കാലംമുതൽ വീരകേരളചക്രവൎത്തി മദ്ധ്യകേരളം ഭരിച്ചുതുടങ്ങി. പെരുമാൾ തുടങ്ങിവെച്ച മാമാങ്കമഹോത്സവത്തിലും തൃക്കാക്കരക്ഷേത്രത്തിൽ നടത്തിയിരുന്ന ഓണമഹോത്സവത്തിലും പെരുമാൾക്കുള്ള സ്ഥാനംവഹിച്ചു നടത്തിപ്പോന്നിരുന്നതും അക്കാലം മുതൽ ഈ രാജാവായിരുന്നു. ആ വക മഹോത്സവങ്ങളിൽ ഓരോരോ ആഘോഷങ്ങൾ നടത്തുന്ന അവസരത്തിൽ കേരളത്തിലെ സകല പ്രധാനന്മാൎക്കും ഇരിപ്പാനുള്ള സ്ഥാനങ്ങൾ പ്രത്യേകം പ്രത്യേകം നിയമിച്ചിട്ടുണ്ടായിരുന്നു.

അതിൽ പെരുമാൾക്കുള്ള സ്ഥാനത്തിന്നു 'നിലവാട്ടതറ' എന്നു പേരുംപറഞ്ഞു വന്നിരുന്നു. അതായിരുന്നു മാദ്ധ്യസ്ഥാനവും. ആവക വിശേഷപദവികൾ ഈ വീരകേരളചക്രവൎത്തിക്കും വംശക്കാൎക്കും മറ്റുള്ളവരെല്ലാം അനുവദിച്ചു കൊടുക്കുകയും ചെയ്തിരുന്നു. പെരുമാൾ രാജ്യം വിഭജിച്ചു് ഓരോരുത്തൎക്ക കൊടുത്തതോടുകൂടി കേരളത്തിലെ എല്ലാ നാട്ടുകാരുടെയും പ്രതിനിധികളടങ്ങിയ തൃക്കണവാമതിലകത്തെ പഞ്ചമഹാസഭകളും തളിയാതിരിമാരുടെ അവരോധവും വലിയ ആവശ്യമില്ലാതായിത്തീൎന്നതിനാൽ മേലിൽ വേണ്ടെന്നുവെച്ചു. എന്നാൽ മദ്ധ്യകേരളരാജ്യത്തിലെ പ്രധാനോദ്യോഗസ്ഥന്മാരുടെ കാൎയ്യവിചാരസ്ഥലങ്ങളും മറ്റും പിന്നെയും കുറെക്കാലത്തേക്ക അതു തൃക്കണവാമതിലകത്തു തന്നെയായിരുന്നു. ആ പ്രദേശം കേരളത്തിലെ വലിയൊരു നഗരമായിത്തന്നെ സ്ഥിതി ചെയ്തിരുന്നു. മേൽപ്രകാരമുണ്ടായ പുതിയ ഏൎപ്പാടുപ്രകാരം ഒന്നാമത്തെ രാജാവായ വീരകേരളചക്രവൎത്തിയുടെ രാജ്യഭാരക്കാലം ശാന്തമായും സമാധാനത്തോടുകൂടിയും കഴിഞ്ഞുവെന്നല്ലാതെ പറയത്തക്ക ചരിത്രസംഭവങ്ങളൊന്നും അക്കാലത്തുണ്ടായതായി കാണുന്നില്ല. ഈ വീരകേരളവംശക്കാർ വലിയ കുഴപ്പമൊന്നും കൂടാതെ മുറമുറയായി 350 വത്സരങ്ങളോളം രാജ്യം വാണിട്ടുണ്ട്. എന്നാൽ അവരിൽ പത്തു രാജാക്കന്മാരെപ്പററി മാത്രമേ ചരിത്രത്തെസ്സംബന്ധിച്ചേടത്തോളമുള്ള പ്രത്യേക വിവരങ്ങൾ അറിവാൻ കഴിയുന്നുള്ളു.

## 3. വീരരാഘവചക്രവൎത്തി.

ക്രിസ്തുവത്സരം 730-ാമാണ്ടോടുകൂടിയാണ് വീരരാഘവചക്രവൎത്തി രാജ്യഭാരം തുടങ്ങിയത്. കേരളത്തിലെ സമ്പത്സമൃദ്ധിയെസ്സംബന്ധിച്ച സംഗതികളിൽ ഈ രാജാവിന്റെ ഭരണം ഏററവും പ്രധാനപ്പെട്ടതായിരുന്നു. തരിശായും കാടായും കിടന്നിരുന്ന പല പ്രദേശങ്ങളും നെൽകൃഷിക്കും മററും ഉപയോഗപ്പെടുത്തുവാൻവേണ്ട ഏൎപ്പാടുകൾ ചെയ്തു. പെരുമാൾവാഴ്ചയുടെ അവസാനകാലത്ത് ഏകദേശം ക്രിസ്തുവത്സരം അറുനൂറാമാണ്ടോടുകൂടി ഏതാനും ചില ഈഴവസമുദായക്കാർ സിംഹളദ്വീപമായ ലങ്കയിൽനിന്നു കേരളത്തിൽ വന്നു കുടിയേറിപ്പാൎത്തുതുടങ്ങിയിരുന്നു. ആ സമുദായക്കാർ തെങ്ങുനട്ടുവളൎത്തുന്നതിൽ പ്രത്യേകപരിചയവും സാമൎത്ഥ്യവും ഉള്ളവരായിരുന്നു. ഈ മഹാരാജാവിന്റെ കാലത്ത് ആ കൃഷിയിലും പ്രത്യേകം അഭിവൃദ്ധിക്കുള്ള മാൎഗ്ഗങ്ങൾ ഏൎപ്പെടുത്തുകയും അതുനിമിത്തം ഈഴവസമുദായക്കാർ വീണ്ടും കേരളത്തിൽ എല്ലാ പ്രദേശങ്ങളിലും വന്നു താമസിക്കുകയും ചെയ്തു. കടൽക്കരയിലും മററും തെങ്ങുകൃഷിയും അതിൽനിന്നുള്ള പലതരം ആദായങ്ങളും വൎദ്ധിക്കുന്നതിന്നും ഇടയായി. വിദേശങ്ങളുമായുള്ള കച്ചവടത്തിൽ ആവക സാമാനങ്ങൾക്കും കേരളം പ്രത്യേക പ്രസിദ്ധി നേടുവാനും സംഗതി വന്നു. കൃഷിവിഷയത്തിലെന്നപോലെ കച്ചവടകാൎയ്യത്തിലും ഈ ചക്രവൎത്തി നല്ലവണ്ണം ദൃഷ്ടിവെച്ചു. വേണ്ടവിധം ജനങ്ങളെ ഉത്സാഹിപ്പിച്ചിരുന്നു. പരദേശങ്ങളിൽനിന്നും വിദേശങ്ങളിൽനിന്നും വലിയ കച്ചവട

-ന്മാരെ വരുത്തി തിരുവഞ്ചിക്കുളത്തെ മഹോദയപട്ടണത്തിൽ കച്ചവടം നടത്തുന്നതിന്നു വേണ്ട ഏർപ്പാടുകൾ ചെയ്തുകൊടുത്തു. അങ്ങനെ വിദേശങ്ങളിൽനിന്നു വരുത്തി മഹോദയപട്ടണത്തിൽ താമസിപ്പിച്ചിട്ടുള്ളവരിൽ പലരും ജൂതവർഗ്ഗക്കാരായിരുന്നു. ഇപ്പോൾ കേരളത്തിലുള്ള ജൂതന്മാരുടെ പൂർവ്വികന്മാർ അവരാണ്. പെരുമാക്കന്മാരുടെ കാലത്തുണ്ടായിരുന്ന ഏർപ്പാടനുസരിച്ച് അപ്രകാരം സ്വദേശികളും പരദേശികളും വിദേശികളുമായ കച്ചവടക്കാരിൽ പ്രധാനപ്പെട്ട ആൾക്ക 'പകൽവിളക്ക്' 'പാവാട' മുതലായി പല പദവികളും ലഭിക്കുന്ന 'മണിഗ്രാമപ്പട്ടം' എന്ന സ്ഥാനവും മററും കൊടുത്തു ഉത്സാഹിപ്പിക്കയും ചെയ്തു. 'രവിഗ്ഗുപ്തൻ' എന്നു പേരായ 'ചേരമാൻ ലോകപ്പെരുഞ്ചെട്ടിക്ക്'—അതായത് ചേരമാൻ നാട്ടിലെ വലിയ കച്ചവടക്കാരനു മേൽപ്രകാരം 'മണിഗ്രാമപ്പട്ട'മെന്ന സ്ഥാനം ചെമ്പുതകിടിൽ രേഖപ്പെടുത്തി കല്പിച്ചുകൊടുത്തിട്ടുള്ള ചെമ്പുപട്ടയം ഇപ്പോഴും സുറിയാനി ക്രിസ്ത്യാനികളുടെ കൈവശത്തിൽ ഇരിക്കുന്നുണ്ട്.

മേൽപ്പറഞ്ഞ പട്ടയം അവരുടെ കൈവശത്തിൽ വരുന്നതിനുള്ള കാരണം ഇങ്ങനെയായിരിക്കണം—പട്ടയം ലഭിച്ചിട്ടുള്ള 'ചേരമാൻ ലോകപ്പെരുഞ്ചെട്ടി'യായ 'രവിഗ്ഗുപ്തൻ' പരദേശത്തുനിന്നു വന്നിട്ടുള്ള ആളും 'ശ്രേഷ്ഠി' (ശേട്ട) വർഗ്ഗത്തിൽപ്പെട്ട ആളും വൈശ്യജാതിക്കാരനായ ഒരു ഹിന്തുവും ആയിരുന്നിരിക്കാനേ വഴിയുള്ളൂ. അദ്ദേഹത്തിന്റെ കുടുംബക്കാർ കാലാന്തരത്തിൽ ക്രിസ്തുമതം സ്വീകരിച്ചു സുറിയാനി ക്രിസ്ത്യാനികളായിത്തീരുകയും ആ വഴിക്കു

അവർ ആ പട്ടയം ക്രിസ്ത്യൻപള്ളിയിൽ സൂക്ഷിക്കയും ചെയ്തതാവാം. കേരളത്തിലെ നമ്പൂതിരിമാർ മുതൽക്കുള്ള പല ഹിന്തുക്കളും ഒററക്കൊററക്കും കുടുംബങ്ങളടക്കവും പിൻക്കാലത്തു ക്രിസ്തുമതം അവലംബിച്ചു ക്രിസ്ത്യാനികളായിട്ടുണ്ടെന്നുള്ളതിന്നു തെളിവുകൾ ധാരാളം ഉണ്ടല്ലൊ.

ഈ വീരരാഘവചക്രവത്തിയുടെ കാലത്താണ് കേരളീയരുടെ സംസ്കൃതഗ്രന്ഥങ്ങളിൽ സാമാന്യം പ്രാധാന്യമുള്ള 'ശുകസന്ദേശമെന്ന' കാവ്യത്തിന്റെ കത്താവും 'ലക്ഷ്മീദാസൻ' എന്ന പേരിൽ പ്രസിദ്ധനുമായ മഹാകവി, കരിങ്ങമ്പള്ളി നമ്പൂതിരിപ്പാട്ടു ജീവിച്ചിരുന്നത്. കന്യാകുമാരിമുതൽ തൃക്കണാവാമതിലകംവരെയുള്ള കേരളത്തിലെ ഓരോരോ പ്രദേശങ്ങളുടെ അക്കാലത്തെ സ്ഥിതിയും തൃക്കണാവാമതിലകം പട്ടണത്തിന്റെ വിശേഷവും ആ കവിശ്രേഷ്ഠൻ ചുരുക്കത്തിൽ വൎണ്ണിച്ചിട്ടുമുണ്ട്.

## 4. രാജശേഖരചക്രവത്തി.

'രാജശേഖരദേവർ' എന്ന പേരിലുംകൂടി പ്രസിദ്ധനായ രാജശേഖരചക്രവത്തി ക്രിസ്തുവത്സരം 780 മുതൽ 827 വരെയാണ് രാജ്യഭാരം ചെയ്തിട്ടുള്ളത്. ഈമഹാരാജാവ് സംസ്കൃതഭാഷയിലും തമിഴിലും വലിയ വിദ്വാനും നല്ല ശാസ്ത്രജ്ഞനും കവിയുമായിരുന്നു. രാജ്യം വാഴുന്നതിന്നു കുറെമുമ്പുതന്നെ വലിയ ശിവഭക്തനായിത്തീൎന്നതിനാൽ തിരുവഞ്ചിക്കുളത്തുള്ള ശിവനെ ഭജിച്ചുകൊണ്ടും ബ്രഹ്മചൎയ്യം അനുഷ്ഠിച്ചുകൊണ്ടും സാമാന്യമായി ഒരു സ

ന്ന്യാസിയുടെ നിലയിലാണ് ഇദ്ദേഹം ജീവിതം കഴിച്ചുകൂട്ടിയിരുന്നത്. മുൻവാഴ്ചക്കാരനായ മഹാരാജാവു തീപ്പെട്ടപ്പോൾ മന്ത്രിമാരും നാട്ടിൽ പ്രധാനന്മാരും കൂടിച്ചെയ്ത അപേക്ഷയുടെ ശക്തികൊണ്ടാണ് രാജ്യാധികാരം സ്വീകരിച്ചതുതന്നെ. രാജാവായതിൽ പിന്നെയാകട്ടെ ശിവഭക്തിയിലെന്നതുപോലെ പ്രജാരക്ഷണമായ രാജധൎമ്മത്തിലും വേണ്ടെടത്തോളം ശ്രദ്ധപതിക്കയും ചെയ്തിരുന്നു. അപ്രകാരം ശിവഭക്തിയും സമാധാനമായ രാജ്യഭരണത്തിലുള്ള സാമൎത്ഥ്യവും നിമിത്തം പെരുമാക്കന്മാരിൽ ഒട്ടുവിലത്തെ ആളായിരുന്ന 'ചേരമാൻപെരുമാളോ'ട് തുല്യനായി ഈ മഹാരാജാവിനെ ജനങ്ങൾ കരുതുകയും 'ചേരമാൻപെരുമാൾ' എന്നത് ഇദ്ദേഹത്തിന്ന് ഒരു സ്ഥാനപ്പേരായിപ്പറഞ്ഞുതുടങ്ങുകയും ചെയ്തു. എന്നു മാത്രമല്ല, ദ്രമിഡരാജ്യങ്ങളിൽ വൈഷ്ണവസന്ന്യാസിമാരായി പന്തിരണ്ടു ആൾവാന്മാരുണ്ടായിരുന്നതുപോലെ ശൈവസന്ന്യാസിമാരായി അറുപത്തിമൂന്നു നയനാന്മാരുണ്ടായിരുന്നവരിൽ ഒരാളായി 'ചേരമാൻപെരുമാൾ നയനാർ' എന്നുള്ള പേരിൽ പിൽക്കാലത്ത് ഇദ്ദേഹത്തെഗ്ഗണിക്കുന്നതിന്നും ഇടയായിട്ടുണ്ട്. ശിവഭക്തന്മാരുടെ മാഹാത്മ്യം വൎണ്ണിക്കുന്ന പല തമിൾഗ്രന്ഥങ്ങളിലും ഈ മഹാരാജാവിന്റെ കഥ വൎണ്ണിച്ചിട്ടുമുണ്ട്. സന്ന്യാസിധൎമ്മവും രാജധൎമ്മവും ഒരുപോലെ ഉത്തമമായ നിലയിൽ ഒരുമിച്ചാചരിച്ചുവന്ന ഈ രാജശേഖരചക്രവൎത്തിക്കു 'രാജാധിരാജപരമേശ്വരഭട്ടാരകർ' എന്ന സ്ഥാനപ്പേരും പറഞ്ഞുവന്നിരുന്നു. തമിൾ നാട്ടുകാരനും 'സുന്ദരമൂൎത്തിനയനാർ' എ

ന്ന പേരിൽ പ്രസിദ്ധനമായ മറെറാരു ശൈവസന്ന്യാസി കുറെക്കാലം ഇദ്ദേഹത്തിന്റെകൂടെ തിരുവഞ്ചിക്കുളത്തു താമസിക്കയും മഹാരാജാവും ആ സന്ന്യാസിയുംകൂടി പല പുണ്യസ്ഥലങ്ങളിലും യാത്രചെയ്കയും ഉണ്ടായിട്ടുണ്ട്.

മറെറാരു സംഗതികൊണ്ടും ഈ രാജശേഖരചക്രവൎത്തിയും അദ്ദേഹത്തിന്റെ ഭരണകാലവും കേരളചരിത്രത്തിൽ ഏററവും പ്രധാനമായിട്ടുള്ളതാണ്. ലോകഗുരുവായ സാക്ഷാൽ 'ശ്രീശങ്കരാചാൎയ്യസ്വാമികൾ' ഇദ്ദേഹത്തിന്റെ ഭരണകാലത്താണ് ഭൂജാതനായതും സ്വൎഗ്ഗാരോഹണം ചെയ്തതും. ആചാൎയ്യസ്വാമികളുടെ ജനനത്തെപ്പററിയും മററുമുള്ള വിവരങ്ങൾ അടുത്ത അദ്ധ്യായത്തിൽ പ്രസ്താവിക്കാം. ഈ മഹാരാജാവിന്ന് ആചാൎയ്യസ്വാമികളുടെ ബുദ്ധിവൈഭവവും മററും സ്വാമികളുടെ ചെറുപ്പംമുതൽക്കുതന്നെ അറിവാനിടവന്നതിനാൽ അദ്ദേഹത്തിന്റെപേരിൽ വലിയ ബഹുമാനവും ഭക്തിയും ഉണ്ടായിരുന്നു. താനുണ്ടാക്കിയ ചില കൃതികളെ ആചാൎയ്യസ്വാമികളെ കാണിച്ചതായും അദ്ദേഹം അവയെപ്പററി അഭിനന്ദിച്ചതായും ശങ്കരാചാൎയ്യചരിതത്തിൽ പറഞ്ഞിട്ടുമുണ്ട്. തമിഴിലും സംസ്കൃതത്തിലുമായി പല സ്തോത്രങ്ങളും സംസ്കൃതത്തിൽ മൂന്നു നാടകങ്ങളും ഈ മഹാരാജാവിന്റെ കൃതികളായിട്ടുണ്ട്. അതിൽ തമിഴിലുള്ള കവിതകളിൽ ചിലത് ഇക്കാലത്തും പ്രസിദ്ധങ്ങളാണ്. കേരളീയരായ പല സംസ്കൃതകവികളും ഗ്രന്ഥകാരന്റെ പേരുകാണിക്കാതെ പല നാടകങ്ങളും നിൎമ്മിച്ചിട്ടുണ്ട്. ഈ രാജശേഖരകവി ഉണ്ടാക്കിയ മൂന്നു സംസ്കൃതനാട

കങ്ങൾ അവയിലേതെല്ലാമാണെന്നു സൂക്ഷ്മമായറിവാൻ നിവൃത്തിയില്ലാതെയാണിരിക്കുന്നത്. ശങ്കരാചാൎയ്യരുടെ സ്വൎഗ്ഗാരോഹണം കഴിഞ്ഞിട്ടു ഏഴാംസംവത്സരത്തിലാണ് പരമഭക്തനായ ഈ മഹാരാജസന്യാസിയുടെ സ്വൎഗ്ഗാരോഹണം.

## കൊല്ലവൎഷാരംഭം.

വേദവാക്യമനുസരിച്ചുതന്നെ കൎമ്മപ്രധാനമായ മീമാംസകമതത്തിനല്ല, ജ്ഞാനപ്രധാനമായ വേദാന്തമതത്തിന്നാണ് പ്രാധാന്യമുള്ളതെന്നു ശങ്കരാചാൎയ്യസ്വാമികൾ അനേകം ഗ്രന്ഥങ്ങൾ വഴിക്കു യുക്തിയുക്തമായി സ്ഥാപിച്ചിരുന്നു. ഈശ്വരൻ കൎമ്മസ്വരൂപനല്ല, ജ്ഞാനസ്വരൂപനാണ്. കൎമ്മങ്ങൾ ചെയ്യുന്നത്, മനസ്സിരുത്തിശ്ശീലിച്ചു ഹൃദയശുദ്ധിവരുത്തി ഭക്തിയും ജ്ഞാനവുമുണ്ടാകാനുള്ള ഒരുപായം മാത്രമാണ്. മനസ്സിരുത്താതെയോ ഈശ്വരസങ്കല്പം കൂടാതെയോ വെറും അഭ്യാസം കൊണ്ടു മാത്രം ചെയ്യുന്ന കൎമ്മത്തിനു യാതൊരു ഫലവുമില്ല. ഈശ്വരഭക്തിയും ജ്ഞാനവുമാണ് മതവിഷയത്തിൽ എല്ലാററിലും മുഖ്യമായിട്ടുള്ളത്. അതുള്ളവർ ഏതു ജാതിക്കാരായാലും ബഹുമാന്യന്മാരും വന്ദനീയന്മാരുമാണ്. നേരെമറിച്ച് അതില്ലാത്തവർ എന്തു കൎമ്മം ചെയ്തിട്ടുണ്ടെങ്കിലും വകവെക്കത്തക്കവരുമല്ല. ചുരുക്കത്തിൽ ഇപ്രകാരം ശങ്കരാചാൎയ്യർ സ്ഥാപിച്ച. വേദാന്തമതസിദ്ധാന്തത്തെ പ്രമാണമാക്കിക്കൊണ്ടായിരിക്കണം മേലിൽ ആചാരാനുഷ്ഠാനങ്ങളെല്ലാമെന്നു വ്യവസ്ഥചെയ്തു കേരള

ത്തിൽ പരക്കെ നടപ്പാക്കണമെന്നും ആ വഴിക്ക് അക്കാലത്തെക്ക് ഓരോ ജാതികളും തമ്മിലുണ്ടായി വളൎന്നു മൂത്തിട്ടുള്ള അകൽച്ച 'കുഴി വരാത്തു നീർ കോരുകയും കലം വരഞ്ഞു വെച്ചുണ്ണുകയും' ചെയ്യത്തക്കവിധമെങ്കിലും ഇല്ലാതാക്കണമെന്നും രാജശേഖരചക്രവൎത്തിയും നിശ്ചയിച്ചു. അതിന്നായി വേണ്ട ആലോചനകളെല്ലാം നടത്തുകയും ചെയ്തു. ആചാൎയ്യസ്വാമികൾ സ്ഥാപിച്ച വേദാന്തമതം അദ്ദേഹത്തിന്റെ സ്വൎഗ്ഗാരോഹണത്തിനുശേഷം അതിവേഗത്തിലും അസാമാന്യശക്തിയോടുകൂടിയുമായിരുന്നു ഭാരതഭൂമിയിലെല്ലാം പ്രചാരപ്പെട്ടുവന്നത്. അതനുസരിച്ച്, സ്വൎഗ്ഗാരോഹണം കഴിഞ്ഞിട്ട് അഞ്ചാമത്തെ വത്സരത്തിൽ കേരളരാജ്യങ്ങളിൽ തെക്കെ അററത്തെ രാജ്യമായ വേണാട്ടിന്റെ തലസ്ഥാനമായിരുന്ന കൊല്ലത്തു വെച്ച് എല്ലാ കേരളരാജാക്കന്മാരും നാടുവാഴികളും നാട്ടുപ്രമാണികളും വൈദികന്മാരും, പന്നിയൂർ, ശുകപുരം, പയ്യന്നൂർ, പെരിഞ്ചെല്ലൂർ മുതലായ ഗ്രാമയോഗക്കാരും എല്ലാം ഒത്തുചേൎന്നു ഒരു സഭ നടത്തുവാനും ആ സഭയിൽ വെച്ചു മേൽക്കാണിച്ച ആചാരപരിഷ്കാരം നടപ്പാക്കുവാൻവേണ്ട ഏൎപ്പാടുകൾ ചെയ്വാനും രാജശേഖരചക്രവൎത്തി തീൎച്ചപ്പെടുത്തി. അതുപ്രകാരം എല്ലാവരെയും ക്ഷണിച്ചുവരുത്തിയതിന്നുശേഷം ചക്രവൎത്തിയുടെ അദ്ധ്യക്ഷതയിൽ നടത്തിയ മഹാസഭയിൽവെച്ച്, മേലിൽ ആചാരാനുഷ്ഠാനങ്ങളെല്ലാം ആചാൎയ്യസ്വാമികൾ വ്യവസ്ഥാപിച്ച വേദാന്തമതതത്വങ്ങൾക്കനുകൂലമായിട്ടായിരിക്കണമെന്നു സൎവ്വസമ്മതമായി നിശ്ചയിക്കയും ചെയ്തു. ആ മ

ഹാസഭകൊണ്ടുണ്ടായ പരിവൎത്തനത്തിന്റെ സ്മാരകമായി ഒരു പുതിയ വൎഷപ്പിറപ്പു തുടങ്ങുവാനും അവിടെവെച്ചു നിശ്ചയിച്ചു. മലയാളത്തിലെല്ലാം ഇന്നും സകല കാൎയ്യങ്ങളിലും പ്രധാനമായിക്കണക്കാക്കി വരുന്ന കൊല്ലവൎഷത്തിന്റെ ആരംഭത്തിനുള്ള അടിസ്ഥാനം ആ സംഭവമാണ്.

മലയാളത്തിൽ പരക്കെ ഏററവും പ്രധാനപ്പെട്ട വിശേഷദിവസമായ ചിങ്ങമാസത്തിലെ തിരുവോണം മുതൽ പുതിയ വത്സരം കണക്കാക്കിത്തുടങ്ങുവാനാണ് മഹാസഭയിൽ നിശ്ചയിച്ചിരുന്നത്. കൊല്ലവൎഷത്തിന്റെ ആദ്യഘട്ടത്തിൽമാത്രമല്ല, കുറെ അധികം കാലത്തോളംതന്നെ അതുപ്രകാരമാണ് എല്ലായിടത്തും കണക്കാക്കിവന്നിരുന്നതും. തിരുവോണനക്ഷത്രം വരുന്ന തിയ്യതി അടിസ്ഥാനമാക്കി ചിങ്ങമാസത്തെ രണ്ടു ഭാഗമാക്കിത്തിരിച്ച് അതിൽ തിരുവോണംവരെയുള്ള ദിവസങ്ങൾ പോകുന്ന വത്സരത്തിൽച്ചേൎന്നതായും തിരുവോണം മുതൽക്കുള്ള ദിവസങ്ങൾ വരുന്ന വത്സരത്തിൽച്ചേൎന്നതായും ഗണിച്ചുവന്നിരുന്നു. പോകുന്ന വത്സരത്തിൽപ്പെട്ട ഭാഗത്തിന്ന് അവസാനിക്കുന്ന കൊല്ലത്തിലെ 'പോക്കചിങ്ങം' എന്നും വരുന്നവത്സരത്തിൽപ്പെട്ട ഭാഗത്തിന്ന് തുടങ്ങുന്ന കൊല്ലത്തിലെ 'പുക്കചിങ്ങം' എന്നും പ്രത്യേകം പേരുകളും പറഞ്ഞുവന്നിരുന്നു. എന്നാൽ ആ ഏൎപ്പാടുപ്രകാരം ചില സംവത്സരങ്ങൾ തമ്മിൽ ദിവസങ്ങളുടെ സംഖ്യയെപ്പററിയേടത്തോളം വളരെ വ്യത്യാസം വരുന്നതുകാരണം ചില കുഴപ്പങ്ങൾക്കിടയാകുന്നതിനാൽ മാസത്തിന്റെ ആദ്യത്തിൽത്ത

ന്നെപുതിയ കൊല്ലത്തിന്റെ ആരംഭവും നിയമിക്കുകയാണ് സൌകര്യമെന്നു പിൽക്കാലത്തെ ഭരണാധികാരികൾ തീർച്ചപ്പെടുത്തി. അപ്രകാരം കൊല്ലാരംഭദിനം മാററിത്തുടങ്ങിയത് കേരളത്തിലെ രാജാക്കന്മാർ തമ്മിൽ എല്ലാ സംഗതിയിലും ധാരാളം മത്സരിച്ച് തുടങ്ങിയിരുന്ന കാലത്താകയാൽ ചില രാജാക്കന്മാർ ചിങ്ങം ഒന്നാംതിയ്യതി മുതലാണ് പുതിയ വത്സരം തുടങ്ങുന്നതെന്നു തീർച്ചപ്പെടുത്തിയപ്പോൾ മററു ചിലർ കന്നി ഒന്നാംതിയ്യതിമുതൽക്കാണ് അവർക്ക പുതിയ വത്സരം തുടങ്ങുന്നതെന്നും നിശ്ചയിച്ചു. അങ്ങനെ ഭാരതപ്പുഴക്ക തെക്കോട്ടുള്ള കേരളത്തിലെ രാജാക്കന്മാരുടെ രാജ്യങ്ങളിൽ ചിങ്ങം ഒന്നാംതിയ്യതിയും ആ പുഴയുടെ വടക്കോട്ടുള്ള കേരളത്തിലെ രാജാക്കന്മാരുടെ രാജ്യങ്ങളിൽ കന്നി ഒന്നാംതിയ്യതിയും പുതിയ വത്സരാരംഭദിനമായി കലാശിക്കുകയും ചെയ്തു. ഇങ്ങനെയാണ് കൊല്ലവർഷത്തിന്റെ ആരംഭദിവസം കേരളത്തിൽ രണ്ടുവക്കമായിപ്പിരിഞ്ഞത്.

രാജശേഖരചക്രവർത്തിയാകട്ടെ താൻ ഉദ്ദേശിച്ചിരുന്ന കാര്യം, മേൽപ്രകാരം കൊല്ലത്തുവെച്ചു നടത്തിയ മഹാസഭ വഴിക്ക നിർവ്വഹിച്ചതിന്നുശേഷം രണ്ടാമത്തെ വത്സരത്തിൽ അതായത് ക്രിസ്തുവർഷം 827-ന് കൊല്ലം രണ്ടാമാണ്ടിൽ സ്വർഗ്ഗാരോഹണം ചെയ്തു. പൊതുജനങ്ങൾക്ക് ആ ചക്രവർത്തിയിലുണ്ടായിരുന്ന ഭക്തിബഹുമാനങ്ങൾ നിമിത്തം അദ്ദേഹത്തിന്റെ സ്വർഗ്ഗാരോഹണത്തിന്റെ സ്മാരകമായി 'ചേരമാൻ വർഷം' അല്ലെങ്കിൽ 'ചേരമാൻ പെരുമാളബ്ദം' എന്ന പേരായ ഒരു വർഷപ്പി

റപ്പോ അദ്ദേഹം സ്വർഗ്ഗാരോഹണം ചെയ്ത വൈശാഖമാസത്തിലുൾപ്പെട്ട മേടം ഒന്നാംതിയ്യതി മുതൽ കണക്കാക്കിവന്നു. ഈ ചേരമാൻ പെരുമാളപ്പറ്റിത്തെപ്പറ്റി അടുത്തകാലം വരെയും ചില രേഖകളിൽപ്പോലും പ്രസ്താവിച്ചിട്ടുണ്ട്.

## 5. രാമവർമ്മ കുലശേഖര ചക്രവർത്തി.

രാജശേഖരചക്രവർത്തിയുടെ അടുത്ത പിൻവാഴ്ചക്കാരനായിരുന്ന രാമവർമ്മ കുലശേഖരചക്രവർത്തി ക്രിസ്തുവത്സരം 827-ന് കൊല്ലവർഷം രണ്ടാമാണ്ടു മുതൽ രാജ്യം ഭരിച്ചുതുടങ്ങി. ഈ മഹാരാജാവിന്റെ സ്വന്തം പേർ 'രാമവർമ്മാ' എന്നായിരുന്നു. വിദ്വത്വംകൊണ്ടും വിഷ്ണുഭക്തികൊണ്ടും മററു ഗുണങ്ങൾകൊണ്ടും കുലശേഖരവർമ്മപ്പെരുമാളോടു തുല്യനായിരുന്നതിനാൽ ജനങ്ങൾ പറഞ്ഞുവന്ന സ്ഥാനപ്പേരാണ് 'കുലശേഖരൻ' എന്നത്. ഇദ്ദേഹവും നല്ല കവിയായിരുന്നുവെന്ന് അക്കാലത്തെ ചില കവികൾ പ്രസ്താവിച്ചിട്ടുണ്ട്. ഏതെല്ലാം ഗ്രന്ഥങ്ങളാണ് ഈ മഹാരാജാവിന്റെ കൃതികളെന്ന് ഇപ്പോൾ തിരിച്ചറിവാൻ നിവൃത്തിയില്ല. ആചാര്യസ്വാമികളുടെ കാലാവസാനത്തോടുകൂടി കേരളത്തിൽ സംസ്കൃതവിദ്യാഭ്യാസത്തിനുള്ള താൽപര്യം അധികമായി വർദ്ധിച്ചുവന്നിരുന്നു. ആ വിദ്യാഭ്യാസം പൊതുജനങ്ങളിൽ പ്രചരിപ്പിക്കുവാൻ ഈ മഹാരാജാവു പ്രത്യേകം നിഷ്കർഷിച്ചുവന്നു. പല വിദ്വാന്മാരെയും തലസ്ഥാനപട്ടണത്തിൽ വരുത്തി സ്ഥിരമായി ശമ്പളംകൊടുത്തു താമസിപ്പിക്കയും ഇടക്കിടക്ക് ആ പണ്ഡിതന്മാരുടെ സഭ വിളിച്ചുകൂട്ടി ശാ

സ്ത്രവിഷയങ്ങളായ വിമശനങ്ങൾ നടത്തിവരികയും ചെയ്തിരുന്നു. അങ്ങനെ ഈ രാമവമ്മകുലശേഖരചക്രവത്തിയുടെ കീഴിൽ അക്കാലത്തുണ്ടായിരുന്ന വിദ്വാന്മാരിൽ ചിലർ നിമ്മിച്ച സംസ്കൃതഭാഷാഗ്രന്ഥങ്ങൾ ഇപ്പോഴും പ്രസിദ്ധങ്ങളായിട്ടുണ്ട്. ആ വിദ്വാന്മാരിൽവെച്ച് 'പട്ടത്തു വാസുദേവഭട്ടതിരി' എന്ന പണ്ഡിതൻ വളരെ പ്രസിദ്ധനായ ഒരു മഹാകവിയും കൂടിയായിരുന്നു. സംസ്കൃതഭാഷയിൽ അക്കാലംവരെ സാധാരണയായി ഇല്ലാതിരുന്ന ഒരു പുതിയ രീതിയിൽ ആ മഹാകവി 'യുധിഷ്ഠിരവിജയം' എന്നും 'ത്രിപുരദഹനം' എന്നും രണ്ടു കാവ്യങ്ങൾ നിമ്മിച്ചിട്ടുണ്ട്. ആ കവിതകൾക്കുള്ള അസാമാന്യവിശേഷം നിമിത്തം അതുണ്ടാക്കി അധികകാലം കഴിയുന്നതിനുമുമ്പു കാശ്മീരരാജ്യത്തുപോലും പ്രസിദ്ധമായിത്തീന്നതായും കാണുന്നുണ്ട്. അസാമാന്യമായ വാസനയും പാണ്ഡിത്യവുമുള്ളവക്കുപോലും തുടരുവാൻ പ്രയാസമായ ഈ വിശേഷരീതിയെ അനുകരിച്ചു ഗ്രന്ഥം നിമ്മിപ്പാൻ പിൽക്കാലത്തുണ്ടായ കവികളിൽ ഒന്നോ രണ്ടോ ആളുകൾക്കു മാത്രമേ കഴിച്ചു സാധിച്ചിട്ടുള്ളൂ. 'വാസുഭട്ടതിരി' എന്ന പേരിൽ പ്രസിദ്ധനായ ആ കവിശ്രേഷ്ഠനെക്കുറിച്ചു പല ഐതിഹ്യങ്ങളും ഇന്നും കേരളത്തിൽ പ്രസിദ്ധങ്ങളാണ്. പെരുവനം എന്ന ദേശത്തുള്ള തിരുവളക്കാവിൽ ദേവൻെറ അനുഗ്രഹംകൊണ്ടാണ് ഇദ്ദേഹം വലിയ കവിയായിത്തീന്നതെന്നാണ് പറഞ്ഞുവരുന്നത്. ഏതായാലും പെരുവനം ദേശത്തുകാരനും 'രവി' എന്ന ആളുടെ മകനും 'ഭാരതഭട്ടതിരി' എന്നു

സ്ഥാനപ്പേരുള്ള പണ്ഡിതശ്രേഷ്ഠന്റെ ശിഷ്യനും രാമവർമ്മകുലശേഖരചക്രവർത്തിയുടെ ആശ്രിതനുമാണ് താനെന്ന് ആ കവിതന്നെ പ്രസ്താവിച്ചിട്ടുണ്ട്.

മേൽപ്രകാരം വിദ്വാന്മാരെയും വിദ്യാഭ്യാസത്തെയും പ്രത്യേകം പ്രോത്സാഹിപ്പിച്ചുവന്ന ഈ മഹാരാജാവ് ക്രിസ്തുവത്സരം 857-ന് കൊല്ലം മുപ്പത്തിരണ്ടാമാണ്ടുവരെയാണ് രാജ്യം വാണിട്ടുള്ളത്.

6. ഭാസ്കരരവിവർമ്മ ചക്രവർത്തി.

ഈ നാമധേയത്തിൽ രണ്ടു മഹാരാജാക്കന്മാർ വീരകേരളവംശത്തിൽ ഉണ്ടായിട്ടുണ്ട്. അവരിൽ ആദ്യത്തെ ഭാസ്കരരവിവർമ്മ ചക്രവർത്തി ക്രിസ്തുവത്സരം 859-ന് കൊല്ലം മുപ്പത്തിനാലാമാണ്ട് മുതൽക്കാണ് രാജ്യം വാണു തുടങ്ങിയത്. ഈ മഹാരാജാവ് നാട്ടിലെ കൃഷി, കച്ചവടം, കൈത്തൊഴിൽ എന്നിവയിലും ജനങ്ങളുടെയിടയിൽ കായികാഭ്യാസവും ആയുധാഭ്യാസവും പ്രചരിപ്പിക്കുന്നതിലും പ്രത്യേകം ദൃഷ്ടിവെച്ചിരുന്നു. കച്ചവടത്തിനായി തിരുവഞ്ചിക്കുളം പട്ടണത്തിന്നടുത്തുള്ള 'മുചിരിക്കോട്'' എന്ന പ്രദേശത്ത് അക്കാലത്തിന്നു കുറെ മുമ്പുതന്നെ പല ജൂതന്മാരുംവന്നു കുടിയേറിപ്പാർത്തിരുന്നു. അവരിൽ പലരും കച്ചവടത്തിന്നുപുറമെ പലതരം കൈത്തൊഴിലുകളിലും പ്രവേശിച്ച് ആ വിഷയത്തിലും നല്ല സാമർത്ഥ്യം സമ്പാദിച്ചു. ഈ മഹാരാജാവ് അവർ നടത്തിവന്ന ആ വ്യവസായത്തെപ്പററി വളരെ അഭിനന്ദിക്കയും ആ ജൂതന്മാരിൽ പ്രധാനിയായിരുന്ന 'ഈസുപ്പ് റപ്പാൻ' (ജോ

സെഫ് റാഫൻ) 'അഞ്ചുവൎണ്ണം' എന്നു പറഞ്ഞിരുന്ന കൈത്തൊഴിലിന്റെ മേൽക്കോയ്മസ്ഥാനവും അതോടുകൂടി പല പദവികളും ചെമ്പുതകിടിൽ രേഖപ്പെടുത്തികൊടുക്കയും ചെയ്തു. അങ്ങനെ കല്പിച്ചുകൊടുത്ത പദവികളെല്ലാം ആ ജൂതപ്രമാണിക്ക് വംശപരമ്പരയായിത്തന്നെ അനുഭവിക്കത്തക്കവിധത്തിലുമായിരുന്നു. ആവക പദവികൾ ചെറിയ നിലയിലുള്ളവയുമായിരുന്നില്ല. അകവേടിക്കാർ, വാഹനം ചുമക്കുന്നവർ, പകൽവിളക്ക്, പാവാട, അന്തോളം, അലുക്കുകുട, വട്ടകപ്പറ കാഹളം ഇട്ടവടി മുതലായ വാദ്യങ്ങൾ, തോരണം, തോരണവിദാനം, എന്നിവയും തൊഴിൽക്കാരായ എഴുപത്തിരണ്ടു വീട്ടുകാരുടെ മേൽക്കോയ്മസ്ഥാനവും അനുവദിച്ചു കൊടുത്തതുകൂടാതെ അക്കാലത്ത് കച്ചവടക്കാരോടും മററും ആദായത്തിന്റെ ചെറിയൊരംശം 'രാജഭോഗ'മായിപ്പിരിച്ചിരുന്നത് ആ ജൂതപ്രമാണിക്കും അയാളുടെ സന്തതിപരമ്പരക്കും വിട്ടുകൊടുക്കുകയും ചെയ്തിട്ടുണ്ട്. അയാൾക്കു സിദ്ധിച്ചു ഈ സ്ഥാനമാനങ്ങളെല്ലാം മദ്ധ്യകേരളത്തിനുപുറമെ അയൽരാജ്യങ്ങളിലും വകവെച്ചു കൊടുക്കുന്നതിന്നായി അങ്ങനെ കല്പിച്ചുകൊടുത്തിട്ടുള്ള വിവരം അയൽരാജാക്കന്മാരെ അറിയിച്ചതായിട്ടും ആ രേഖയിൽത്തന്നെ പ്രസ്താവിച്ചിട്ടുമുണ്ട്. ഈ വക സംഗതികളിൽനിന്നു കച്ചവടം കൈത്തൊഴിൽ മുതലായതിന്റെ അഭിവൃദ്ധിയിൽ ഈ ഭാസ്കരരവിവൎമ്മചക്രവൎത്തി എത്രത്തോളം ജാഗ്രത വെച്ചിരുന്നുവെന്ന സംഗതി നല്ലവണ്ണം വ്യക്തമാവുന്നതാണ്. അതിന്നുപുറമെ അളവു, തൂക്കം മുതലായതു കണക്കാക്ക

വാനായി അതുവരെയുണ്ടായിരുന്ന പാത്രങ്ങൾ, കട്ടി കൾ തുടങ്ങിയതെല്ലാം ക്ലിപ്തമായി വ്യവസ്ഥപ്പെടു ത്തി അതിന്നു രാജ്യത്തെല്ലാം ഐകരൂപ്യം വരുത്തുകയും ഇദ്ദേഹത്തിൻെറ കാലത്തു ചെയ്തിട്ടുണ്ട്. ലൌകികകാ ര്യങ്ങളിൽ ഈവക ഏർപ്പാടുകൾ ചെയ്തതുപോലെ ജന ങ്ങൾക്കു ഈശ്വരവിശ്വാസവും ഭക്തിയും ഉണ്ടാകുന്നതി ന്നായി രാജ്യത്തിൽ പലേടത്തും പുതിയ ക്ഷേത്രങ്ങൾ പ ണിയിക്കയും അവയിൽ പൂജമുതലായതു നടത്തുന്നതിന്നു വേണ്ട സ്വത്തുക്കൾ നീക്കിവെക്കയും ഇദ്ദേഹം തന്നെ താൻ ചെയ്തും നാടുവാഴികളെക്കൊണ്ടും മററും ചെയ്യി ച്ചും വന്നിരുന്നു. ഇങ്ങനെ പല വിഷയത്തിലും പരി ഷ്കാരങ്ങളേർപ്പെടുത്തിയ ഈ മഹാരാജാവ് മുപ്പത്തേഴ സം വത്സരത്തോളം രാജ്യം വാണിട്ടുണ്ട്.

## 7. ഗോദരവിവർമ്മ ചക്രവർത്തി.

ഭാസ്കരരവിവർമ്മചക്രവർത്തിക്കു ശേഷം ഗോദരവി വർമ്മചക്രവർത്തിയാണ് ക്രിസ്തുവർഷം 896-ന് കൊല്ലം 71-ാമാണ്ട് മുതൽ രാജ്യം വാണിട്ടുള്ളത്. ഈ മഹാ രാജാവ് വലിയ യുദ്ധവീരനും പരാക്രമിയുമായിരുന്നു. ദുർഗ്ഗാഭഗവതിയിൽ വലിയ ഭക്തനായ ഇദ്ദേഹം ദിവസം തോറും ദുർഗ്ഗയെ പൂജിച്ചു പ്രസാദമനുഭവിച്ചല്ലാതെ യാ തൊന്നും ഭക്ഷിക്കയില്ലെന്നുള്ളത് ഒരു വ്രതമായി സ്വീക രിച്ചിരുന്നു. രാജധാനിവിട്ടു സഞ്ചരിക്കുന്ന അവസരങ്ങ ളിലെല്ലാം ചെറിയൊരു ദുർഗ്ഗാവിഗ്രഹവും തേവാരസാമ ഗ്രികളുടെ കൂട്ടത്തിൽ കൊണ്ടുപോകയും ചെയ്തിരുന്നു. രാ

ജ്യത്തിൽ പലെടത്തും പുതുതായി ദുർഗ്ഗാക്ഷേത്രങ്ങൾ പണി യിച്ച് ദേവിയെ പ്രതിഷ്ഠിച്ച പൂജ നടത്തുന്നതിന്ന് ഏറ്റപ്പാടുകളും ഇദ്ദേഹം ചെയ്തിട്ടുണ്ട്. ഈ മഹാരാജാവി ന്റെ കാലത്തുണ്ടായ ഒരു പ്രധാനസംഭവം വലിയ ഒരു "കൊങ്ങൻപട"കേരളത്തെ ആക്രമിച്ചതാണ്.

അവസാനത്തെ പെരുമാക്കന്മാരുടെ കാലത്തിന്നുമു ന്പുതന്നെ കൊങ്ങുനാട്ടും ഗോകർണ്ണം മുതലായ വടക്കൻ പ്ര ദേശങ്ങളും കേരളത്തിൽനിന്നു വിട്ടുപോയിട്ടുള്ള സംഗതി മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അതിൽപ്പിന്നെ ആ കൊങ്ങുപ്രദേശങ്ങൾ പല്ലവന്മാർ, ഗംഗന്മാർ, ചാലൂക്യ ന്മാർ, രാഷ്ട്രകൂടന്മാർ, എന്നീവക രാജവംശക്കാർ ഓ രോരോകാലങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടും ആക്രമിച്ച കൈ വശപ്പെടുത്തിക്കൊണ്ടിരുന്നു. അതുപോലെതന്നെ ഗോ കർണ്ണം മുതലായ പ്രദേശങ്ങൾ മററു ചില രാഷ്ട്രകൂടന്മാരും കദംബവംശക്കാരും കൈവശപ്പെടുത്തിക്കൊണ്ടിരുന്നു. ക്രി സ്തുവത്സരം ൭-ാം നൂററാണ്ടിന്റെ മദ്ധ്യകാലംമുതൽ ഈ വക ആക്രമണങ്ങൾ ആ പ്രദേശങ്ങളിൽനിന്നു കേരളത്തിലേ ക്കും അല്പാല്പമായി വ്യാപിച്ചുതുടങ്ങി. അതുപോലെതന്നെ തെക്കെ അതിരിൽ തോവാളവഴിക്ക് ചില പാണ്ഡ്യരാജാ ക്കന്മാരുടെ കടന്നുകയററവും കുറേശയായി തുടങ്ങി. എങ്കിലും കിഴക്കൻവഴിക്കുള്ള ആവക ആക്രമം അക്കാലത്തെ 'നെടു മ്പുറയൂർ' നാട്ടുരാജാവായ പാലക്കാട്ടുരാജാവും വടക്കുനി ന്നുള്ളത് കോലത്തിരിരാജാവും തെക്കുനിന്നുള്ളത് വേണാ ട്ടു രാജാവും തടുത്തമർത്തുനിർത്തിയിരുന്നു. ഗോദരവിവർമ്മ ചക്രവർത്തിയുടെ കാലത്താകട്ടെ ഗംഗവംശക്കാരനായ

യ ഒരുരാജാവ് വലിയ കുതിരപ്പടയോടുകൂടി 'വാളയാർ' വഴിക്ക് പാലക്കാട്ടു കാനനം കടന്നു കേരളം മുഴുവൻ ആക്രമിക്കാൻതന്നെ തീർച്ചപ്പെടുത്തി. അതിന്നുവേണ്ട ഒരു കൂട്ടങ്ങളോടുകൂടിവന്നു പാലക്കാട്ടു രാജാവിന്റെ സൈന്യങ്ങളുമായി യുദ്ധവും തുടങ്ങി. ആ യുദ്ധത്തിൽ തനിക്കു ജയംകിട്ടുവാൻ പ്രയാസമാണെന്നു നാലഞ്ചുദിവസത്തെ യുദ്ധഗതികൊണ്ടു പാലക്കാട്ടുരാജാവു മനസ്സിലാക്കി. അദ്ദേഹം ആ വിവരം ഗോദരവിവമ്മചക്രവത്തിയെ അറിയിക്കയും സഹായത്തിന്നപേക്ഷിക്കയും ചെയ്തു. ചക്രവത്തിയാകട്ടെ സൈന്യങ്ങൾ ശേഖരിച്ച് അദ്ദേഹംതന്നെ നായകസ്ഥാനം വഹിച്ചുകൊണ്ടു യുദ്ധത്തിന്നു പുറപ്പെട്ടു. അതുകൂടാതെ വളരെ സമത്ഥന്മാരായ പടയാളികൾ കീഴിലുള്ള അക്കാലത്തെ ഏറനാട്ടു രാജാവിനെ വിവരം അറിയിക്കയും സൈന്യങ്ങളെ അയച്ചുതരുവാൻ ആവശ്യപ്പെടുകയും ചെയ്തു. അതനുസരിച്ച് ആ രാജാവും ആയിരത്തോളം പടയാളികളെ വേണ്ടത്തക്ക ഒരുക്കങ്ങളോടുകൂടി പാലക്കാട്ടു പ്രദേശത്തേക്കയച്ചുകൊടുത്തു. ഗോദരവിവമ്മചക്രവത്തിയും സൈന്യങ്ങളും ചെന്നുചേരുമ്പോഴേക്കും ഗംഗരാജാവിന്റെ കൊങ്ങൻപടയുടെ ആക്രമം 'ചിററൂർ' എന്ന പ്രദേശംവരെ വ്യാപിച്ചുകഴിഞ്ഞിരുന്നു. ചക്രവത്തി ആ പ്രദേശത്തെത്തിയ ഉടൻതന്നെ ഏറനാട്ടുസൈന്യവും വന്നുചേന്നു. സൈന്യങ്ങൾക്കുള്ള സ്ഥാനവും നിലയും ഉറപ്പിച്ചതിന്നുശേഷം ശുദ്ധമായ ഒരു സ്ഥലത്തു വെച്ച് ഇഷ്ടദേവതയും മഹിഷമദ്ദിനിയുമായ ഭഗവതിക്കു പ്രത്യേകപൂജനടത്തി വിജയം പ്രാത്ഥിച്ച്

അവിടെനിന്നാണ് ചക്രവത്തി സൈന്യങ്ങളോടുകൂടി യു ദ്ധവേഷംധരിച്ച പുറപ്പെട്ടത്. ഒരുദിവസത്തെ യുദ്ധം കൊണ്ടുതന്നെ കൊങ്ങൻപടയെ തോല്പിച്ച് ഓടിക്കയും ചെയ്തു. തോററു പിൻതിരിഞ്ഞോടിയ ശത്രുസൈന്യ ത്തെ വാളയാർ കടത്തുന്നതുവരേയും ചക്രവത്തിയുടെ സൈന്യങ്ങൾ പിൻതുടൎന്നു. അങ്ങനെ ആ വലിയ യു ദ്ധം അവസാനിക്കയും ചെയ്തു. അതിനുശേഷം പാല ക്കാട്ടുരാജാവിന്റെ അതിഥിയായി ചക്രവത്തി ആ പ്രദേ ശത്തുതന്നെ കുറച്ചുദിവസം താമസിച്ചു. കൊങ്ങൻപട യോടു പടക്കൊരുങ്ങി പുറപ്പെട്ട അവസരത്തിൽ ഭഗവതി യെ വെച്ചുപൂജിച്ച സ്ഥലത്ത് ഒരു ദേവീക്ഷേത്രം പണി യിച്ചു പ്രതിഷ്ഠകഴിപ്പിക്കണമെന്നു, 'കൊടകരനാട്" എ ന്നു പറയുന്ന ആ പ്രദേശത്തുകാർ താൽപൎയ്യപ്പെടുകയും ച ക്രവത്തി അതു സന്തോഷത്തോടുകൂടി അഭിനന്ദിക്കയുംചെ യ്തു. അങ്ങനെ അക്കാലത്ത് ആ നാട്ടുകാർ പണിയിച്ച താണ് ചിററൂർ ഭഗവതീക്ഷേത്രം. ഈ സംഭവം നടന്ന ത് ക്രിസ്തുവഷം 917 ന് കൊല്ലവഷം 92-ാമാണ്ടിലാ ണെന്നാണ് കാണുന്നത്. അതു കഴിഞ്ഞിട്ടു വളരെ ക്കാലം കഴിഞ്ഞതിനുശേഷമാണ് ആ കൊങ്ങൻപടയു ടെ ആക്രമത്തിന്റേയും മററും സ്മാരകമായിട്ടുള്ള നില യിൽ ആ നാട്ടുകാർ ആ ക്ഷേത്രത്തിൽ"കൊങ്ങപ്പട" എന്നു പേരായ ഒരുത്സവം ഏൎപ്പെടുത്തിനടത്തിത്തുടങ്ങിട്ടുള്ളത്. അ തിനാൽ ആ ഉത്സവത്തിന്ന് ഏൎപ്പെടുത്തിയ ചടങ്ങുകളിൽ പിൽക്കാലത്തുണ്ടായ പല സംഭവങ്ങളും കൂട്ടിക്കലൎത്തുകയും ഗോദരവിവമ്മചക്രവത്തിയെ 'പെരുമ്പടപ്പുസ്വരൂപം' എ

ന്ന സ്ഥാനപ്പേരുണ്ടായിത്തീൎന്നതിന്നുശേഷം ജനിച്ച ആളാക്കി പ്രസ്താവിക്കയും മററും ചെയ്തിട്ടുണ്ടെങ്കിലും ആകപ്പാടെ അതിന്റെ അടിസ്ഥാനം മേൽപ്പറഞ്ഞ കൊങ്ങുരാജാവിന്റെ ആക്രമവും തോൽമയുമാണെന്നു ഇപ്പോഴും വ്യക്തമാവുന്നതാണ്. ഗോദരവിവൎമ്മചക്രവൎത്തിയും മററും മേൽപ്രകാരം യുദ്ധത്തിൽ സഹായിച്ചതിന്റെ കൃതജ്ഞത കാണിപ്പാനായി "കൊടകരനാട്" എന്ന ആ പ്രദേശം അന്നത്തെ പാലക്കാട്ടുരാജാവ് ആ നാട്ടുകാരുടെ സമ്മതത്തോടും സന്തുഷ്ടിയോടുംകൂടി ചക്രവൎത്തിക്കു കാഴ്ചയായി കൊടുത്തു. അപ്രകാരംതന്നെ ഇപ്പോഴത്തെ പാലക്കാട്ടു താലൂക്കിലുൾപ്പെട്ട "കൊങ്ങാട്" എന്ന ദിക്കിലെ ഏതാനും പ്രദേശങ്ങൾ, തന്നെ സഹായിച്ച ഏറനാട്ടുരാജാവിന്നും ആ പാലക്കാട്ടു രാജാവു നന്ദിസൂചകമായി കൊടുത്തിരുന്നു. അപ്രകാരം തന്റെ അധീനത്തിലായിരുന്ന കൊടകരനാട്ടിന്റെ ഭരണത്തിന്നുവേണ്ട വ്യവസ്ഥകളെല്ലാം ചെയ്തതിന്നുശേഷം മേലിൽ ആ മാതിരി പരദേശികളുടെ ആക്രമംകൊണ്ടുള്ള കഷ്ടനഷ്ടങ്ങൾ വരാതിരിപ്പാനായി സ്വന്തം സൈന്യങ്ങളിൽ ഏതാനും ഭാഗത്തെ ആ പ്രദേശത്തു നിൎത്തി ചക്രവൎത്തി തലസ്ഥാനനഗരത്തിലേക്കു മടങ്ങുകയും ചെയ്തു. പിന്നെയുള്ള കാലം വളരെ സമാധാനത്തോടുകൂടിത്തന്നെയാണ് രാജ്യം വാണത്. ഈ മഹാരാജാവ് ഇരുപത്തേഴു സംവത്സരം അതായത് കൊല്ലം 91-ാമാണ്ടുവരെയാണ് രാജ്യം വാണിട്ടുള്ളത്.

## 8. സ്ഥാണുരവിവൎമ്മചക്രവൎത്തി.

ക്രിസ്തുവൎഷം 922-മുതൽ ഏകദേശം 940-വരെ അതായത് കൊല്ലം 115-ാമാണ്ടുവരെ സ്ഥാണുരവിവൎമ്മചക്രവൎത്തി എന്ന മഹാരാജാവാണ് നാടുവാണിരുന്നത്. ഇദ്ദേഹത്തിൻെറ കാലത്ത് വേണാട്ടുരാജ്യം ഭരിച്ചിരുന്നത് "അയ്യനടികൾ തിരുവടി" എന്ന രാജാവായിരുന്നു. ആ രാജ്യത്തിൻെറ തലസ്ഥാനമായിരുന്ന കൊല്ലം നഗരത്തിലെ കൃസ്ത്യാനികൾ അക്കാലത്തു പുതുതായി ഒരു പള്ളി പണിയിക്കയും 'തെരീസാപള്ളി' എന്നു പേരായ ആ പള്ളിയിലേക്ക് വേണാട്ടിലെ ആ മഹാരാജാവും ഇളയ രാജാവുംകൂടി കുറെ ഭൂസ്വത്തു ദാനമായി കൊടുക്കുകയും ചെയ്തു. അതോടുകൂടി ആ പള്ളിയിൽ നടത്തേണ്ടുന്ന കൃത്യങ്ങൾക്കു ചില ആളുകളെ ചുമതലപ്പെടുത്തി നിയമിക്കാനുള്ള അധികാരവും അനുവദിച്ചുകൊടുത്തു. ഇങ്ങനെ ഒരു പ്രധാനസംഭവം നടന്നതല്ലാതെ ഈ സ്ഥാണുരവിവൎമ്മചക്രവൎത്തിയുടെ കാലത്ത് വേറെ അധികമൊന്നും പറയത്തക്കതായി ഉണ്ടായിട്ടില്ല. പുതുതായി ചില ക്ഷേത്രങ്ങൾ നിൎമ്മിച്ചു പൂജമുതലായതു നടത്തിക്കയും മുമ്പുണ്ടായിരുന്ന ക്ഷേത്രങ്ങളിലും ഓരോ പുതിയ ഏൎപ്പാടുകൾ ഏൎപ്പെടുത്തുകയും ഇദ്ദേഹം ചെയ്തിട്ടുണ്ടെന്നേയുള്ളു.

## 9. ഭാസ്കരരവിവൎമ്മചക്രവൎത്തി. II

സ്ഥാണുരവിവൎമ്മചക്രവൎത്തിക്കുശേഷം രണ്ടു സംവത്സരം കഴിഞ്ഞിട്ടാണ് ഈ രണ്ടാം ഭാസ്കരരവിവൎമ്മചക്രവൎത്തി രാജ്യം വാണുതുടങ്ങിയിട്ടുള്ളത്. അതിന്നിടക്കു വാ

ണ മഹാരാജാവിനെപ്പററി ഇപ്പോരം ഒന്നും അറിവില്ല. ഈ ഭാസ്കരരവിവമ്മചക്രവത്തിയുടെ കാലത്ത് ഓരോരോ ക്ഷേത്രങ്ങരം പുതുതായി പണിയിക്കുക, പഴയ ക്ഷേത്രങ്ങരം കേടുതീത്തു നന്നാക്കുക, പല ക്ഷേത്രങ്ങളിലും നിത്യനിദാനമായും മാസവിശേഷമായും ആണ്ടുവിശേഷമായും നിവേദ്യം, ഊട്ട്, വാരം, ഉത്സവം മുതലായതു നിശ്ചയിച്ച് അതിന്നു സ്വത്തു നീക്കിവെക്കുക എന്നിവക സംഗതികരം നാടുമുഴുവൻ വളരെ സാധാരണമായി നടന്നിരുന്നു. ചക്രവത്തിയും നാടുവാഴികളും മററുള്ള പല പ്രഭുക്കന്മാരും ആ മാതിരി ഓരോ വഴിപാടുകരം നടത്താൻ വക നിക്കുകയും അതു നടത്താതെ മുട്ടിച്ചാൽ അതിന്നുള്ള പിഴ നിശ്ചയിക്കയും ചെയ്തു ആ വിവരം അതാതുസ്ഥലത്തു ശിലകളിൽ കൊത്തിച്ചു രേഖപ്പെടുത്തിവെക്കുകയും പതിവായിരുന്നു. ആവക ശിലാരേഖകരം ഇപ്പോരം ഉടമസ്ഥനില്ലാതെ കാട്ടമ്പലമായിക്കിടക്കുന്ന പല ക്ഷേത്രങ്ങളിലും ഇപ്പോഴും മുറക്കു നടന്നുവരുന്ന പല ക്ഷേത്രങ്ങളിലും ഇക്കാലത്തും കാണാവുന്നതാണ്.

മേൽപ്രകാരം ഓരോക്ഷേത്രങ്ങളിൽ അടിയന്തരത്തിന്നായി സ്വത്തു നീക്കിവെക്കുന്നത് ഈശ്വരപ്രീതിക്കെന്നതുപോലെ ഓരോ നാട്ടിലെ ജനങ്ങളെ സ്വാധീനപ്പെടുത്തുവാനും ക്ഷേത്രങ്ങളിൽ അധികാരം സിദ്ധിപ്പാനുമുള്ള ഒരു തന്ത്രവിശേഷമായും ചില രാജാക്കന്മാർ ഇക്കാലത്തു തുടങ്ങിയിരുന്നുവോ എന്നുകൂടി സംശയിക്കാവുന്നതാണ്. എന്തുകൊണ്ടെന്നാൽ ചില ചെറിയ രാജാക്കന്മാർ അവരുടെ നാട്ടിലുരംപ്പെടാത്ത പ്രദേശങ്ങളിലും ചില ക്ഷേത്ര

ങ്ങൾ നന്നാക്കുകയും പുതുതായി പണിയിക്കുകയും ആവക ക്ഷേത്രങ്ങളിലേക്കു സ്വത്തു നീക്കിവെക്കയും ചെയ്തുവന്നിരുന്നു. ആ വഴിക്ക് ആ വക പ്രദേശങ്ങളിലെ ജനങ്ങളെ സ്വാധീനപ്പെടുത്തി കാലക്രമത്തിൽ അവിടെയും അധികാരം സ്ഥാപിപ്പാൻ ശ്രമിച്ചിരുന്നതായിക്കാണുന്നുണ്ട്. എന്നുമാത്രമല്ല, കേരളത്തിലെ രാജാക്കന്മാർ തമ്മിൽ പിൽക്കാലത്തുണ്ടായ മത്സരത്തിന് ഈവകസംഗതികൾ പലപ്പോഴും അടിസ്ഥാനമായിത്തീർന്നിട്ടുമുണ്ട്. ആ കാര്യത്തിന്റെ വാസ്തവം എങ്ങിനെയായിരുന്നാലും ഈ ഭാസ്കരരവിവർമ്മചക്രവർത്തിയുടെ കാലത്തുണ്ടായ ക്ഷേത്രനിർമ്മാണപരിഷ്കാരം അസാമാന്യമായിരുന്നുവെന്നു ശിലാരേഖകളാൽത്തന്നെ തെളിയുന്നതാണ്. രാജ്യത്തിൽ യാതൊരു കുഴപ്പവും കൂടാതെ സമാധാനമായിത്തന്നെ അയ്മ്പത്തെട്ടു സംവത്സരകാലം, അതായത് ക്രിസ്തുവത്സരം 998-ന് കൊല്ലം 173-ാമാണ്ടുവരെ ഈ മഹാരാജാവ് രാജ്യംഭരിച്ചു വാണിട്ടുണ്ട്.

## 10. രവിരാമവർമ്മകുലശേഖരചക്രവർത്തി.

രണ്ടാംഭാസ്കരരവിവർമ്മചക്രവർത്തിയുടെ അടുത്ത പിൻവാഴ്ചക്കാരനായി രാജ്യംഭരിച്ചത് രവിരാമവർമ്മകുലശേഖരചക്രവർത്തിയായിരുന്നു. ഈ മഹാരാജാവ് പറയത്തക്ക വിശേഷസംഭവങ്ങളൊന്നും കൂടാതെ പതിന്നാലു സംവത്സരത്തോളം (ക്രി. വ. 1012 ന് കൊല്ലം 187 വരെ) രാജ്യം വാണിട്ടുണ്ട്. അതിന്നുശേഷം വാണ മഹാരാജാവിന്റെ കാലത്താകട്ടെ ദക്ഷിണഭാരതം മുഴുവനും ജയി

ച്ചു കീഴടക്കി പ്രസിദ്ധനായിത്തീൎന്ന ചോളരാജാവായ "രാജേന്ദ്രൻ" വലിയ സൈന്യങ്ങളോടുകൂടി കേരളത്തിൽവന്നു തിരുവഞ്ചിക്കുളം പട്ടണത്തെത്തന്നെ ആക്രമിച്ചതിനാൽ വീരകേരളവംശത്തിന്നു വലിയ അധഃപതനം സംഭവിക്കാനിടയായിത്തീരുകയാണുണ്ടായത്. ആ സംഗതിയെപ്പററി മേലിൽ പ്രസ്താവിക്കും.

## 11. രാജ്യസ്ഥിതിയും സമുദായസ്ഥിതിയും.

മേൽവിവരിച്ച വീരകേരളവംശക്കാരുടെ ഭരണത്തിൻകീഴിലായിരുന്ന അക്കാലത്തെ മദ്ധ്യകേരളത്തിന്റെ അയൽരാജ്യങ്ങൾ ഏറനാട്, വള്ളുവനാട്, നെടുമ്പുറയൂർനാട്, വേണാട് ഇവയായിരുന്നു. എന്നുവെച്ചാൽ, ഏറനാടും വള്ളുവനാടും രാജ്യങ്ങൾ വടക്കെ അതിരും, പാലക്കാട്ടു രാജ്യവും സഹ്യൻമലയും കിഴക്കെ അതിരും, വേണാട്ടുരാജ്യം തെക്കെ അതിരും, അറബിക്കടൽ പടിഞ്ഞാറെ അതിരുമായി ഏകദേശം ഇപ്പോഴത്തെ വെട്ടത്തുനാട്, കരിമ്പുഴ മുതലായ പ്രദേശങ്ങളിൽനിന്നു തെക്കോട്ടു തിരുവിതാംകൂറിലുള്ള തൃക്കുന്നപ്പുഴ എന്നപ്രദേശംവരെയുള്ള ദിക്കെല്ലാം അന്നത്തെ മദ്ധ്യകേരളരാജ്യമായിരുന്നു. എന്നാൽ ഈ രാജ്യത്തിന്നുള്ളിൽത്തന്നെനെടുങ്ങനാട്, കവളപ്പാറനാട്, പേരാററുവീതിനാട്, ചെങ്ങഴിനാട്, കക്കനാട്, കുററനാട്, അയിരൂർനാട് മുതലായി പല ചെറിയ രാജ്യങ്ങളും സ്വതന്ത്രമായി ഭരണംനടത്തിവരുന്നവയായിട്ടുണ്ടായിരുന്നു. അങ്ങനെയുള്ള രാജ്യങ്ങളിൽ വെൺപലനാട് എന്ന രാജ്യം മററുള്ളവയെ അപേക്ഷിച്ചു സാമാ

ന്യം വലുതുമായിരുന്നു. എങ്കിലും അവയിലെ രാജാക്കന്മാ ൎക്കു പരസ്പരം യുദ്ധംനടത്തുന്നതിനോ,ആക്രമിക്കുന്നതിനോ നാണയമടിപ്പാനോ സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. ചക്രവ ൎത്തി ആവശ്യപ്പെട്ടാൽ സൈന്യങ്ങളെ അയച്ചു കൊടുപ്പാൻ ചുമതലപ്പെട്ടുമിരുന്നു. ആ ഒരു സംഗതി കൊണ്ടു വേണാട്, വള്ളുവനാട് മുതലായ രാജാക്കന്മാരെക്കാൾ അവർ ചക്ര വൎത്തിക്കു കീഴ്പ്പെട്ട സാമന്തരാജാക്കന്മാരായിട്ടാണിരുന്നി രുന്നത്. ചേരമാൻപെരുമാൾ സ്വന്തമായി ഭരിച്ചിരുന്ന രാജ്യമാണ് വീരകേരളചക്രവൎത്തിക്കു കൊടുത്തിട്ടുള്ളതെ ന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ആ രാജ്യത്തിലുൾപ്പെട്ട സാമ ന്തരാജാക്കന്മാരെല്ലാം പിൽക്കാലത്തും വീരകേരളവംശ ത്തെപ്പററി അതേനിലയിൽത്തന്നെയാണ് ആചരിച്ചു വ ന്നതെന്നതുകൊണ്ടാണ് മേൽപ്പറഞ്ഞ വ്യത്യാസമുണ്ടായി ത്തീൎന്നതും.

ജനസമുദായത്തിൽ വൈദികമതക്കാരായ ഹിന്ദു വൎഗ്ഗത്തിൽ അസംഖ്യം ജാതിഭേദങ്ങളും ആചാരഭേദങ്ങളും പെരുമാൾവാഴ്ച അവസാനിച്ചകാലത്തേക്കുതന്നെ ഏൎപ്പെ ട്ടുറച്ചുകഴിഞ്ഞുവെന്നു നാലാമദ്ധ്യായത്തിൽ കാണിച്ചിട്ടു ണ്ടല്ലൊ. ഹിന്ദുമതക്കാൎക്കു പുറമെ ജൂതന്മാർ, ക്രിസ്ത്യാ നികൾ, മുഹമ്മദീയർ എന്നീ മററു മതക്കാരുടെ സമുദായ ങ്ങളും ഈ കാലഘട്ടത്തിനുള്ളിൽ കേരളത്തിൽ സാമാന്യ മായി ഉറച്ചുകഴിഞ്ഞിരുന്നുവെന്നു മാത്രമല്ല, മീമാംസകമ തം അവലംബിച്ച ഹിന്ദുസമുദായക്കാരുടെ ഇടയിലുണ്ടാ യിത്തീൎന്നു. തീണ്ടലും പ്രായശ്ചിത്തവിധികളും ജാതിഭ്രഷ്ട കൽപ്പിക്കയും മററും വൎദ്ധിച്ചു ദൃഷിച്ചതു നിമിത്തം ആ സ

മുദായത്തിൽപ്പെട്ട അസംഖ്യം ജനങ്ങൾ ക്രിസ്തുമതമോ മുഹമ്മദീയമതമോ സ്വീകരിക്കുന്നതിന്നും ഇടവന്നു. ആവഴിക്ക് ആവക സമുദായങ്ങൾ ക്രമത്തിൽ വൎദ്ധിച്ചുവരികയും ചെയ്തു. ഏതാനും ചില ജൂതന്മാരും ഏതാനും ചില ക്രിസ്ത്യാനികളും ക്രിസ്തുവൎഷം 500-ാമാണ്ടിനുള്ളിൽതന്നെ കേരളത്തിൽവന്ന് ഒന്നു രണ്ടു സ്ഥലങ്ങളിൽ സ്ഥിരതാമസം തുടങ്ങിവന്നിട്ടുണ്ടെന്നാണ് പറഞ്ഞുവരുന്നത്. മുഹമ്മദീയരിൽ ഏതാനും ചിലർ ക്രിസ്തുവത്സരം 700-ാമാണ്ടോടുകൂടിയും എത്തീട്ടുണ്ടെന്നു കാണുന്നു. എങ്ങിനെയായാലും ക്രിസ്തുവത്സരം 1000-ാമാണ്ടായപ്പോഴക്കും ആ രണ്ടു മതക്കാരുമായ സമുദായങ്ങൾ കേരളത്തിൽ ധാരാളമായിത്തീൎന്നിട്ടുണ്ട്. മുമ്പു കേരളീയരിൽ പകുതിയിലധികവും ജനങ്ങൾ സ്വീകരിച്ചിരുന്ന ബുദ്ധമതം ക്രിസ്തുവൎഷം 800-ാമാണ്ടായപ്പോഴെക്കു മദ്ധ്യകേരളത്തിൽ തീരെ നാമാവശേഷമായെന്നുമാത്രമല്ല, കേരളത്തിൽ ആകപ്പാടെ നോക്കിയാൽത്തന്നെ വേണാട്ടുരാജ്യത്തിലുൾപ്പെട്ട ദുൎല്ലഭം ചിലേടത്തുമാത്രമായിത്തീൎന്നിരുന്നു. 1000-ാമാണ്ടായപ്പോഴെക്ക് അതും ഇല്ലാതായി.

നായന്മാർ തുടങ്ങിയ ഹിന്തുവൎഗ്ഗക്കാരും ക്രിസ്ത്യാനികളും മുഹമ്മദീയരും പ്രായേണ കൃഷിയും കയ്ത്തൊഴിലും കച്ചവടവും ജീവിതവൃത്തിയായി സ്വീകരിച്ചുവന്നു. അതിൽ നായന്മാരിലധികവും പണ്ടെക്കുപണ്ടേയുള്ള കൃഷിവൃത്തിക്കാരായിട്ടുതന്നെയാണിരുന്നത്. ജൂതന്മാർ അന്നും ജനസംഖ്യകൊണ്ടു കുറവായിരുന്നു. അവർ കയ്ത്തൊഴിലിലും കച്ചവടത്തിലുമാണ് അധികം ഏൎപ്പെട്ടിരുന്നതും.

ബ്രാഹ്മണർ മുതലായ ഹിന്തുക്കൾ ഓരോ ജാതിക്കാക്കം നിൎമ്മിച്ച കുലവൃത്തിയും മിക്കവരും അക്ഷരാഭ്യാസവും ചിലർ കായികാഭ്യാസവും ആയുധാഭ്യാസവും ശീലിച്ചിരുന്നു. നായന്മാർ തുടങ്ങിയവർ സാധാരണയായിത്തന്നെ ആയുധാഭ്യാസവും കായികാഭ്യാസവും നിൎബ്ബന്ധമായി ശീലിക്കേണ്ട നിലയിലാണ് വെച്ചിരുന്നത്. അതിന് ഓരോ ദേശത്തും പ്രത്യേകം പ്രത്യേകം "കളരികളും" സ്ഥാപിച്ചിരുന്നു. കളരികളിൽ ആ വക വിദ്യകൾ അഭ്യസിപ്പിച്ചിരുന്നത് "കളരിക്കുറുപ്പ്" എന്നും "വിൽക്കുറുപ്പ്" എന്നും പറയുന്ന ഒരു പ്രത്യേകജാതിക്കാരായിരുന്നു അധികവും നടത്തിവന്നത്. ആ കുറുപ്പന്മാൎക്ക് ആ വിഷയത്തിൽ നാട്ടിലെ "ആശാൻ"സ്ഥാനവും അതിന്നു ചില അനുഭവങ്ങളും നിയമിച്ചുകൊടുത്തുവരികയും ചെയ്തിരുന്നു. അതുപോലെ മതകൎമ്മങ്ങൾക്കുവേണ്ട മുഹൂൎത്തം മുതലായവ നിശ്ചയിക്കുന്നതിന്ന് 'കണിയാർപണിക്കർ'ന്മാർ എന്നു പറയുന്ന പ്രത്യേകജാതിക്കാരെയും അവർ ചുമതലപ്പെടുത്തിയിരുന്നു. അക്ഷരാഭ്യാസവിഷയത്തിലും നായന്മാരിൽ പലരും നല്ലവണ്ണം ശ്രദ്ധവെച്ചുവന്നിരുന്നു. കായികാഭ്യാസവും ആയുധാഭ്യാസവും മുഹമ്മദീയരുടെയിടയിലും പ്രായേണ നിൎബ്ബന്ധമായിത്തന്നെയാണിരുന്നത്. വില്ല്, അമ്പ്, വാള്, പരിച, ഈട്ടി, കുന്തം, മുച്ചാൺവടി പന്തിരുചാൺവടി എന്നീവക ആയുധങ്ങളിലാണ് ആയുധാഭ്യാസികൾ അധികവും തഴക്കം നേടിവന്നിരുന്നതും.

——oOo——

# ആറാമദ്ധ്യായം

## ശ്രീ ശ ങ്ക ര ാ ചാ ര്യ ർ.

### 1. ജ ന ന വും ബാ ല്യ വും.

ഇപ്പോഴത്തെ തിരുവിതാംകൂർ രാജ്യത്തിൻെറ വടക്കേ അററം കുന്നത്തുനാട്ടുതാലൂക്കിൽ ആലുവാപ്പുഴയുടെ വക്കത്തുള്ള കാലടി എന്ന സ്ഥലത്ത് കയ്പള്ളി എന്ന പേരായ ഒരു ഇല്ലമുണ്ടായിരുന്നു. അവിടെയാണ് ശ്രീശങ്കരാചാര്യർ ജനിച്ചിട്ടുള്ളത്. ആ ഇല്ലപ്പറമ്പിലാണ് അടുത്തകാലത്ത് ഒരു ക്ഷേത്രം പണിയിച്ച് ശാരദാദേവിയേയും ആചാര്യസ്വാമികളേയും പ്രതിഷ്ഠിച്ചിട്ടുള്ളതും. ശ്രീശങ്കരാചാര്യരുടെ പിതാവിൻെറ പേർ നീലകണ്ഠൻ ഭട്ടതിരി എന്നായിരുന്നു. പിൽക്കാലത്ത് 'ശിവഗുരു' എന്ന ബഹുമാനപ്പേരും അദ്ദേഹത്തിന്നുണ്ടായിത്തീർന്നിട്ടുണ്ട്. ആ നീലകണ്ഠൻ ഭട്ടതിരി മേപ്പാഴൂർ ഇല്ലത്തുനിന്നു വിവാഹം ചെയ്ത അന്തർജ്ജനമായിരുന്നു ആചാര്യരുടെ അമ്മ. കലിവർഷം 3889 വിഭവവർഷത്തിന് ക്രിസ്തുവത്സരം 788 ലാണ് ആചാര്യർ ഭൂജാതനായത്. അച്ഛൻ നീലകണ്ഠഭട്ടതിരിക്ക് പുത്രൻെറ അസാധാരണയോഗ്യതകണ്ടു സന്തോഷിക്കുന്നതിന്നിടയായില്ലെന്നു മാത്രമല്ല, പുത്രമുഖം കാണുന്നതിന്നുപോലും ഭാഗ്യമുണ്ടായില്ല. അന്തർജ്ജനം ഗർഭിണിയായിരിക്കുന്ന കാലത്ത് അദ്ദേഹം പരലോകം പ്രാപിച്ചുപോയി. ആ പതിവ്രതക്കുണ്ടായ ഭർത്തൃദുഃഖം നിമിത്തം ഉള്ളിൽത്തട്ടിയ വൈരാഗ്യത്തിൻെറയും ഈ

ശാരഭക്തിയുടെയും പ്രതിബിംബമായിട്ടാണ് ആ മഹാത്മാവു ജനിച്ചത്. കഷ്ടിച്ചു മൂന്നുവയസ്സാകുന്നതുവരെ മാതാവിന്റെ ശുശ്രൂഷയിലും മാതാമഹനായ മേപ്പാഴൂർ നമ്പൂതിരിപ്പാട്ടിലെ മേൽനോട്ടത്തിലും സ്വഗൃഹത്തിൽത്തന്നെ ആ ബാലൻ വളൎന്നുവന്നു. അതിൽപ്പിന്നെ മാതാമഹന്റെ ഇഷ്ടപ്രകാരം അമ്മാത്തായ മേൽപ്പാഴൂർ ഇല്ലത്തുതന്നെ അമ്മയും മകനും താമസമാക്കി. കയ്പള്ളി ഇല്ലത്തോടുചേൎന്നുള്ള ആലുവാപ്പുഴയിൽ അക്കാലത്ത് മുതലകളുടെ ഉപദ്രവമുണ്ടായിരുന്നുവെന്നും ഒരു ദിവസം കുളിപ്പിക്കാൻ കൊണ്ടുപോയസമയത്ത് ഉണ്ണിയെ മുതല കടിച്ചുവെന്നും അതുനിമിത്തം അവിടെ താമസിപ്പിപ്പാൻ ഭയപ്പെട്ടിട്ടാണ് മാതാമഹൻ സ്വഗൃഹത്തിലേക്കുമാററി പാൎപ്പിച്ചതെന്നും ഒരൈതിഹ്യമുണ്ട്.

## 2. വിദ്യാഭ്യാസം.

ആചാൎയ്യരുടെ വിദ്യാഭ്യാസമെല്ലാം അമ്മാത്തുവെച്ചുതന്നെയാണുണ്ടായത്. എന്നാൽ അക്കാലത്തെ ഏററവും അഭിജാതന്മാരായ ബ്രാഹ്മണരുടെയിടയിൽ ആഭിജാത്യത്തെപ്പററിയേടത്തോളം ഈ ചരിത്രപുരുഷനെ കുറിച്ച് ഒരു ന്യൂനത കല്പിച്ചിരുന്നു. മീമാംസകമതത്തെ നിലവിട്ടു ഭ്രമിച്ചിരുന്നതുകൊണ്ട് ഓരോ കൎമ്മങ്ങൾക്കും നിലവിട്ട മഹത്വവും കല്പിച്ചു വന്നിരുന്നു. സാംസ്കാരികങ്ങളായ കൎമ്മങ്ങളിൽ ഏതെങ്കിലും ഒന്നുപോലും വിധിപ്രകാരം ചെയ്യേണ്ടവർതന്നെ ചെയ്യാനിടവരാഞ്ഞാൽ ആ സംഗതിതന്നെ ആഭിജാത്യക്കുറവുണ്ടാകാനും മതിയാകുമെ

ന്ന നിലയിലാണ് വന്നുകൂടിയിരുന്നത്. ദൈവഗതിയാൽ ശങ്കരാചാര്യരുടെ പിതാവിനുതന്നെ പുത്രന്റെ ജാതകർമ്മം മുതലായ ക്രിയകൾ ചെയ്യാൻ സംഗതിയായില്ല. അതെല്ലാം മാതാമഹനാണ് നടത്തിയത്. അതുനിമിത്തം ആഭിജാത്യവിഷയത്തിൽ നിരപരാധിയായ പുത്രനു കുറച്ചൊരു ന്യൂനത പററീട്ടുണ്ടെന്നു തികഞ്ഞ ആഭിജാത്യക്കാർ കരുതുകയും ചെയ്തു. മീമാംസകമതം അക്കാലത്ത് അത്രത്തോളം ദുഷിച്ച നിലയിലെത്തിയിരുന്നു. ഏതായാലും മാതാമഹന്റെ വാത്സല്യഭാജനമായിരുന്ന കുമാരൻ അതിബുദ്ധിമാനായതുകൊണ്ട് പുരുഷപ്രായമാകുമ്പോഴെക്കതന്നെ വേദശാസ്ത്രാദികളിലെല്ലാം അസാധാരണമായ പാണ്ഡിത്യം സമ്പാദിച്ചു.

## 3. അദ്വൈതമതപരിഷ്കാരം.

വിദ്യാസമ്പന്നനും സർവ്വജീവികളിലും സമചിത്തനുമായ ആ പണ്ഡിതശ്രേഷ്ഠന് അക്കാലത്തുണ്ടായിരുന്ന മീമാംസകമതസമ്പ്രദായം വലിയ മനശ്ശല്യത്തിനു കാരണമായിത്തീർന്നു. മററുള്ള സകല ജീവികളും മനുഷ്യർപോലും പുരത്തറയിന്മേൽ പ്രതിഷ്ഠയുറപ്പിച്ചിട്ടുള്ള കർമ്മി ബ്രാഹ്മണരുടെ ഓരോരോ ഉപയോഗത്തിനുവേണ്ടിയാണ് ജനിച്ചിട്ടുള്ളതെന്നകരുതലോടുകൂടി ആ ബ്രാഹ്മണർ ദുരധികാരങ്ങൾ നടത്തുന്ന നിലയിലായിത്തീർന്നു ദുഷിച്ച മീമാംസകമതത്തിന്റെ ദുഃസ്വാതന്ത്ര്യം കുറെ കുറച്ചുവെക്കണമെന്ന് ആ മഹാത്മാവു തീർച്ചപ്പെടുത്തുകയും ചെയ്തു. അതിന്നായി അഹിംസയാണ് പരമധർമ്മം എന്ന സിദ്ധാന്ത

വും അതുപോലെയുള്ള മററു പല തത്വങ്ങളും ജിനബുദ്ധ മതങ്ങളിൽനിന്നു സ്വീകരിച്ചും ആ തത്വങ്ങളെ വേദം പ്രമാണമാക്കിത്തന്നെ ഉപപാദിച്ചും ജ്ഞാനത്തിനാണ് എല്ലാററിലും പ്രാധാന്യം എന്നു വ്യവസ്ഥാപിച്ചും അദ്വൈതമതം പരിഷ്കരിച്ച് ആ മതമാണ് സൎവ്വോൽകൃഷ്ടമെന്നുള്ള പരമാൎത്ഥം വെളിപ്പെടുത്തുന്നതും കൎമ്മങ്ങൾക്ക് ഉൽകൎഷം പറയുന്ന മീമാംസകമതസിദ്ധാന്തത്തെ നിഷേധിക്കുന്നതുമായ പല ഗ്രന്ഥങ്ങളും സ്വതന്ത്രങ്ങളായിട്ടും ഉപനിഷത്തുകളുടെയും മററും വ്യാഖ്യാനരൂപങ്ങളായിട്ടും ആചാൎയ്യസ്വാമികൾ നിൎമ്മിച്ചു. ആ വക വിഷയങ്ങളെപ്പററി വാദപ്രതിവാദങ്ങൾ നടത്തുവാനും തുടങ്ങി.

## 4. കൎമ്മപ്രധാനന്മാരുടെ വിരോധം.

മേൽപ്രകാരം മീമാംസകമതത്തിൻെറ പ്രാധാന്യം ഖണ്ഡിച്ചു വാദപ്രതിവാദങ്ങൾ നടത്തിവന്നതിനാൽ മീമാംസകമതപ്രധാനന്മാൎക്കു കാലക്രമത്തിൽ അദ്ദേഹം വലിയ വിരോധിയായിത്തീൎന്നുവെന്നു പറയേണ്ടതില്ലല്ലൊ. അവരുടെയിടയിൽ ശങ്കരാചാൎയ്യർ ഒരു മതദ്വേഷിയായിത്തീൎന്നു. എന്നാൽ ആചാൎയ്യരുടെ മാതാമഹൻ ആ നാട്ടിലെ വലിയ പ്രധാനനായിരുന്നതുകൊണ്ടും ബുദ്ധിശക്തിയും അസാധാരണപാണ്ഡിത്യവുമുള്ള ദൌഹിത്രനിൽ ആ വൃദ്ധബ്രാഹ്മണശ്രേഷ്ഠന് അതിവാത്സല്യമുണ്ടായിരുന്നതുകൊണ്ടും മേൽപ്പറഞ്ഞ വിരോധം പ്രവൃത്തിരൂപത്തിൽ ആചാൎയ്യരോടു കാണിപ്പാൻ ആൎക്കും ധൈൎയ്യമുണ്ടായിരുന്നില്ല. അതിനുംപുറമെ അക്കാലത്തെ രാജാവായ രാജശേഖരചക്ര

വത്തിയും നാട്ടുവാഴികളിൽ പലരും ആചാൎയ്യസ്വാമികളു
ടെ പുതിയ അദ്വൈതമതപ്രസ്ഥാനത്തെ ആരംഭംമുതൽത്ത
ന്നെ നല്ലവണ്ണം അഭിനന്ദിക്കയും ബഹുമാനിക്കയും ചെ
യ്തിരുന്നതും മീമാംസകമതസിദ്ധാന്തികൾക്ക് അദ്ദേഹ
ത്തോടുള്ള വിരോധം പ്രത്യക്ഷപ്പെടുത്തുന്ന കാൎയ്യത്തിൽ പ്ര
തികൂലസംഗതിയായിരുന്നു. ശങ്കരാചാൎയ്യൎക്കുകട്ടെ ഉൎവ്വ
ശീശാപം ഉപകാരം എന്നമട്ടിൽ ആ മീമാംസകമതക്കാർ
കല്പിച്ച ജാതിന്യൂനതയും മതദ്വേഷിത്വവും എല്ലാം ഇഷ്ട
സിദ്ധിക്കനുകൂലമാവുകയാണുണ്ടായത്. നിത്യബ്രഹ്മചാ
രിയായിത്തന്നെ ജീവിതകാലം കഴിച്ചുകൂട്ടണമെന്നു കരു
തിക്കൊണ്ടിരുന്ന അദ്ദേഹം കൎമ്മസന്ന്യാസം സ്വീകരിക്കു
ന്ന കാൎയ്യത്തിൽ അമ്മയുടെ സമ്മതം കിട്ടുന്നതിന്നു കാത്തി
രിക്കയായിരുന്നു.

## 5. സന്ന്യാസസ്വീകാരം.

അക്കാലങ്ങളിൽ പുതിയ മതസ്ഥാപകനും അസാമാ
ന്യവിദ്വാനുമായ ആചാൎയ്യരുടെ അടുക്കൽ പഠിക്കുന്നതി
ന്നായി ചില ശിഷ്യന്മാരും വന്നുകൂടിയിരുന്നു. ആ ശി
ഷ്യന്മാരുടെ പഠിപ്പും സാധാരണയായുള്ള ഇരിപ്പും കിട
പ്പും എല്ലാം മേല്പാഴൂർ പടിപ്പുരമാളികയിലാണ് അദ്ദേഹം
കഴിച്ചുകൂട്ടിയിരുന്നത്. അദ്വൈതമതവിഷയമായി പ
ല ഗ്രന്ഥങ്ങളും അതിന്നിടക്കു നിൎമ്മിച്ചുവരികയും ചെയ്തി
രുന്നു. ഓരോരോ ശാസ്ത്രസംബന്ധമായി പല ഗ്രന്ഥങ്ങ
ളും ശേഖരിച്ചിട്ടുമുണ്ടായിരുന്നു. അതെല്ലാം സൂക്ഷിച്ചിരു
ന്നതും ആ പടിപ്പുരമാളികയിലായിരുന്നു. ആചാൎയ്യർ അ

ദ്വൈതമതപ്രാധാന്യം ശിഷ്യൎക്കും മററും ഉപദേശിക്കുന്ന
ത് അധികമാകുന്നതോടുകൂടി വിരോധികളുടെ വിരോധ
വും അധികമായി വന്നു. ആ വിരോധം അല്പാല്പമായി
മേപ്പാഴൂർ തറവാട്ടുകാരെയും ബാധിച്ചുതുടങ്ങി. ഒരിക്കൽ
ശങ്കരാചാൎയ്യർ അവിടെയില്ലാതിരുന്ന സമയത്ത് അദ്ദേഹ
ത്തിന്റെ ഗ്രന്ഥങ്ങളെല്ലാം നശിപ്പിക്കുവാൻ വേണ്ടി അ
വിവേകികളായ വിരോധികൾ ആ പടിപ്പുരമാളിക രാത്രി
യിൽ ഗൂഢമായി കൊള്ളിവെച്ചു ചുട്ടു നശിപ്പിച്ചുകളഞ്ഞു.
യാഗശാല കൊള്ളിവെച്ചാൽ ഉണ്ടാകുന്നതിനേക്കാൾ അ
ധികം കൃതാൎത്ഥത ഈ കൎമ്മംകൊണ്ട് അവൎക്കുണ്ടായിരുന്നി
രിക്കാമെങ്കിലും പല കാരണങ്ങളാലും ആ വാസ്തവം പു
റമേ കാണിപ്പാൻ ആരും ധൈൎയ്യപ്പെട്ടില്ല. ആചാൎയ്യർ തി
രികെ വന്നപ്പോൾ സംഭവത്തിന്റെ സൂക്ഷ്മസ്ഥിതിയെ
ല്ലാം മനസ്സിലാക്കി. ഇനി അവിടെ താമസിക്കുന്നത്
ആ ഗൃഹക്കാൎക്കും ആപൽക്കരമാണെന്നും ഈ വക പരോ
പദ്രവികളെ കഴിയുന്നേടത്തോളം നന്നാക്കാൻ നോക്കേ
ണ്ടതു തന്റെ ചുമതലയാണെന്നും നിശ്ചയിക്കയും ചെ
യ്തു. ആത്മോപദേശം വഴിക്കു ലോകോപകാരം ചെ
യ്യാൻ തീൎച്ചപ്പെടുത്തിയ ആ പരമഭാഗവതൻ മാതാവിന്റെ
സമീപത്തു ചെന്നു കാൽക്കൽ വീണു നമസ്കരിച്ചുകൊണ്ടു
സന്ന്യാസവൃത്തി സ്വീകരിപ്പാൻ അനുവാദം തരണമെന്ന
പേക്ഷിച്ചു. ജഗദ്ഗുരുവിന്റെ ജനനിയാകുവാനുള്ള ഭാ
ഗ്യം ലഭിച്ച ആ ഉത്തമസ്ത്രീ സന്തോഷാശ്രുക്കളോടുകൂടി
വളരെ തവണ അനുഗ്രഹിച്ചതിന്നുശേഷം പുത്രന്റെ
അപേക്ഷ അനുവദിക്കയും ചെയ്തു. പിന്നെ മാതാമഹ

നെച്ചെന്നുകണ്ടു സാഷ്ടാംഗം നമസ്കരിച്ച് അദ്ദേഹത്തിൻെറ സമ്മതവും വാങ്ങി ആചാര്യർ സന്യാസത്തിന്നൊരുങ്ങി അവിടെനിന്നു പുറപ്പെട്ടു.

മലയാളത്തിലെ മീമാംസകമതപ്രാബല്യം അക്കാലത്ത് ഇവിടെ സന്യാസാശ്രമം സ്വീകരിച്ചിരിക്കുന്നവരെ തീരെയില്ലാതാക്കിത്തീൎത്തിട്ടോ, ആചാര്യരെ ഏതാനും ബൌദ്ധമതക്കാരനായ ഒരു മതദ്വേഷിയെന്നു കല്പിച്ചിരുന്നതുനിമിത്തം കേരളത്തിലെ സന്യാസിമാർ അദ്ദേഹത്തിന്നു സന്യാസം കൊടുപ്പാൻ ഒരുക്കമില്ലാഞ്ഞിട്ടോ, ആചാര്യർ തന്നെ വേറെ വല്ല ഉദ്ദേശവും കരുതീട്ടോ എന്തോ അദ്ദേഹം പരദേശത്തു നൎമ്മദാ നദീതീരത്തിൽ പോയി അവിടെ ഉണ്ടായിരുന്ന "ഗോവിന്ദസ്വാമികൾ" എന്ന സന്യാസിശ്രേഷ്ഠനെയാണ് ശ്രീഗുരുക്കളായി വരിച്ചു സന്യാസം വാങ്ങിയത്. സന്യസിച്ചതിന്നുശേഷം കുറച്ചുദിവസം ഗുരുശുശ്രൂഷചെയ്തുകൊണ്ട് അവിടെത്താമസിക്കയും ചെയ്തു. പിന്നെ ആ ഗുരുവിൻെറ അനുവാദംവാങ്ങി തീൎത്ഥയാത്ര തുടങ്ങി. തീൎത്ഥയാത്രയിൽത്തന്നെ മുമ്പുണ്ടാക്കിയ അദ്വൈതമതഗ്രന്ഥങ്ങൾ നഷ്ടപ്പെട്ടുപോയതു വീണ്ടും നിൎമ്മിക്കയും പുതുതായും ചില മഹാഗ്രന്ഥങ്ങൾ നിൎമ്മിക്കയും ചെയ്തുവന്നു.

## 6. അദ്വൈതമതപ്രചരണം.

കേരളീയരെപ്പോലെതന്നെ സകല മീമാംസകന്മാരും മീമാംസാശാസ്ത്രത്തിൽ വലിയ പ്രമാപകന്മാരായി അക്കാലത്തു കരുതിവന്നിരുന്നവരും മഹാപണ്ഡിതന്മാരു

മായ "മണ്ഡനമിശ്രൻ" മുതലായവരെ കാശീനഗരത്തിലും മററും ചെന്നുകണ്ട് അവരുമായി ശാസ്ത്രവാദം നടത്തി അദ്വൈതമതത്തിനുള്ള സൎവ്വോൽകൃഷ്ടത്വം സ്ഥാപിച്ചുംകൊണ്ടാണ് ആചാൎയ്യസ്വാമികൾ തീൎത്ഥയാത്രചെയ്തത്. അതിൻെറ ഫലമായി അദ്വൈതശാസ്ത്രത്തിൻെറ മഹത്വം അവരുടെയിടയിലും വ്യവസ്ഥപ്പെട്ടു തുടങ്ങി. ആവഴിക്ക് "മണ്ഡനമിശ്രൻ" മുതലായ പണ്ഡിതശ്രേഷ്ഠന്മാർ പലരും സന്യാസധൎമ്മം സ്വീകരിച്ച് ആചാൎയ്യസ്വാമികളുടെ ശിഷ്യന്മാരായിത്തീൎന്നു. വയോവൃദ്ധന്മാരും മഹാവിദ്വാന്മാരുമായ ആ ശിഷ്യന്മാർ വിദ്യാവൃദ്ധനായ ആചാൎയ്യസ്വാമികളുടെ ഉപദേശംകൊണ്ടു വലിയ തത്വജ്ഞന്മാരായി എന്നു മാത്രമല്ല, ഭക്തിയോടുകൂടി ആ ഗുരുവിനെ ശുശ്രൂഷിച്ചുംകൊണ്ടുതന്നെ കാലം കഴിക്കുന്നതിനും നിശ്ചയിച്ചു. അവരിൽ 'മണ്ഡനമിശ്ര'നായിരുന്ന 'സുരേശ്വരാചാൎയ്യർ', 'പത്മപാദാചാൎയ്യർ' 'ഹസ്താമലകാചാൎയ്യർ' 'തോടകാചാൎയ്യർ' ഇങ്ങനെ നാലു സന്യാസിമാർ ആചാൎയ്യസ്വാമികളുടെ പ്രധാനശിഷ്യന്മാരായിരുന്നു. അവർ ശിഷ്യന്മാരായിത്തീൎന്നതോടുകൂടിത്തന്നെ ആ മഹാത്മാവിൻെറ യശസ്സ് ഹിമവൽസേതുപൎയ്യന്തം വ്യാപിക്കുകയും ചെയ്തു.

## 7. സന്യാസത്തിനുശേഷം കേരളത്തിലേക്കുള്ള വരവ്.

ആചാൎയ്യസ്വാമികൾ മററു ഭാരതഭൂമിയിലെല്ലാം മഹാത്മാവായ മതസ്ഥാപകനായി പ്രസിദ്ധി നേടിവന്നപ്പോൾ മലയാളികളിലും മനസ്സു ദുഷിച്ച ചില ദുരഭിമാ

നികളൊഴികെ മററുള്ള മീമാംസകന്മാർപോലും സ്വാമി
കൾ ഒരു മലയാളിയാണെന്നുള്ള സംഗതി വലിയ മാന
മായിക്കരുതുന്ന നിലയിലായിത്തീൎന്നു. രാജശേഖരചക്ര
വൎത്തി മുതലായ വിശിഷ്ടപുരുഷന്മാൎക്കാകട്ടെ കയ്യിള്ളി ഉ
ണ്ണിനമ്പൂതിരിയിലുണ്ടായിരുന്ന ബഹുമാനം ലോകഗുരുവി
ലുള്ള അസാധാരണഭക്തിയായിപ്പരിണമിക്കയും ചെയ്തു.
ദുരഭിജാതന്മാരായ ശത്രുക്കളുടെ ഉപദ്രവം നിമിത്തം നാ
ടുവിട്ടു പോകേണ്ടിവന്ന ആചാൎയ്യർ അസംഖ്യം ജനങ്ങൾ
ക്കു ശരണമായിത്തീൎന്നുകൊണ്ടും മഹാപണ്ഡിതന്മാരും ത
ത്വജ്ഞാനികളുമായ ശിഷ്യഗണങ്ങളോടുകൂടിയും പൊതു
ജനങ്ങളും രാജാക്കന്മാരും ഭക്ത്യാദരങ്ങളോടുകൂടി എതിരേ
റുകൊണ്ടും കേരളത്തിലേക്കു മടങ്ങിയെത്തി. പിന്നെ
കേരളത്തിലെ പല പുണ്യക്ഷേത്രങ്ങളിലും സഞ്ചരിച്ചും
കൊണ്ടു കുറച്ചുകാലം കഴിച്ചുകൂട്ടി. മുമ്പു ശിഷ്യന്മാരായി
രുന്ന കേരളീയരെല്ലാം അക്കാലത്തു സ്വാമികളെച്ചെന്നു
കണ്ടുവന്ദിക്കയും ഒരുമിച്ചു സഞ്ചരിക്കയും ചെയ്തിരുന്നു. അ
വരിൽ ചിലർ പൂൎവ്വഗുരുവായ ആചാൎയ്യസ്വാമികളെത്ത
ന്നെ ശ്രീഗുരുക്കളായും വരിച്ചു സന്യാസാശ്രമം സ്വീകരി
ക്കയും ചെയ്തു. അപ്രകാരം സന്യസിച്ചിട്ടുള്ള ശിഷ്യന്മാ
രിൽ ചെങ്ങന്നൂർ ഗ്രാമക്കാരനായ ഒരു കേരളബ്രാഹ്മണൻ
പ്രത്യേകിച്ചും പ്രസ്താവയോഗ്യനാണ്. ആചാൎയ്യസ്വാമി
കൾതന്നെ "ശക്തിഭദ്രൻ" എന്ന സന്യാസനാമം അരുളി
ച്ചെയ്തുകൊടുത്തിട്ടുള്ള അദ്ദേഹം കാളിദാസൻ, ഭവഭൂതി എ
ന്നിവരോടു കിടപിടിക്കത്തക്ക ഒരു മഹാകവിയായിരുന്നു.
'ആശ്ചൎയ്യചൂഡാമണി' എന്ന പേരായ ഉൽകൃഷ്ടസംസ്കൃ-

ത്തനാടകത്തിന്റെയും മററും കർത്താവായ ആ ശിഷ്യന്റെ കവിതകൾ ഗുരുവിന്നു അസാമാന്യമായി സന്തോഷിപ്പിച്ചിട്ടുണ്ട്. സംസ്കൃതസാഹിത്യഗ്രന്ഥങ്ങളിൽ വളരെ ഉയൎന്ന ഒരു സ്ഥാനമാണ് ആശ്ചര്യചൂഡാമണി നാടകത്തിന്ന് ഇക്കാലത്തും സ്ഥിരപ്പെട്ടിട്ടുള്ളത്. മഹാകവിയായ ആ ശിഷ്യനെപ്പററി ആചാൎയ്യസ്വാമികൾക്ക വലിയ വാത്സല്യവുമായിരുന്നു.

## ൪. മാതൃനിൎയ്യാണം.

ആചാൎയ്യസ്വാമികൾ കേരളത്തിൽ എത്തി തീൎത്ഥയാത്ര ചെയ്തുകൊണ്ടിരിക്കുന്ന കാലത്തു സ്വാമികളുടെ മാതാവിന്നു ശരീരസുഖം കുറവായിത്തീൎന്നു. ആ വിവരം അറിഞ്ഞപ്പോൾ സ്വാമികൾ മാതാവിന്റെ സമീപത്തിലെത്തി. രോഗസ്ഥിതികൊണ്ട് ആ മനസ്വിനിയുടെ പരലോകനിൎയ്യാണത്തിന്ന് അധികതാമസമുണ്ടാവില്ലെന്നും ഗ്രഹിച്ചു. ആസന്നമരണയായ ജനനിയെ സ്വശിഷ്യന്മാരോടുകൂടി സ്വാമികൾ വേണ്ടതുപോലെ ശുശ്രൂഷിച്ചു. മഹാത്മാവായ പുത്രന്റെ ശുശ്രൂഷ സ്വീകരിച്ചുംകൊണ്ട് ആ ഭാഗ്യവതി പരലോകം പ്രാപിച്ചു. മാതാവിന്റെ ശവസംസ്കാരം മുതലായ ക്രിയകൾ ചെയ്യാനായി ആചാൎയ്യസ്വാമികൾ ഒരുങ്ങിയപ്പോൾ സന്യാസിക്ക കൎമ്മാധികാരമില്ലെന്നും മററും പറഞ്ഞ് പൂൎവ്വാശ്രമത്തിലെ ചാൎച്ചക്കാരായ ചിലർ സ്വാമികളെ വിരോധിച്ചുവെന്നും ഒടുവിൽ അവർതന്നെ പിന്മാറേണ്ടതായിവന്നുവെന്നും അന്ന് ആചാൎയ്യസ്വാമികൾ ശവസംസ്കാരത്തിൽ ആചരി

ച്ച ചില കൎമ്മങ്ങൾ പിൻകാലങ്ങളിൽ എല്ലാവരും ആചരിച്ചുതുടങ്ങിഎന്നും ഇന്നും പറഞ്ഞുവരാറുണ്ട്.

## ൭. സന്ന്യാസിമഠസ്ഥാപനം.

മാതാവിൻെറ പാരലൌകികക്രിയകളെല്ലാം കഴിഞ്ഞതിന്നുശേഷം സ്വാമികൾ രാമേശ്വരത്തേക്ക പോകയും വീണ്ടും മലയാളത്തിലേക്ക വന്ന കന്യാകുമാരി മുതലായ പല ക്ഷേത്രങ്ങളിലും തീൎത്ഥയാത്ര ചെയ്തു ദൎശനം കഴിക്കയും ചെയ്തു. ആ തീൎത്ഥയാത്രക്കിടയിൽ കേരളത്തിൽ പല സന്ന്യാസിമഠങ്ങളും ഏൎപ്പെടുത്തി. ശിഷ്യന്മാരിൽ പ്രധാനപ്പെട്ട സുരേശ്വരാചാൎയ്യർ മുതലായവരെ ഓരോ മഠത്തിന്നും അധിപതികളാക്കി നിശ്ചയിക്കയും ചെയ്തു. അതിന്നുശേഷം അദ്വൈതമതം എങ്ങും പ്രചരിപ്പിക്കുന്നതിന്നായി ശിഷ്യന്മാരോടുകൂടി പിന്നെയും പരദേശങ്ങളിൽ തീൎത്ഥയാത്രക്ക പുറപ്പെട്ടു. മുമ്പിലത്തെ പരദേശയാത്ര അമ്മക്കും മുത്തച്ഛന്നും മാത്രമേ വലിയ വ്യസനമുണ്ടാക്കിയിരുന്നുള്ളു. അവർ രണ്ടാളും ഇപ്പോൾ ഇഹലോകം വിടുകയും ചെയ്തുകഴിഞ്ഞിരുന്നു. എങ്കിലും ഈ രണ്ടാമത്തെ യാത്ര മലയാളികൾക്കെല്ലാം വലിയ സങ്കടമായിത്തോന്നി. പലരും അനുയാത്രയായി കുറെയധികം ദൂരംപോകയും ചിലർ സ്വാമികളൊന്നിച്ച സഞ്ചരിപ്പാൻതന്നെ തീൎച്ചയാക്കുകയും ചെയ്തു. ആചാൎയ്യസ്വാമികൾ പാണ്ഡ്യചോളരാജ്യങ്ങൾ മുതൽ വടക്കോട്ടു കാശ്മീരംവരേയുമായി ഭാരതഭൂമിയിലെല്ലാം സഞ്ചരിച്ച് അദ്വൈതമതം പരത്തിയതായി കാണുന്നുണ്ട്. മൈസൂർരാജ്യത്ത് ശൃംഗഗി

രിയിലും ഒറീസ്സയിൽ പുരി എന്ന പ്രദേശത്തും കാശ്മീരത്തിൽ ബദരിയിലും മററു പല പ്രദേശത്തും സ്വാമികൾ സന്യാസിമഠങ്ങളും ക്ഷേത്രങ്ങളും സ്ഥാപിച്ചു. അവയിൽ ശൃംഗഗിരിയിലെ മഠം കാലക്രമത്തിൽ വളരെ പ്രധാനമായിത്തീൎന്നിട്ടുണ്ട്. ആചാൎയ്യസ്വാമികളുടെ അന്നത്തെ നിശ്ചയമനുസരിച്ച് ബദരിയിലെ ക്ഷേത്രത്തിൽ ശാന്തിക്ക് ഇപ്പോഴും കേരളബ്രാഹ്മണനായ നമ്പൂതിരി വേണമെന്നാണ് ഏപ്പാട്.

## 10. സ്വൎഗ്ഗാരോഹണം.

പിന്നെയും തീൎത്ഥയാത്രചെയ്തും ഗ്രന്ഥങ്ങൾ നിൎമ്മിച്ചും ആചാൎയ്യസ്വാമികൾ സഞ്ചരിക്കുന്നതിന്നിടയിൽ ആസ്സാമിൽവെച്ച് 'ഉഗ്രഭൈരവൻ' എന്ന കാപാലികമതക്കാരൻ മതവാദത്തിൽ സ്വാമികളോടു തോററുപോയത് അയാൾക്കു വലിയ കാലുഷ്യത്തിനിടയായി. അതുനിമിത്തം ചതികൊണ്ടു സ്വാമികളെ അപായപ്പെടുത്തുവാൻ തുടങ്ങി. പക്ഷെ പ്രധാനശിഷ്യരിൽ ഒരാളായ പത്മപാദാചാൎയ്യർ ആ സംഗതി മനസ്സിലാക്കി ഗുരുവിനെ രക്ഷിച്ചു. ആസ്സാമിൽ വെച്ചുതന്നെ ആചാൎയ്യസ്വാമികൾക്കു കഠിനമായ ഭഗന്ദരരോഗം പിടിപെട്ടു. വൈദ്യന്മാർ നിഷ്കൎഷയോടുകൂടി ചികത്സിച്ചതുകൊണ്ടും മററും കുറച്ചുകാലം ആശ്വാസം കിട്ടിയെങ്കിലും ആ മഹാരോഗം തീരെ വിട്ടുപോകുക ഉണ്ടായില്ല. പിന്നെയും ചെയ്തിരുന്ന തീൎത്ഥയാത്രയിൽ ഇടക്കിടക്ക് അതു വൎദ്ധിച്ചിരുന്നതിനാൽ നാലഞ്ചുദിവസത്തോളം ഒരെ സ്ഥലത്തുതന്നെ താമസിക്കേണ്ടിവന്നു.

ഒടുവിൽ 'ബദരീനാഥം' എന്ന സ്ഥലത്തുവെച്ച് ആ രോഗം പറ്റെന്നു വല്ലാതെ മൂച്ഛിച്ചു. അദ്വൈതമതസ്ഥാപകനും എല്ലാ അംശംകൊണ്ടും അദ്വിതീയനും കേരളത്തിൽ എന്നു മാത്രമല്ല ഭാരതഖണ്ഡത്തിൽമുഴുവനും മേലിൽ അനക്കാൻ കഴിയാത്തവിധം മനുഷ്യരിൽ സമബുദ്ധി സ്ഥാപിച്ച വലിയ മതപരിവത്തകനുമായ ആ മഹാ പുണ്യപുരുഷൻ എന്നും അനശ്വരമായ കീത്തി മാത്രം ഈ ലോകത്തിൽ നിലനിത്തി 32-ാമത്തെ തിരുവയസ്സിൽത്തന്നെ വിദേഹമുക്തി പ്രാപിക്കയും ചെയ്തു. ആ അല്പായുസ്സിനുള്ളിൽത്തന്നെ അദ്വൈതമതവിഷയത്തിലും മററുവിഷയങ്ങളിലും സ്വതന്ത്രങ്ങളായും വ്യാഖ്യാനരൂപങ്ങളായും ആചായ്യസ്വാമികൾ നിമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങളുടെ സംഖ്യയും വലുപ്പവും ഗാംഭീയ്യവും സവ്വതോമുഖത്വവും നോക്കിയാൽ ഏതൊരു മഹായോഗ്യനെക്കൊണ്ടും ഒരു പുരുഷായുഷ്കാലം മുഴുവനും പ്രയത്നം ചെയ്താൽകൂടി അസാധ്യമെന്നു തോന്നത്തക്ക നിലയിലാണിരിക്കുന്നത്. അതുപോലെതന്നെ സംസ്കൃതഭാഷയിലെ കവിതാപ്രസ്ഥാനത്തിലും ആചായ്യസ്വാമികൾ ഒരു പുതിയമാഗ്ഗം ഏപ്പെടുത്തി തെളിയിച്ചുകാണിച്ചിരിക്കുന്നു. അതികഠിനങ്ങളായ വിഷയങ്ങളെപ്പോലും ലളിതഭാഷയിൽ ലാഘവപ്പെടുത്തിപ്പറഞ്ഞ് അല്പബുദ്ധികൾക്കുംകൂടി എളുപ്പത്തിൽ മനസ്സിലാകും. അതിൽത്തന്നെ ഓരോ അംശങ്ങളിലും അടങ്ങീട്ടുള്ള ഗാംഭീയ്യത്താൽ അതിബുദ്ധിമാന്മാരായ വിദ്വാന്മാരെപ്പോലും അത്ഭുതപ്പെടുത്തി ഭക്തിപരവശന്മാരാക്കിത്തീക്കും. അത്ഥം മനസ്സിലാകാതെ വായിച്ചാൽത്തന്നെ ഏതാണ്ടൊരു ഭക്തിരസം സ്ഫുരിക്കയും ചെ

ണ്യം. ഇതാണ് ചുരുക്കത്തിൽ ആചാൎയ്യസ്വാമികളുടെ കവിതക്കുള്ള പ്രത്യേകവിശേഷം.

കലിവൎഷം 3921 (ക്രി. വ. 820) ശാൎവ്വരിവൎഷത്തിലെ വൈശാഖമാസത്തിൽ (മേടം) പൌൎണ്ണമാസിദിവസത്തിലാണ് ശങ്കരാചാൎയ്യസ്വാമികളുടെ സ്വൎഗ്ഗാരോഹണമുണ്ടായത്. സ്വൎഗ്ഗാരോഹണം കഴിഞ്ഞിട്ട് അഞ്ചാമത്തെ സംവത്സരത്തിലാണ് കൊല്ലവൎഷാരംഭത്തിന്നടിസ്ഥാനമായ മഹാസഭ രാജശേഖരചക്രവൎത്തി കൊല്ലത്തു വെച്ചു നടത്തിയതെന്നു കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. ആചാൎയ്യസ്വാമികളുടെ അദ്വൈതമതപ്രവൎത്തനം മൂലമായിട്ടുണ്ടാവാൻ സംഗതിവന്ന ആ സഭ നടന്നത് കലിവൎഷം 3927 ചിങ്ങമാസം 29-ാം തിയ്യതിയാണെന്നും കാണുന്നു.



## ഏഴാമദ്ധ്യായം

### ദക്ഷിണകേരളവും ഉത്തരകേരളവും.

എ. 1. ദക്ഷിണകേരളത്തിന്റെ തലസ്ഥാനം.

പെരുമാക്കന്മാർ സ്വന്തമായി ഭരിച്ചിരുന്ന മദ്ധ്യകേരളമാണല്ലൊ വീരകേരളവംശക്കാൎക്കു ലഭിച്ചതും അവർ ഭരിച്ചുവന്നതും. അതിന്റെ തെക്കുഭാഗം ഏകദേശം ഇപ്പോഴത്തെ കായംകുളംമുതൽ കന്യാകുമാരിവരെക്കും തോവാള, ചെങ്കോട്ടമുതലായ പ്രദേശങ്ങൾ കിഴക്കേ അ

തിരായും സമുദ്രം തെക്കുംപടിഞ്ഞാറും അതിരായുമുള്ള കേരളഭൂഖണ്ഡമാണ് അന്നത്തെ ദക്ഷിണകേരളം. ഈ പ്രദേശത്തെ പല ഖണ്ഡങ്ങളായിത്തിരിച്ച് ഓരോരാജാക്കന്മാരും നാട്ടുവാഴികളുമാണ് ഭരിച്ചിരുന്നതെങ്കിലും അവരിൽ കുലശേഖരവർമ്മപ്പെരുമാളുടെ രണ്ടാമത്തെ പുത്രൻെറ വംശക്കാരായ കൊല്ലം രാജാക്കന്മാക്കു മററുള്ളവരുടെയെല്ലാം ഒരു മേൽക്കോയ്മാധികാരം രാജ്യവിഭാഗകാലം മുതൽ സിദ്ധിച്ചിരുന്നു. മററുള്ള ഭരണാധികാരികളിൽ പ്രധാനപ്പെട്ടവരായ ഓടനാട്ടുരാജാക്കന്മാരും ആററിങ്ങൽ റാണിമാരും കൊല്ലത്തെ രാജാക്കന്മാരോടു കുടുംബബന്ധമുള്ളവരുമായിരുന്നു. അതിനാൽ വേണാട്ടുതിരുവടികളെന്നും കൂപകരാജാക്കന്മാരെന്നും കൂടി പറഞ്ഞുവന്നിരുന്ന കൊല്ലം രാജാക്കന്മാരുടെ വാസസ്ഥലമായ കൊല്ലം നഗരം തന്നെയായിരുന്നു അന്നത്തെ ദക്ഷിണകേരളത്തിൻെറ തലസ്ഥാനം. ആ കൂപകവംശരാജാക്കന്മാർ പരമ്പരയായിത്തന്നെ വലിയ ധർമ്മിഷ്ഠന്മാരും ഭരണനിപുണന്മാരുമായിരുന്നു. ഈ ദക്ഷിണകേരളത്തിൽ ഓടനാട്ടുരാജ്യമായ കായംകുളം ഒഴിച്ചു ശേഷം പ്രദേശങ്ങൾക്കെല്ലാം പൊതുവായി 'വേണാട്ടുരാജ്യം' എന്നു പേരുംപറഞ്ഞു വന്നിരുന്നു.

## 2. യദുവംശക്കാരുടെ വരവ്.

രാജശേഖരചക്രവർത്തിയുടെ കാലമായ കൊല്ലവർഷാരംഭകാലംവരെ പറയത്തക്കവിശേഷസംഭവങ്ങളൊന്നും കൂടാതെ തന്നെയാണ് ദക്ഷിണകേരളവും കഴിഞ്ഞുകൂ

ടിയത്. എന്നാൽ ക്രിസ്തുവർഷം 837 ന് കൊല്ലം 12-ാം മാണ്ടോടുകൂടി ആ പ്രദേശത്തും ചില വിശേഷസംഭവങ്ങളുണ്ടായിത്തുടങ്ങി. പെരുമാൾ വാഴ്ച്ചക്കാലങ്ങളിൽ അവരുടെ കീഴിൽ സഹ്യപംക്തിയോടു ചേർന്നുകിടക്കുന്ന മലംപ്രദേശങ്ങൾ രക്ഷിച്ചുവന്നിരുന്ന ചില സാമന്തരാജാക്കന്മാരുണ്ടായിരുന്നു. അവരിൽ ചിലർ വടക്കെ ഇന്ത്യയിൽനിന്നുപോന്നു കുടിയേറിപ്പാർത്ത യദുവംശക്കാരുമായിരുന്നു. ആ യദുവംശക്കാരിൽ ഒരു രാജകുടുംബം ഇപ്പോഴത്തെ തിരുവിതാംകൂറിന്റെ കിഴക്കെ അററത്തുള്ള 'ആയക്കുടി' മുതലായ പ്രദേശങ്ങൾ ഭരിച്ചുംകൊണ്ട് അവിടെയാണ് താമസിച്ചിരുന്നത്. പെരുമാൾവാഴ്ച, അവസാനിച്ചതോടുകൂടി അവരും സ്വതന്ത്രരാജാക്കന്മാരായിത്തീർന്നിരുന്നു. കൊല്ലവർഷാരംഭകാലത്ത് 'ജടിലൻകരുനന്ദവർമ്മൻ' എന്ന രാജാവാണ് ആ രാജ്യം വാണിരുന്നത്. ഏകദേശം ക്രി. വ 837-ാമാണ്ടുകാലത്ത് 'മാരൻ ജടിലൻ' എന്ന പാണ്ഡ്യരാജാവ് ആ കരുനന്ദവർമ്മന്റെ രാജ്യവും 'അരുവിയൂർക്കോട്ട' എന്നു പേരായ രാജധാനിയും യുദ്ധത്തിൽ ആക്രമിച്ചു കൈവശപ്പെടുത്തി. കരുനന്ദവർമ്മരാജാവും കുടുംബവും ആ യുദ്ധത്തിൽ തോൽക്കുമെന്നു കണ്ടപ്പോൾ കഴിയുന്നേടത്തോളം ധനം എടുത്തുകൊണ്ട് സ്വരാജ്യം വിട്ടു വളരെ പടിഞ്ഞാട്ടുപോന്നു. തിരുവനന്തപുരത്തുനിന്ന് ഏകദേശം പത്തുനാഴികയോളം കിഴക്കുതെക്കായുള്ള 'വിഴിഞ്ഞം' എന്ന സ്ഥലത്തുവന്നു താമസിക്കയും ചെയ്തു. 'ശ്രീവല്ലഭൻ' എന്ന രാജാവാണ് അക്കാലത്തു കൊല്ലത്തു വാണിരുന്നത്. ആ രാജാവിന്റെ അനുവാദത്തോടുകൂടി കരുന

ന്ദവർമ്മരാജാവ് വിഴിഞ്ഞത്ത് ഒരു കോട്ടകെട്ടി സ്ഥിരവാസവും ഉറപ്പിച്ചു. നാലുസംവത്സരത്തിനുശേഷം ആ രാജാവ് ആ പ്രദേശത്തുള്ള ജനങ്ങളെച്ചേർത്ത് ഒരു പടകൂട്ടിപ്പുറപ്പെട്ടു മുമ്പു തനിക്കുണ്ടായിരുന്ന രാജ്യവും രാജധാനിയും വീണ്ടെടുപ്പാൻ ശ്രമിച്ചുവെങ്കിലും ആ യുദ്ധത്തിലും തോററു മടങ്ങുകയാണുണ്ടായത്.

### 3. യദുവംശക്കാരുടെ രാജ്യസ്ഥാപനം.

കരുനന്ദരാജാവിന്നുശേഷം അദ്ദേഹത്തിന്റെ പുത്രൻ അള്ളക്വർമ്മൻ ശ്രീവല്ലഭൻ എന്ന രാജാവ് ക്രിസ്തുവത്സരം 868ന് കൊല്ലം 43-ാമാണ്ടോടുകൂടി ആ പ്രദേശത്ത് അനവധി ദ്രവ്യം ചെലവുചെയ്തു 'പാർത്ഥിവശേഖരപുരം' എന്ന പേരായി വലിയൊരു വിഷ്ണുക്ഷേത്രവും 'കാന്തള്ളൂർശാല' എന്ന പേരായ ഒരു സഭാമഠവും പണിയിച്ചു. ക്ഷേത്രത്തിൽ വലിയ നിലയിൽ പൂജ, ശീവേലി, മുതലായതു നടത്തുവാനും സഭാമഠത്തിൽ തൊണ്ണൂററഞ്ചാളുകൾക്ക വേദശാസ്ത്രാദികളായ വിദ്യകൾ പഠിപ്പാനും വേണ്ട സ്വത്തുക്കൾ ചില കാരാഴ്മക്കാരെ അധികാരപ്പെടുത്തി സമർപ്പിച്ചു. ഇങ്ങനെയുള്ള ഔദാര്യവും ധർമ്മവൃത്തികളും നിമിത്തം ആ പ്രദേശത്തുള്ള നാടുവാഴികളും പൊതുജനങ്ങളുമെല്ലാം അദ്ദേഹത്തിന്റെ സ്വാധീനത്തിലായിത്തീന്നു. ആ വഴിക്ക അവിടെനിന്നു ഏകദേശം ഇപ്പോഴത്തെ പത്മനാഭപുരംവരെ വ്യാപിക്കത്തക്കവിധം ചെറിയ ഒരു രാജ്യം സ്ഥാപിച്ച്, കൊല്ലം രാജാവിന്റെ മേൽക്കോയ്മയെ സമ്മതിച്ച നിലയിൽ ആ രാജ്യത്തെ രാജാവായിവാഴ്വാൻ അദ്ദേഹത്തിനു സാധിച്ചു. അക്കാലത്ത് 'ഗോവർദ്ധന

മാൎത്താണ്ഡൻ' എന്നു പേരായ മഹാരാജാവാണ് കൊല്ല ത്തു വാണിരുന്നത്. മദ്ധ്യകേരളം ഭരിച്ചിരുന്നത് ഒന്നാമ ത്തെ ഭാസ്കരരവിവൎമ്മചക്രവൎത്തിയുമായിരുന്നു.

## 4. വരഗുണ വിക്രമാദിത്യൻ.

ശ്രീവല്ലഭരാജാവിന്റെ അടുത്ത പിൻവാഴ്ചക്കാരനാ യിരുന്നത് അദ്ദേഹത്തിന്റെ പുത്രൻ "വരഗുണവൎമ്മൻ" എന്ന രാജാവാണ്. ആ യദുവംശരാജാവു വലിയ വി ദ്വാനും പരാക്രമശാലിയും ധൎമ്മിഷ്ഠനുമായിരുന്നു. അ ദ്ദേഹം വലിയ സൈന്യങ്ങളോടുകൂടിച്ചെന്നു പാണ്ഡ്യരാ ജാവിനോടു യുദ്ധം നടത്തി തന്റെ കുലരാജധാനിയും മ റ്റും വീണ്ടെടുത്തുവെന്നു മാത്രമല്ല, പാണ്ഡ്യരാജ്യത്തിൽ ഏതാനും ഭാഗവും ആക്രമിച്ചു കൈവശപ്പെടുത്തി. ആവ ക പരാക്രമങ്ങളും മറ്റു ഗുണങ്ങളും കാരണം വിക്രമാദി ത്യൻ എന്ന സ്ഥാനപ്പേരും സമ്പാദിച്ചു. ഇങ്ങനെ ഇദ്ദേ ഹം രാജ്യത്തിനു വിസ്താരം വൎദ്ധിപ്പിച്ചതു രാജ്യഭാരം തു ടങ്ങി അഞ്ചാമത്തെ വത്സരമായ ക്രി. വ. 883-ാമാണ്ടോ ടുകൂടിയാണ്. ഈ ദിഗ്ജയം കഴിഞ്ഞിട്ടു മൂന്നുസംവത്സ രം കൂടി കഴിഞ്ഞതിന്നുശേഷമേ ആ വീരൻ മുമ്പു ചെ യ്തിരുന്ന പ്രതിജ്ഞയനുസരിച്ചു വിവാഹം കഴിക്കുകയു ണ്ടായുള്ളു. നയജ്ഞനായ ഈ വരഗുണവിക്രമാദിത്യരാ ജാവ് ഇത്രയും ശക്തനും പരാക്രമിയുമായിരുന്നുവെങ്കി ലും തന്റെ വംശത്തിന് ആപത്തുകാലത്തു രക്ഷനൽകി യ കൊല്ലത്തെ രാജാവിനു മേൽക്കോയ്മസ്ഥാനം സമ്മ തിച്ചുകൊണ്ടുതന്നെയാണ് വാണത്. കൊല്ലം രാജാവും പ്രബലനായ വരഗുണവിക്രമാദിത്യൻ ആ രാജ്യവിഭാഗം രക്ഷിച്ചു വാഴുന്നതു പാണ്ഡ്യരാജാവിന്റെയും മറ്റും ആ

ക്രമമുണ്ടാകാതിരിക്കുന്നതിന്ന് ഉപകാരമായിക്കരുതിവ ന്നു. രാജ്യത്തു സമാധാനവും അഭിവൃദ്ധിയും ഉണ്ടാകാൻ വേണ്ടി പല ഏർപ്പാടുകളും വരഗുണവിക്രമാദിത്യൻ ചെ യ്തുവന്നു. ധർമ്മിഷ്ഠനായ ആ രാജശ്രേഷ്ഠൻ തനിക്ക് അറു പതു വയസ്സു തികയുന്ന ക്രി. വ. 822-ന് കൊല്ലം 97 മകരം 19-ാം തിയ്യതി മകയിരം നക്ഷത്രവും ശുക്ലദ്വാദ ശിയും ചേൎന്ന ശുഭദിനത്തിൽ ഷഷ്ട്യബ്ദപൂൎത്ത്യുത്സവം ന ടത്തിയതിനുശേഷം അന്നുതന്നെ പുത്രനായ വീരഗോദവ ൎമ്മനെ രാജാവാക്കി വാഴിച്ച് ബൌദ്ധമതം അവലംബിച്ച് ഒരു ബുദ്ധസന്യാസിയായിത്തീരുകയാണുണ്ടായത്. കേ രളത്തിൽ അക്കാലത്തേക്കു ബുദ്ധമതം മിക്കതും നാമാവ ശേഷമായിരുന്നുവെങ്കിലും തിരുവിതാങ്കൂറിലെ കുഴിത്തുറ എന്ന ദിക്കിൽ രണ്ടു ബുദ്ധവിഹാരങ്ങൾ അക്കാലത്തും ഉ ണ്ടായിരുന്നു. ബുദ്ധസന്യാസിയായിത്തീൎന്നതിന്നുശേഷം ആ വിഹാരങ്ങളിലാണ് ശേഷം ജീവിതകാലം അദ്ദേഹം കഴിച്ചുകൂട്ടിയത്.

## 5. പാണ്ഡ്യരാജാവിന്റെ ആക്രമണം.

വരഗുണവിക്രമാദിത്യന്റെ പിൻവാഴ്ചക്കാരനായി രുന്ന വീരഗോദവൎമ്മരാജാവിന്റെ കാലത്തു പലതവണ യും പാണ്ഡ്യരാജാവ് വേണാടാക്രമിക്കാൻ പടകൂട്ടി ഒരു ങ്ങിവന്നുവെങ്കിലും ആ യദുവംശരാജാവ് അതെല്ലാം തടു ത്തു യുദ്ധത്തിൽ ആ പാണ്ഡ്യപ്പടയെ തോല്പിച്ചയച്ചു. അ ങ്ങനെ ഇടക്കിടക്കു യുദ്ധംനടത്തിക്കൊണ്ടുതന്നെ നാല്പ ത്താറു സംവത്സരകാലം അദ്ദേഹം നാടുവാണു. പിന്നെ ആ രാജാവിന്റെപുത്രൻ "രായിരവൎമ്മൻ" എന്ന രാജാവാണ്

ആ നാടു ഭരിച്ചത്. ആ രാജാവിന്റെ ഭരണത്തിൽ ആദ്യ
കാലത്തു കുഴപ്പമൊന്നുമുണ്ടായില്ലെങ്കിലും ക്രിസ്തുവത്സരം
990-ന് കൊല്ലം 165-ാമാണ്ടിൽ രണ്ടാമത്തെ പരാന്ത
കൻ എന്നു പേരുകേട്ട "ജടിലവൎമ്മൻ" എന്ന പാണ്ഡ്യരാജാ
വ്, തെലുങ്കുരാജ്യവും മററും ജയിച്ചു കീഴടക്കിയ "രാജരാ
ജചോളൻ" എന്ന ചോളരാജാവിന്റെ സഹായത്തോടുകൂ
ടി അസംഖ്യം സൈന്യങ്ങളുമായി തോവാളവഴിക്കു വേ
ണാട്ടുരാജ്യം ആക്രമിച്ചു. ആദ്യമായിത്തന്നെ യദുവംശരാ
ജാവിനെ യുദ്ധത്തിൽ തോല്പിച്ച് ആ രാജാവിന്റെ ത
ലസ്ഥാനമായിരുന്ന വിഴിഞ്ഞത്തുകോട്ട ആക്രമിച്ചു കൈ
വശപ്പെടുത്തി. ശ്രീ വല്ലഭരാജാവ് ഏൎപ്പെടുത്തിയിരുന്നതും
"കാന്തളൂർശാല" എന്ന പേരുള്ളതുമായ വേദശാസ്ത്രസഭ
യിലെ അധികാരികളെയെല്ലാം ആട്ടിയോടിച്ച് ആ സ
ഭാമഠം നശിപ്പിക്കയും മഠംവക സ്വത്തുക്കൾ കയ്യേറി
മററുചിലരെ ഏല്പിക്കയും ചെയ്തു. പിന്നെ ആവഴിക്കുത
ന്നെ തിരുവനന്തപുരം മുതലായ പ്രദേശങ്ങളും കൈവശപ്പെ
ടുത്തിക്കൊണ്ടു കൊല്ലം രാജാവിനോടു യുദ്ധത്തിനൊരു
ങ്ങി. കീഴടങ്ങാത്തപക്ഷം പടക്കൊരുങ്ങിക്കൊള്ളണമെ
ന്ന വിവരം കൊല്ലം രാജാവിനെ അറിയിക്കയും ചെയ്തു.

### 6. പാണ്ഡ്യരാജാവ് മേൽക്കോയ്മ നടത്തിയത്.

"ഗോദമാൎത്താണ്ഡൻ" എന്ന അന്നത്തെ കൊല്ലം മ
ഹാരാജാവാകട്ടെ യദുവംശരാജാവിനെ യുദ്ധത്തിൽ
തോല്പിച്ചതും പ്രബലനായ രാജരാജചോളന്റെ സ
ഹായം പരാന്തകപാണ്ഡ്യനുള്ളതും എല്ലാം ഓൎത്ത്, യുദ്ധ
ത്തിന്നൊരുങ്ങിയാൽ തോൽക്കുവാനേ വഴിയുള്ളുവെന്നു

കണ്ടു. എന്നിട്ടു ശത്രുവിന്റെ നിലയിൽ യുദ്ധത്തിന്നൊരുങ്ങുവാനല്ല, തന്റെ മകളെ കല്യാണംകഴിച്ചുതന്നു പാണ്ഡ്യരാജാവിന്റെ ബന്ധുവായിരിപ്പാനാണ് താനാഗ്രഹിക്കുന്നതെന്നാണ് പരാന്തകപാണ്ഡ്യൻ മറുപടിയറിയിച്ചത്. അതുപ്രകാരം പുത്രിയെ പരാന്തകൻ വിവാഹം ചെയ്തുകൊടുത്ത് ആ രാജാവിന്റെ ബന്ധുത സമ്പാദിച്ചു യുദ്ധംകൂടാതെ കഴിക്കയും ചെയ്തു. എങ്കിലും ആ പരാന്തകപാണ്ഡ്യന്റെയും രാജരാജചോളന്റെയും ഇഷ്ടത്തിന്നു വഴിപ്പെട്ടുകൊണ്ടുതന്നെ അദ്ദേഹത്തിന്നിരിക്കേണ്ടതായിവന്നു.

പരാന്തകനാകട്ടെ രാജ്യഭരണസംബന്ധമായി പല പുതിയ ഏർപ്പാടുകളും വേണാട്ടുരാജ്യത്തിലും ഏർപ്പെടുത്തുവാൻ കൊല്ലം രാജാവിനെ പ്രേരിപ്പിച്ചു. പഴയ ഏർപ്പാടുകളിൽ പലതും കളയുകയും ചെയ്തു. കീഴിലുള്ള സാമന്തരാജാക്കന്മാർക്കും നാടുവാഴികൾക്കും ഭരണസംബന്ധമായ ഉപദേശങ്ങൾ കൊടുപ്പാനും ആ ഉപദേശപ്രകാരം കാര്യങ്ങൾ നടത്തുന്നതിന്റെ മേലന്വേഷണം നടത്തുന്നതിനും വേണ്ടി തന്റെ കീഴിലുള്ള പലരേയും ഉദ്യോഗസ്ഥന്മാരാക്കി നിശ്ചയിച്ചു. രാജ്യത്തിൽ പലേടത്തും കരിങ്കല്ലുകൾ നാട്ടിച്ച് ആ കല്ലുകളിന്മേലും അളവുതാപ്പുകളിന്മേലും തുക്കക്കട്ടികളിന്മേലും പാണ്ഡ്യരാജമുദ്രയായ മത്സ്യചിഹ്നം കൊത്തിയുണ്ടാക്കിച്ചു. 'അഴകിയപാണ്ഡ്യപുരം' എന്നും 'രാജരാജചോളനല്ലൂർ' എന്നും രണ്ടു ഗ്രാമങ്ങൾ ആ രാജാക്കന്മാരുടെ അധികാരസ്മാരകമായി വേണാട്ടിൽ ഏർപ്പെടുത്തുകയും ചെയ്തു. ഇങ്ങനെ പല കോ-

ലാഹലങ്ങളും ആ പാണ്ഡ്യരാജാവ് കേരളത്തിൽ അക്കാലത്തു നടത്തീട്ടുണ്ട്.

## 6. യദുവംശക്കാരുടെ പിന്നത്തെ വാസസ്ഥാനം.

രാജ്യവും രാജധാനിയും അനവധി സ്വത്തുക്കളും എല്ലാം പോയ രാഘിരവർമ്മരാജാവും കുടുംബവും നാടുവിട്ടു കൊല്ലത്തുനിന്നു കുറെക്കൂടി വടക്കോട്ടുപോയി അക്കാലത്തെ കായംകുളം രാജ്യത്തിന്റെ വടക്കെ അതിരിനടുത്തുള്ള പമ്പാനദിയുടെ കരയിലാണ് പിന്നെ വാസമുറപ്പിച്ചത്. ആദ്യത്തിൽ വളരെച്ചുരുങ്ങിയ നിലയിലാണ് ആ കുടുംബം കഴിഞ്ഞുകൂടിയതെങ്കിലും കാലക്രമത്തിൽ അവർ അവിടെയും ഒരു നാടുവാഴിസ്ഥാനം സമ്പാദിച്ചു. അതോടുകൂടി 'ചിറവായിസ്വരൂപം' എന്ന സ്ഥാനപ്പേരും അവർക്കുണ്ടായി. എന്നുമാത്രമല്ല, കായംകുളം രാജാവായ അന്നത്തെ ഓടനാട്ടു രാജാവിന്റെ കുടുംബത്തിലേക്ക് ഈ യദുവംശരാജകുടുംബത്തിൽനിന്നു ദത്തെടുപ്പാനും ആ വഴിക്കു കായംകുളംരാജാവിന്റെ ബന്ധുകുടുംബമായിത്തീരുവാനും സംഗതിവന്നു.

## ബി. 1. ഉത്തരകേരളത്തിലെ മുഖ്യരാജ്യങ്ങൾ.

ചേരമാൻ പെരുമാളുടെ രാജ്യസ്വാതന്ത്ര്യദാനകാലത്തെ മദ്ധ്യകേരളത്തിന്റെ വടക്കെ അതിര് വള്ളുവനാടും ഏറനാടും രാജ്യങ്ങളായിരുന്നുവെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ രാജ്യങ്ങൾ മുതൽ കന്യാപുരംവരെയായിരുന്നു അക്കാലത്തെ കേരളത്തിന്റെ ഉത്തരഖണ്ഡം വ്യാപി

ച്ചിരുന്നത്. അതിൽ വള്ളുവനാട് ഏറനാട്, പോലനാട്, കോട്ടയം, കോലനാട് എന്നീ രാജ്യങ്ങൾ പ്രധാനപ്പെട്ടവയായിരുന്നു. ഇപ്പോഴത്തെ കടത്തനാടുമുതൽ കുന്താപുരംവരെയും വ്യാപിച്ചിരുന്ന കോലനാട്ടിലെ രാജാവായ കോലത്തിരിയായിരുന്നു ആ ദിക്കിലേക്ക് ഏററവും പ്രബലനായിരുന്നത്. ഈ പ്രധാനരാജ്യങ്ങൾ കൂടാതെ ബേപ്പൂർ, കുറുമ്പറനാട്, പപ്പൂർ, മലനാടു മുതലായി അനേകം ചെറുരാജ്യങ്ങളും ആ ഉത്തരകേരളത്തിൽ ഉണ്ടായിരുന്നു. ആ വക രാജ്യങ്ങളിൽ ഏററവും വലുതും പ്രാധാന്യമുള്ളതും കുറുമ്പറനാട്ടുരാജ്യവും ആയിരുന്നു. മദ്ധ്യകേരളത്തിലും ദക്ഷിണകേരളത്തിലും എന്നപോലെ ഉത്തരകേരളത്തിലും പല ചെറുരാജ്യങ്ങൾക്കും മേൽപ്പറഞ്ഞ പ്രധാനരാജ്യങ്ങളിൽ ഏതിനെങ്കിലും ഒരു മേൽക്കോയ്മയും ഉണ്ടായിരുന്നു. ഏററവും പ്രധാനനായ കോലത്തിരിരാജാവിനു വടക്കൻ പെരുമാൾ എന്ന സ്ഥാനപ്പേരുതന്നെയും പറഞ്ഞുവന്നു. ആ രാജവംശം പെരുമാക്കന്മാരിൽ ആദ്യത്തെ ആളായ ഉദയൻ ബാണവർമ്മപ്പെരുമാളുടെ രണ്ടാമത്തെ പുത്രന്റെ സന്തതിപരമ്പരയാണെന്നാണ് വെച്ചിരുന്നത്.

## 2. ഏറനാടും പോലനാടും.

ക്രിസ്തുവർഷം 8-ാം നൂററാണ്ടിന്റെ ആദ്യഘട്ടം മുതൽക്കുതന്നെ അറബിക്കപ്പലുകളും മുഹമ്മദുമതക്കാരായ കച്ചവടക്കാരും അന്നത്തെ പോലനാട്ടിലുൾപ്പെട്ട കോഴിക്കോട്ടുവന്നുകൂടി കച്ചവടം തുടങ്ങുകയും കപ്പലുകളിലേക്കു സാമാനം ശേഖരിക്കുകയും ചെയ്തു തുടങ്ങിയിരുന്നു. ആ

വഴിക്ക കോഴിക്കോട്ടുപ്രദേശം വലിയൊരു വ്യാപാരസ്ഥലമായിത്തീൎന്നു. പോലനാട്ടിന്റെ അധിപനായ പോറളാതിരിരാജാവിന് ആ വ്യാപാരവൎദ്ധനകൊണ്ടു സാമാനങ്ങൾക്കുള്ള ചുങ്കം, കച്ചവടക്കാരുടെ കാഴ്ച, പിഴ, രക്ഷാഭോഗം മുതലായ പല ഇനങ്ങളിലുമായി ധാരാളം ധനം കിട്ടുന്നതിന്നും ഇടയായി. എന്നാൽ കച്ചവടസാമാനങ്ങളിൽ ഏററവും പ്രധാനപ്പെട്ടത് ഇഞ്ചിയും കുരുമുളകും ധാന്യങ്ങളുമായിരുന്നു. ആ സാമാനങ്ങൾ അധികവും കൃഷിചെയ്തുണ്ടാക്കിയിരുന്നതു സാമൂതിരിയുടെ രാജ്യമായിരുന്ന ഏറനാട്ടിലുമായിരുന്നു. കച്ചവടക്കാർ ഏറനാട്ടിൽ വന്നു സാമാനങ്ങൾ വാങ്ങിക്കൂട്ടി ഒന്നായി കോഴിക്കോട്ടു കൊണ്ടുപോയി ശേഖരിച്ച്, കപ്പൽ കയററി അയക്കുകയായിരുന്നു ചെയ്തിരുന്നത്. തന്റെ നാട്ടിലുണ്ടാകുന്ന സാമാനങ്ങൾകൊണ്ടു പോറളാതിരിരാജാവിന് അധികലാഭം കിട്ടുന്നതും തനിക്ക് അത്രയും ലാഭം കിട്ടാതിരിക്കുന്നതും കാലക്രമത്തിൽ സാമൂതിരിരാജാവിന് പോറളാതിരിരാജാവിനോടു മത്സരത്തിനുള്ള കാരണമായി ഭവിച്ചു. മുഹമ്മദീയരായ അറബിക്കച്ചവടക്കാരും ആ മത്സരം വൎദ്ധിപ്പാൻ സഹായിച്ചു. അവൎക്ക രണ്ടു രാജ്യങ്ങളിലും ചുങ്കവും മററും കൊടുക്കുന്നതും രണ്ടുരാജാക്കന്മാരുടെയും സഹായം വേണ്ടിവരുന്നതും കൂടാതെ കഴിഞ്ഞാൽ നന്നല്ലോ എന്നുണ്ടായിരുന്നു. ക്രിസ്തുവൎഷം 9-ാംനൂററാണ്ടിന്റെ അവസാനത്തോടുകൂടി ആ രണ്ടു രാജാക്കന്മാരും തമ്മിലുള്ള മത്സരം വൎദ്ധിക്കുകയും ഇടക്കിടക്ക് ചില്ലറയുദ്ധങ്ങൾക്ക് ഇടവരികയും ചെയ്തുവന്നു. എന്നാൽ ആ വക യുദ്ധങ്ങളിലൊ

ന്നും ഏറനാട്ട രാജാവിന്ന് എതിരാളിയെ ജയിപ്പാനോ പോലനാട്ട കൈവശപ്പെടുത്തുവാനോ കഴിഞ്ഞില്ല.

3. സാമൂതിരി പോലനാട്ട കൈവശപ്പെടുത്തിയത്.

ക്രിസ്തുവത്സരം 930_ൽ അന്നത്തെ ഏറനാട്ടരാജാവ് ഏതുവിധത്തിലും കോഴിക്കോട്ട മുഴവനും കൈവശപ്പെടുത്തുവാൻതന്നെ ഉറച്ച്, കഴിയുന്നേടത്തോളം പടക്കൂട്ടി ഒരുങ്ങിപ്പുറപ്പെട്ടു. ഇടവിടാതെ യുദ്ധവും തുടങ്ങി. എന്നിട്ടും പോറളാതിരിയെ ജയിപ്പാൻ വഴികാണാഞ്ഞപ്പോൾ ആ രാജാവിന്റെ മന്ത്രിയെ വലിയ സ്ഥാനമാനങ്ങളും ഏറനാട്ടിൽ പകുതി രാജ്യവും കൊടുക്കാമെന്ന വാഗ്ദത്തത്തിന്മേൽ സ്വാധീനപ്പെടുത്തി. ആ മന്ത്രിയുടെ സഹായത്തോടുകൂടി ഒരു ദിവസം പ്രഭാതത്തിൽ സാമൂതിരിയുടെ സൈന്യങ്ങൾ പോറളാതിരിരാജാവിന്റെ കോട്ടകളിൽക്കടന്നു. ആ രാജാവു കുളിപ്പാൻപോയ സമയത്തായിരുന്നു അനവധി ശത്രുസൈന്യങ്ങൾ കോട്ടകളിൽ പ്രവേശിച്ച വിവരം പരിഭ്രമിച്ചോടിവന്നു പറഞ്ഞ ഭൃത്യന്മാർ വഴിക്ക രാജാവിന്നറിവാനിടയായത്. ഉടൻതന്നെ അദ്ദേഹം ഉപായവഴിക്ക കോട്ടയിൽനിന്നു ഒളിച്ചോടിപ്പോകയും ചെയ്തു. സാമൂതിരിയും പടയും യുദ്ധത്തിന്നൊരുങ്ങി വന്നിട്ടുള്ള വിവരം അറിഞ്ഞ ഉടൻതന്നെ രാജകുടുംബത്തെ തന്റെ ബന്ധുവായ കോലത്തിരി രാജാവിന്റെ അടുക്കലെക്ക പോറളാതിരിരാജാവ് അയച്ചുകഴിഞ്ഞിട്ടുണ്ടായിരുന്നു. അതിനാൽ കുടുംബത്തിന്നും ആപത്തുണ്ടായില്ല. ഇങ്ങനെ ബലവും ഭേദോപായവും പ്രയോഗിച്ച് ഏറ

നാട്ടു രാജാവു് പോലനാട്ടിന്റെയും ആധിപത്യം സമ്പാദിച്ചു. പ്രതിജ്ഞപ്രകാരം സഹായം ചെയ്ത പോലനാട്ടുമന്ത്രിക്കു "ഏറനാട്ടുമേനോക്കി" എന്ന സ്ഥാനവും തന്റെ സാമന്തരാജാവിന്റെ നിലയിൽ ഏറനാട്ടിലെ പകുതി രാജ്യത്തിന്റെ ആധിപത്യവും കൊടുത്തു. കോഴിക്കോട്ടു വലിയ കോട്ടകെട്ടി തന്റെ സ്വന്തം രാജ്യത്തിന്റെ തലസ്ഥാനം അതാക്കിത്തീക്കുകയും ചെയ്തു. ഇങ്ങനെ സാമൂതിരിരാജാവിന്നു ധനവും പ്രാബല്യവും ക്രമത്തിൽ വദ്ധിപ്പാനും തുടങ്ങി. രാജ്യസ്വാതന്ത്ര്യദാനകാലത്തു ചേരമാൻപെരുമാൾ ഉദ്ദേശിച്ചിരുന്ന കേരളരാജാക്കന്മാരുടെ ഐകമത്യം, ആ പെരുമാളുടെ വംശപരമ്പരയായ അക്കാലത്തെ ഏറനാട്ടുരാജാക്കന്മാർവഴിക്കുതന്നെ മേൽപ്രകാരം ആദ്യമായി ഭംഗപ്പെടുവാനും ക്രമത്തിൽ കേരളരാജാക്കന്മാർ തമ്മിൽത്തന്നെ വൈരവും യുദ്ധങ്ങളും മത്സരങ്ങളും വദ്ധിപ്പാനും സംഗതിയായിത്തീരുകയുംചെയ്തു.

പോലനാട്ടു വിട്ടുപോയ പോറളാതിരിരാജാവാകട്ടെ തന്റെ ബന്ധുവും പ്രബലനുമായ കോലത്തിരിരാജാവിനെ ശരണം പ്രാപിച്ചു. ആ രാജാവ് ആപത്തിലകപ്പെട്ട ആ മിത്രത്തിന്നു തന്റെ രാജ്യത്തിൽ ഉൾപ്പെട്ട 'കടത്തനാട്" എന്ന ഭാഗം സൌജന്യമായികൊടുത്ത് അവിടത്തെ രാജാവാക്കി വാഴിച്ചു. ആ വംശപരമ്പരയാണ് ഇപ്പോഴത്തെ 'കടത്തനാട്ടു' രാജാക്കന്മാർ

## 4. കോലത്തിരിയും കോട്ടയംരാജാവും.

കോലത്തിരി രാജകുടുംബവും കോട്ടയം രാജകുടുംബ

വും തമ്മിൽ പരമ്പരയായിത്തന്നെ ബാദ്ധകളായിരുന്നു. കോട്ടയം രാജാക്കന്മാരിൽ പലരും കോലത്തിരിരാജകുടുംബത്തിലാണ് വിവാഹം ചെയ്തിരുന്നത്. കോട്ടയത്തു രാജാക്കന്മാർ പരമ്പരയായിത്തന്നെ വീരന്മാരും വലിയ വിദ്വാന്മാരും വൈദ്യന്മാരുമായിരുന്നുവെന്നു മാത്രമല്ല അവരിൽചിലർ നല്ല കവികളും കൂടിയായിരുന്നു. ആ രാജവംശത്തിലുള്ളവർക്കു പാണ്ഡിത്യമില്ലാതിരിക്കുന്നതു വംശത്തിനു തന്നെ വലിയ അവമാനമായിട്ടാണ് കരുതിവന്നത്. അതുപോലെതന്നെ ആ രാജാക്കന്മാർ വീരന്മാരും പരാക്രമികളുമായിരുന്നുവെങ്കിലും മററുള്ളവർ അങ്ങോട്ടാക്രമിക്കാൻ പുറപ്പെട്ടാൽ അതു സമ്മതിക്കില്ലെന്നല്ലാതെ മററുള്ളവരെ ആക്രമിച്ച് അവരുടെ രാജ്യം കയ്യശപ്പെടുത്തുവാൻ ശ്രമിക്കുന്ന സ്വഭാവം പരമ്പരയായിത്തന്നെ ഇല്ലാത്തവരുമായിരുന്നു. ഇങ്ങനെ നല്ല ബന്ധുബലവും സ്വതേതന്നെ പ്രബലനായ കൊലത്തിരിരാജാവിനുണ്ടായിരുന്നു.

## 5. പരദേശികളുടെ ആക്രമണങ്ങൾ.

കൊല്ലവർഷാരംഭത്തിനു മുമ്പു ക്രി. വ. എട്ടാംനൂററാണ്ടിന്റെ ഉത്തരാർദ്ധംമുതൽ ഗംഗന്മാർ, പല്ലവന്മാർ, പശ്ചിമരാഷ്ട്രകൂടന്മാർ എന്നിവക രാജാക്കന്മാർ അങ്ങോട്ടുമിങ്ങോട്ടും ആക്രമിച്ച് കർണ്ണാടകദേശവും കുടകും, കൊങ്ങു മുതലായ പ്രദേശങ്ങളും കയ്യശപ്പെടുത്തി വന്നിരുന്നു. അവരിൽ ചിലർ കുന്താപുരം വഴിക്കും മററുചിലർ കുടകുവഴിക്കും കേരളത്തെ ആക്രമിപ്പാനും പലതവണയും ശ്രമിച്ചുവന്നു. ആ അവസരങ്ങളിലെല്ലാം അതാതുകാലത്തെ കോലത്തി

ിരാജാക്കന്മാർ വേണ്ട ഒരുക്കങ്ങളോടുകൂടി ആ വക ആക്രമങ്ങൾ തടുത്തുനിൎത്തിപ്പോന്നു. പരദേശിസൈന്യങ്ങൾക്കു കേരളത്തിലേക്കു കടപ്പാനുള്ള മാൎഗ്ഗങ്ങളിൽ സ്ഥിരമായിത്തന്നെ കുറെസ്സൈന്യങ്ങളെ നിൎത്തുകയും ചെയ്തിരുന്നു. വയനാടുവഴിക്ക് ആക്രമമുണ്ടാകാതിരിപ്പാൻ കോട്ടയത്തു രാജാവും വേണ്ട കരുതൽ ചെയ്തുവന്നു. എന്നാൽ ക്രിസ്തുവത്സരം 917-ാമാണ്ടിൽ "കൊങ്ങൻപട" പാലക്കാട്ടുവഴി മദ്ധ്യകേരളത്തെ ആക്രമിച്ചകാലത്ത് 'വിജയവൎമ്മ' എന്ന പേരായ രാജാവാണ് കോലത്തുനാട്ടു വാണിരുന്നത്. കോലത്തിരി രാജവംശത്തിനു പെരുമാക്കന്മാരുമായിട്ടുള്ള ബന്ധത്തിന്നുപുറമെ വീരകേരളവംശത്തിലെ ഒരു രാജാവും ഈ രാജകുടുംബത്തിൽനിന്നു ഒരു രാജ്ഞിയെ പത്നിയായി സ്വീകരിച്ചിട്ടുണ്ടായിരുന്നു. വിജയവൎമ്മരാജാവിനു മൂന്നു തലമുറ മുമ്പുണ്ടായിട്ടുള്ള ആ വേൾച്ചകൊണ്ടും ആ രണ്ടു വംശങ്ങളും ബന്ധുക്കളുടെ നിലയിലാണ് അക്കാലത്തും വിചാരിച്ചിരുന്നത്. ഗംഗരാജാവിന്റെ ആക്രമവും അതിന്നു ചോളരാജാവിന്റെയും സഹായവും ഉണ്ടെന്നുള്ള വിവരം ഈ കോലത്തിരി രാജാവറിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മരുമകൻ 'വല്ലഭവൎമ്മൻ' എന്ന എളയതുരാജാവിനെ ചക്രവൎത്തിക്കു യുദ്ധത്തിൽ സഹായിപ്പാൻ സൈന്യങ്ങളോടുകൂടി അയച്ചു. എങ്കിലും ആ എളയരാജാവും സൈന്യങ്ങളും പുറപ്പെട്ടതിന്റെ രണ്ടാംദിവസം തിരികേതന്നെ മടങ്ങേണ്ടതായിവന്നു. പശ്ചിമചാലൂക്യവംശക്കാരിൽ 'വിക്രമചാലൂക്യൻ' എന്ന രാജാവ് 'ബനവാസിയി'ലെ കദംബരാജാവിന്റെ സഹായത്തോടുകൂടി കുന്താപുരംവഴിക്ക് ഈ അവസര

ത്തിൽത്തന്നെ കോലത്തുനാട ആക്രമിപ്പാൻ പടകൂട്ടിപ്പുറപ്പെട്ടിരുന്നു. കുന്താപുരത്തുള്ള കോലത്തുനാട്ടസൈന്യങ്ങളെ തോൽപ്പിച്ച് അവർ അധികം പ്രയാസംകൂടാതെതന്നെ കേരളത്തിൽ കടന്നു. ആ വിവരം കോലത്തിരിരാജാവ് അറിഞ്ഞപ്പോൾ എളയരാജാവിനെയും അയച്ച സൈന്യത്തെയും തിരികെ വരുത്തുവാൻ ആളെ അയക്കയും ശേഷമുള്ള സൈന്യങ്ങളോടുകൂടി താൻതന്നെ യുദ്ധത്തിന്ന പുറപ്പെടുകയും ചെയ്തു. ആ യുദ്ധം കുറച്ചധികദിവസത്തോളം ശക്തിയായി നടത്തേണ്ടിയും വന്നു.

എളയരാജാവും സൈന്യങ്ങളും തിരികെ എത്തിയുദ്ധത്തിലേപ്പെട്ടു. എങ്കിലും വൃദ്ധനായിത്തീൎന്നിരുന്ന മഹാരാജാവിന് അധികദിവസം ആ ശക്തിയേറിയ പോരിൽ പങ്കുകൊള്ളുവാൻ സാധിച്ചില്ല. ശത്രുക്കൾ ആക്രമിച്ച കാഞ്ഞിരോട്ടവരെ കയ്യശപ്പെടുത്തുകയും ചെയ്തു. അതിനാൽ കോട്ടയത്തു രാജാവിൻെറ സഹായവുംകൂടി ആവശ്യപ്പെടുവാൻ മന്ത്രിയെപ്പറഞ്ഞയച്ചു. കോട്ടയത്തു വലിയരാജാവാകട്ടേ, മററുള്ളവരുടെ യുദ്ധകാൎയ്യത്തിൽ സ്വന്തം ആളുകളെ നശിപ്പിക്കുവാൻ ആദ്യത്തിൽ അല്പം മടിച്ചുവെങ്കിലും "ഒരാൾ യുദ്ധത്തിന്ന സഹായിപ്പാനാവശ്യപ്പെട്ടാൽ ഉപേക്ഷിക്കുന്നതു ക്ഷത്രിയധൎമ്മമല്ലല്ലോ" എന്ന് അവിടുത്തെ എളയരാജാവ് അഭിപ്രായപ്പെട്ടപ്പോൾ സൈന്യങ്ങളെ അയപ്പാൻതന്നെ നിശ്ചയിച്ചു. എളയരാജാവുതന്നെ പടനായകസ്ഥാനവും വഹിച്ചു. ആ എളയരാജാവും സൈന്യങ്ങളുംകൂടി എത്തിച്ചേൎന്നതിൻെറ ഫലമായി കോലത്തിരിരാജാവിന് ഒന്നുരണ്ടുദിവസം

കൊണ്ടുതന്നെ ശത്രുക്കളെ വലിയ നാശത്തോടുകൂടി തോല്പിച്ചോടിക്കാൻ സാധിക്കുകയും ചെയ്തു. അങ്ങനെ ഒരേകാലത്തുതന്നെ രണ്ടുവഴിക്കും കേരളത്തിന്നാപത്തുവന്നത്, രണ്ടു ക്ഷത്രിയവീരന്മാരുടെ സഹായത്താൽ ഒഴിഞ്ഞു.

വിജയവൎമ്മരാജാവിന്നുശേഷം കോലനാട് വാണ വലഭവൎമ്മൻ കോലത്തിരിയുടെ കാലത്ത് രാജ്യത്തിൽ പല പരിഷ്കാരങ്ങളും ഏൎപ്പെടുത്തുകയുണ്ടായിട്ടുണ്ട്. അതിന്നുപുറമേ തളിപ്പറമ്പു മുതലായ പല മഹാക്ഷേത്രങ്ങളും അദ്ദേഹം കേടുതീൎത്തു പണിയിക്കുകയും ആവക ക്ഷേത്രങ്ങളിൽ ഓരോരോ അടിയന്തരവിശേഷങ്ങൾ ഏൎപ്പെടുത്തുകയും ചെയ്തിട്ടുമുണ്ട്. തലസ്ഥാനമായ ഏഴിക്കോട്ട പുത്തായി വലിയ മതിൽകെട്ടിച്ചും ചുററും ആഴമുള്ള വലിയ കിടങ്ങുകൾ കോരിച്ചും ബലപ്പെടുത്തി. "വലഭപട്ടണം"എന്നു പേരായ ഒരു പട്ടണം സ്ഥാപിച്ച് അവിടേയും നദീതീരത്തിൽ ഒരു വലിയ കോട്ട കെട്ടിക്കയും ചെയ്തു. ആ സ്ഥലമാണ് ഇപ്പോഴത്തെ വളർപട്ടണം.



## എട്ടാമദ്ധ്യായം

### പെരുമ്പടപ്പുസ്വരൂപം.

1. വീരകേരളവംശത്തിന്റെ അധഃപതനം.

രവിരാമവൎമ്മകുലശേഖരചക്രവൎത്തിക്കുശേഷം ക്രി. വ. 1012 ന് കൊല്ലം 187 മുതൽ മദ്ധ്യകേരളം വാണിരു

ന്ന രവികേരളവൎമ്മചക്രവൎത്തിയുടെ കാലത്ത് ചോളരാജാവ് 'പരകേസരിവൎമ്മൻ രാജേന്ദ്രചോളൻ' അസാമാന്യബലത്തോടുകൂടി വന്നുകയറി കേരളത്തിന്നു പല ആപത്തും ഉണ്ടാക്കിത്തീൎത്തു. ക്രി. വ. 1015-നും 1025-നും ഇടയിൽ തെലുങ്കുരാജ്യവും കൎണ്ണാടകരാജ്യവും പാണ്ഡ്യരാജ്യവും ലങ്കാദ്വീപുപോലും ജയിച്ചു ജയഭേരിയടിച്ചു ആ രാജേന്ദ്രചോളൻ കിഴക്കൻവഴിക്കു കേരളത്തെയും ആക്രമിച്ചു. ആ ആക്രമത്തിൽ ഒന്നാമതായി പാലക്കാട്ടുരാജാവിനെ 'പേരാറ്' എന്നു പ്രസിദ്ധമായ ഭാരതപ്പുഴയുടെ സമീപത്തുവെച്ചുണ്ടായ യുദ്ധത്തിൽ ഭയപ്പെടുത്തിത്തോൽപ്പിച്ചോടിച്ചു. ആ രാജാവിന്റെ വക ആനപ്പട, കുതിരപ്പട മുതലായതും ഭണ്ഡാരങ്ങളും എല്ലാം കൈവശപ്പെടുത്തുകയും ചെയ്തു. പിന്നെ ആ വഴിക്കുതന്നെ മദ്ധ്യകേരളരാജ്യം ആക്രമിച്ചുകൊണ്ട് തിരുവഞ്ചിക്കുളംവരെ എത്തി. രവികേരളചക്രവൎത്തിയുമായി ഭയങ്കരമായ യുദ്ധം നടത്തി. ചക്രവൎത്തിയാകട്ടെ രാജേന്ദ്രചോളന്റെ ബലം അറിഞ്ഞിരുന്നതിനാൽ രാജകുടുംബത്തിലെ ഏകസന്തതിയും ഭാഗിനേയിയുമായ രാജ്ഞിയെ ആ രാജ്ഞിയുടെ ഭൎത്താവായ "പെരുമ്പടപ്പുനമ്പൂതിരി"യുടെ കൂടെ വേണ്ടത്തക്കരക്ഷയോടുകൂടി വന്നേരിനാട്ടിലുള്ള ആ നമ്പൂതിരിയുടെ ഇല്ലത്തേക്കയച്ചു. അതിന്നു ശേഷമേ യുദ്ധത്തിലേൎപ്പെട്ടുള്ളു. ആ യുദ്ധത്തിന്റെ ഫലമായി ചക്രവൎത്തിയുടെ സൈന്യങ്ങൾ മിക്കതും നശിച്ചു. ഒടുവിൽ ചക്രവൎത്തി തന്നെത്താൻ രാജേന്ദ്രചോളനുമായി യുദ്ധം ചെയ്ത് ആ ചോളരാജാവിന്റെ ആയുധത്താൽ വീരസ്വൎഗ്ഗംപ്രാപിക്കയും ചെയ്തു.

## 2. തിരുവഞ്ചിക്കുളംപട്ടണത്തിൻെറ നാശം.

യുദ്ധത്തിൽ ജയംനേടിയ രാജേന്ദ്രചോളൻെറ സൈന്യങ്ങൾ വളരെ വളരെപ്പണ്ടുമുതൽക്കതന്നെ കേരളത്തിൻെറ തലസ്ഥാനമായി പ്രകാശിച്ചിരുന്നതും തിരുവഞ്ചിപ്പട്ടണമെന്നും കരൂർപട്ടണമെന്നും മഹോദയപട്ടണമെന്നും മററും പേരുകേട്ടതുമായ ആ നഗരം മുഴുവനും രാജധാനിയും ആക്രമിച്ചു കൊള്ളയിടുകയും നശിപ്പിക്കയും ചെയ്തു. നാട്ടുകാരെല്ലാം പേടിച്ച് ഓരോവഴിക്ക് ഓടിപ്പോയി. സാക്ഷാൽ പരശുരാമൻ ആൎയ്യാവൎത്തത്തിലെ ക്ഷത്രിയരാജാക്കന്മാരോടു പിണങ്ങിയിരുന്ന കാലത്ത് അദ്ദേഹത്തിൻെറ അധീനത്തിൽ കിട്ടിയതും അന്യന്മാൎക്ക് ഒരുവിധത്തിലും കൈക്കലാക്കാൻ കഴിയാത്തവിധം ആ മഹൎഷി "ശാന്തിമക്കോട്ട" എന്നു പറഞ്ഞിരുന്ന ശ്രദ്ധസ്ഥലത്തു കൊണ്ടുപോയി സൂക്ഷിച്ചിരുന്നതും കേരളത്തിൽ വന്ന കാലത്തു ചേരരാജാവിന്നു സമ്മാനിച്ചതും ചേരവംശരാജാക്കന്മാരും പിൽക്കാലത്തു പെരുമാക്കന്മാരും ആ വഴിക്ക് കേരളചക്രവൎത്തിമാരായ വീരകേരളവംശക്കാരും കുലപരമ്പരയായി ബഹുമാനപൂൎവ്വം ധരിച്ചുവന്നിരുന്നതും അവരുടെ അസാധാരണകുലധനമായി കരുതിവന്നിരുന്നതും നല്ല തങ്കമാററുള്ള പൊന്നുകൊണ്ടും രത്നങ്ങൾകൊണ്ടും ഉണ്ടാക്കീട്ടുള്ളതും മാലാകാരത്തിൽ സൂൎയ്യപ്രഭപോലെയുള്ള രത്നരശ്മികൾ തിളങ്ങിക്കൊണ്ടിരിക്കുന്നതും സാക്ഷാൽ ശ്രീഭഗവതിക്കുതന്നെ ധരിപ്പാൻതക്ക യോഗ്യതയുള്ളതും പല രാജാക്കന്മാരും ബഹുമാനിച്ചു ശ്ലാഘിച്ചുവന്നിരുന്നതും "തിരുത്തങ്കമുടി" എന്നും "ശ്രീതി

ലകം" എന്നും പേരുകേട്ടതുമായ ആ വിശിഷ്ടകിരീടവും രാജേന്ദ്രചോളന്റെ കരസ്ഥമായിത്തീൎന്നു. വീരകേരള വംശക്കാർ അവകാശമുറക്ക് ധരിച്ചുവന്നിരുന്ന മററുള്ള വിശിഷ്ടാഭരണങ്ങളും ആ ചോളരാജാവു കൈവശപ്പെടുത്തി. അങ്ങനെ പുരാതനകാലം മുതൽ നിലനിന്നുവന്നിരുന്ന ആ കേരളകുലരാജധാനിയും അവരുടെ കുലധനങ്ങളും കുലപട്ടണവും രാജേന്ദ്രചോളന്റെ ഈ ആക്രമത്തോടുകൂടി നശിച്ചുപോകുന്നതിന്നും കാലക്രമത്തിൽ എല്ലാം കേവലം നാമാവശേഷമായിത്തീരുന്നതിന്നും സംഗതിവന്നു. നശിച്ചുപോയ ആ വലിയ പട്ടണത്തിന്റെ ചില അവശിഷ്ടങ്ങൾ ഇന്നും ആ പ്രദേശത്തു ഭൂമിക്കുള്ളിൽ കിടക്കുന്നു.

രാജേന്ദ്രചോളൻ മേൽപ്രകാരം കഠിനമായവിധത്തിൽ കേരളത്തിന്റെ തലസ്ഥാനനഗരവും മററും പൊടിതകൎത്തു വിജയം നേടിയെങ്കിലും ആ കേരളരാജ്യത്തെ പിൻകാലത്തു ഭരിപ്പാൻ വേണ്ട ഏൎപ്പാടുകളൊന്നും ചെയ്യുകയുണ്ടായില്ല. നേരെമറിച്ച് കേരളരാജാവിനെ ജയിച്ചും പട്ടണം നശിപ്പിച്ചും സമ്പാദിച്ച വിശിഷ്ടദ്രവ്യങ്ങളോടുകൂടി വീണ്ടും ജയഭേരിയടിച്ചു തിരികെ പോവുകമാത്രമാണുണ്ടായത്.

### 3. വന്നേരിച്ചിത്രകൂടം.

രാജേന്ദ്രചോളനുമായുള്ള യുദ്ധത്തിൽ ചക്രവൎത്തിക്ക് അപായം പററിയതും ആ ചോളരാജാവു രാജധാനിയും പട്ടണവും നശിപ്പിച്ചതും രാജകുടുംബത്തിന്റെ കുല

ധനങ്ങളെല്ലാം കൊള്ളയിട്ടുകൊണ്ടുപോയതും എല്ലാം അ
റിഞ്ഞപ്പോൾ കേരളരാജ്ഞിയെ കുറച്ചുകാലത്തേക്ക് ത
ന്റെ രക്ഷയിൽ സ്വന്തം സ്ഥലത്തുതന്നെ താമസിപ്പി
ക്കാൻ ആ രാജ്ഞിയുടെ ഭർത്താവായ പെരുമ്പടപ്പുനമ്പൂതി
രി തീർച്ചപ്പെടുത്തി. തക്കതായ രക്ഷയും സ്ഥലവുമില്ലാതെ തി
രുവഞ്ചിക്കുളത്ത് രാജ്ഞിയെ താമസിപ്പിച്ചാൽ വീണ്ടും അ
പായംവന്നേക്കുമോ എന്ന ശങ്കയുണ്ടായതിനുപുറമെ ആ
നശിച്ച പട്ടണവും രാജധാനിയും മററും പ്രത്യക്ഷമായി
കാണുമ്പോൾ രാജ്ഞിക്കു ദുഃഖം വല്ലാതെ വർദ്ധിപ്പാൻ ഇ
ടയുണ്ടെന്നുള്ള വിചാരവും സ്വന്തം സ്ഥലത്തുതന്നെ താമ
സിപ്പിക്കണമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തുവാനുള്ള പ്രധാ
ന കാരണമായിരുന്നു. വന്നേരിനാട്ടിൽ ധാരാളം ഭൂസ്വ
ത്തുള്ള ഒരു പ്രഭുവും ധനികനുമായിരുന്ന അദ്ദേഹം ഇല്ല
ത്തിനടുത്തുതന്നെ പുതുതായി ഒരു ഗൃഹവും അതിനോടടു
ത്ത് ഒരു ക്ഷേത്രവും പണിയിച്ചു. ക്ഷേത്രത്തിൽ രാജകു
ടുംബത്തിന്റെ പരദേവതയെ പ്രതിഷ്ഠിച്ച് ആ ഗൃഹവും
ക്ഷേത്രവുമെല്ലാം രാജ്ഞിക്കായി സമർപ്പിച്ചു. ആ സ്ഥല
ത്തിനു "വന്നേരി ചിത്രകൂടം" എന്നു പേരുമിട്ടു. അതിനും
പുറമെ രാജ്ഞിയുടെ ഭർത്താവായ ആ പെരുമ്പടപ്പു നമ്പൂ
തിരിയുടെ ഇല്ലത്ത് അദ്ദേഹത്തിന്റെ ജ്യേഷ്ഠന്റെ വിധ
വയായ ഒരന്തർജ്ജനം മാത്രമേ അക്കാലത്തുണ്ടായിരുന്നു
ള്ളു. പിന്തുടർച്ചാവകാശിയായി സന്തതിയുണ്ടാകുന്നതിനു
മുമ്പിൽത്തന്നെ അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ പരലോകപ്രാ
പ്തനായിപ്പോയിരുന്നു. അതിനാൽ അവരുടെ കാലശേഷം
ആ ഗൃഹം അന്യംനിന്നുപോകുന്നസ്ഥിതിയിലാണ് ഇരു

ന്നിരുന്നത്. രാജ്ഞിക്ക വന്നുകൂടിയ ആ സ്ഥിതിഭേദം നിമിത്തം ഇല്ലത്തു സന്തതിക്കുവേണ്ടി സ്വജാതിയിൽനിന്നു വിവാഹം ചെയ്യാനോ ദത്തുപുത്രനെ സ്വീകരിപ്പാനോ രാജ്ഞിയുടെ ഭർത്താവായ നമ്പൂതിരി ഒരുങ്ങിയില്ല. പിൽകാലത്ത് ആ ഇല്ലംവക സ്വത്തു മുഴുവനും രാജ്ഞിക്കും മക്കൾക്കുമായിത്തന്നെ കൊടുക്കുകയാണുണ്ടായത്. കാലക്രമത്തിൽ ആ രാജ്ഞിക്ക് ഒരു പുത്രനും ഒരു പുത്രിയുമുണ്ടായി. ആ പുത്രൻ "പെരുമ്പടപ്പു നമ്പൂതിരി ത്താലി ചാർത്തിയ രാജ്ഞിയിൽ പിറന്നുണ്ടായ തമ്പുരാനാകകൊണ്ടും ആ നമ്പൂതിരി സ്വജാതിയിൽ വിവാഹംചെയ്തു സന്തതിയുണ്ടായിട്ടില്ലാത്ത നിമിത്തം ആ തറവാട്ടുമുതലുംകൂടി രാജകുടുംബത്തിലേക്ക് ലയിച്ചതുകൊണ്ടും ആ തമ്പുരാൻ മുതൽക്ക് രാജകുടുംബത്തിന്നു 'പെരുമ്പടപ്പുസ്വരൂപം' എന്ന നാമധേയവും പ്രമാണമായിത്തീൎന്നു."

4. പെരുമ്പടപ്പുസ്വരൂപത്തിന്റെ പ്രാബല്യം.

മേൽകാണിച്ചപ്രകാരം വല്ലാത്ത അധഃപതനം സംഭവിച്ച ആ രാജവംശം പ്രാഭവമോ പ്രാബല്യമോ കൂടാതെ അറുപതുസംവത്സരത്തോളം ഒരു ചെറിയ ഇടപ്രഭുവിന്റെ നിലയിൽ ഒതുങ്ങിയ മട്ടിൽ കഴിച്ചുകൂട്ടി. അതിന്നു ശേഷമാകട്ടെ ആ വംശം വീണ്ടും കേരളത്തിൽ പ്രാധാന്യവും പ്രാബല്യവും ഉള്ള ഉയൎന്ന പദവിയെത്തന്നെ പ്രാപിപ്പാൻ തുടങ്ങി. വന്നേരിചിത്രകൂടം വാസസ്ഥാനമാക്കീട്ട് ആറുപന്തീരാണ്ടു കഴിഞ്ഞപ്പോൾ—അതായത് ക്രി. വ. 1100-ന് കൊല്ലം 275-ാമാണ്ടത്തകാലത്ത് ആ ക്ഷത്രിയവംശത്തിൽ 'രവിവൎമ്മാ'എന്നും 'കേരളവൎമ്മാ'

എന്നും പേരായി ജ്യേഷ്ഠാനുജന്മാരായ രണ്ടു പുരുഷകേസരികൾ ജനിച്ചു. മഹാപരാക്രമികളും നീതിനിപുണന്മാരുമായ അവരുടെ ഉത്സാഹഗുണം അടുത്ത പൂർവ്വികന്മാരെപ്പോലെ ഒതുങ്ങിയിരുന്നുകാലംകഴിപ്പാൻ അവരെ സമ്മതിച്ചിരുന്നില്ല. നീതിവഴിക്കും ശൌര്യം വഴിക്കും ക്രമത്തിൽ കുറെ സൈന്യബലം ശേഖരിച്ച് മുമ്പു കുലപരമ്പരയായുണ്ടായിരുന്ന കേരളരാജ്യാധികാരം വീണ്ടും സമ്പാദിപ്പാൻ വേണ്ട പൌരുഷത്തോടുകൂടി പടക്കു സന്നദ്ധന്മാരായിത്തന്നെ അവർ പുറപ്പെട്ടു. രാജേന്ദ്രചോളന്റെ ആക്രമത്തിനു മുമ്പു വീരകേരളവംശക്കാരുടെ കീഴിലായിരുന്ന രാജ്യത്തിന്ന് ഈ കാലത്തിന്നിടയിൽ വന്നുകൂടിയിരുന്ന സ്ഥിതിഭേദം ആ വീരന്മാരുടെ പ്രയത്നത്തെ ഏതാണ്ടു ലഘുപ്പെടുത്തുന്നവിധത്തിലായിരുന്നു. അന്നത്തെ കേരളരാജ്യത്തിലുൾപ്പെട്ട വടക്കും പടിഞ്ഞാറും ഭാഗങ്ങളിലെ മിക്കപ്രദേശങ്ങളും ചെറിയ ചെറിയ ഖണ്ഡങ്ങളായി ഓരോരോ നാടുവാഴികളുടേയും ചില്ലറ രാജാക്കന്മാരുടെയും പൂർണ്ണസ്വാതന്ത്ര്യത്തിൽപ്പെട്ടുംകൊണ്ടാണ് കിടന്നിരുന്നത്. പന്ത്രണ്ടു നാഴികയിലധികം വിസ്താരമുള്ള രാജ്യങ്ങൾ വളരെച്ചുരുക്കമായിരുന്നു.

നാട്ടുഭരണകർത്താക്കന്മാരിൽ മിക്കവരും യാതൊരു വഴക്കും കൂടാതെ മുമ്പിലത്തെ സ്ഥിതിയോളും യുദ്ധത്തെ ഭയപ്പെട്ടും ആ ക്ഷത്രിയവീരന്മാർക്കു കീഴടങ്ങി. നാട്ടുകാരുടെ മനസ്സിൽനിന്നു തീരെ മാഞ്ഞുപോകാൻ കാലമായിട്ടില്ലാത്ത മുമ്പിലത്തെ രാജഭക്തിയും ഈ കീഴ്വണക്കത്തിന്നു കുറെയൊക്കെസ്സഹായിച്ചിരുന്നു. കീഴടങ്ങാത്ത

വരെ അധികം പ്രയാസം കൂടാതെതന്നെ ക്രമത്തിൽ സൈ
ന്യബലംകൂട്ടി വന്നിരുന്ന അവർ കീഴടക്കുകയും ചെയ്തു.
നശിച്ചുപോയ പ്രാബല്യം ഈ വിധത്തിൽ പിന്നെയും
സമ്പാദിച്ചു സ്ഥിരപ്പെടുത്തിക്കൊണ്ടുള്ള അവരുടെ ഈ വി
ജയയാത്ര ഇപ്പോഴത്തെ തെക്കേമലയാളത്തിൽപ്പെട്ട പൊ
ന്നാനി താലൂക്കുമുഴുവനും വള്ളുവനാടുതാലൂക്കിൽ ഏതാ
നും ഭാഗവും കൊച്ചിരാജ്യവും തിരുവിതാംകൂറിൽ അമ്പ
ലപ്പുഴ, കോട്ടയം, മീനച്ചൽ എന്നീ താലൂക്കുകൾ മുതൽ വ
ടക്കോട്ടുള്ള പ്രദേശങ്ങളും ഈ രവിവർമ്മരാജാവിന്റെ അ
ധികാരത്തിൻ കീഴിലായതിന്നു ശേഷമേ അവസാനിപ്പി
ക്കുകയുണ്ടായുള്ളൂ. ചുരുക്കത്തിൽ വീരകേരളവംശക്കാരുടെ
കീഴിൽ മുമ്പുണ്ടായിരുന്ന രാജ്യത്തിൽ തെക്കും വടക്കും അ
ല്പംചില പ്രദേശങ്ങളൊഴികെ ശേഷമുള്ളതെല്ലാം ഈ ര
വിവർമ്മരാജാവിന്റെ മേൽക്കോയ്മയിൻ കീഴിലായിത്തീ
ൎന്നുവെന്നു പറയാം.

## 5. പെരുമ്പടപ്പുനാടും വെങ്ങനാടും.

മേൽ വിവരിച്ചപ്രകാരം മദ്ധ്യകേരളരാജ്യത്തിന്റെ
മേൽക്കോയ്മാവകാശം സമ്പാദിച്ചതിന്നുശേഷം രവിവർമ്മ
മഹാരാജാവ് വന്നേരിച്ചിത്രകൂടത്തിൽ കുലപരദേവതയെ
പ്രതിഷ്ഠിച്ചിട്ടുള്ള ക്ഷേത്രത്തിൽവെച്ചു വാഴ്ചകഴിച്ചു കിരീ
ടം ധരിച്ചു. മേലിൽ പെരുമ്പടപ്പു സ്വരൂപത്തിൽ മഹാ
രാജാക്കന്മാരാകുന്നവർ ആപത്തുകാലത്തു പെരുമ്പടപ്പു ന
മ്പൂതിരിചെയ്ത ഉപകാരത്തിന്റെ സ്മാരകവും താൻ ചെ
യ്ത ദിഗ്‌ജയത്തിന്റെ അടിസ്ഥാനമായ മൂലകുടുംബസ്ഥാ

നവും ആണെന്നുള്ള നിലയിൽ ആ കിരീടം ധരിക്കുന്നത് ആ പരദേവതാക്ഷേത്രത്തിൽവെച്ചുതന്നെ വേണ്ടതാണെന്നു നിശ്ചയവും ചെയ്തു. ആ കിരീടധാരണകർമ്മം നടത്തുന്ന കാര്യത്തിൽ അന്നു പങ്കുകൊണ്ട ഇന്നിന്ന കുടുംബക്കാർ ഉണ്ടായിരിക്കണമെന്നും രേഖപ്പെടുത്തിവച്ചു. പിന്നെ അനുജനായ കേരളവർമ്മരാജാവിന് ഇളങ്കൂർ സ്ഥാനത്തെക്കുള്ള അവകാശമായി എട്ടുകാതം വിസ്താരമുള്ള വെട്ടത്തുനാട്ടുരാജ്യത്തിന്റെ ഭരണാധികാരം കൊടുത്തു. ഇപ്പോഴത്തെ പൊന്നാനി താലൂക്കിൽപ്പെട്ട 'താനൂർ' എന്ന പ്രദേശത്തിനടുത്ത് "കേരളാധീശപുരം" എന്ന പേരിൽ ഇന്നും പറഞ്ഞുവരുന്ന ക്ഷേത്രം ആദ്യമായി പണിയിച്ചു പ്രതിഷ്ഠമുതലായതു കഴിപ്പിക്കയും ആ ക്ഷേത്രത്തിൽവെച്ചു കേരളവർമ്മരാജാവിനെ വെട്ടത്തു നാട്ടുരാജാവാക്കി വാഴിക്കയും ചെയ്തു. ഇങ്ങനെ ദിഗ്ജയം നടത്തി സ്വാധീനപ്പെടുത്തിയ രാജ്യത്തെ മഹാരാജാവിനും ഇളയ രാജാവിനുമുള്ള സ്ഥാനാധികാരനിലയിൽ പെരുമ്പടപ്പുനാട് എന്നും വെട്ടത്തുനാട് എന്നും രണ്ടായിത്തിരിച്ചു ഭരിപ്പാൻ നിശ്ചയിച്ചതിന്നശേഷം മുമ്പില്ലാത്ത തലസ്ഥാനമായിരുന്ന തിരുവഞ്ചിക്കുളത്തു പുതുതായി കോവിലകം പണിയിപ്പാനും മഹാരാജാവു നിശ്ചയിച്ചു. നഷ്ടപ്രായമായിക്കിടന്നിരുന്നതും കപ്പൽവഴിയായി വിദേശവ്യാപാരങ്ങൾ നടത്തുവാൻ അക്കാലത്തും സാമാന്യം ഉപയോഗപ്പെട്ടിരുന്നതും ആയ തിരുവഞ്ചിക്കുളം പട്ടണത്തെ വീണ്ടും പരിഷ്കരിച്ചു പുഷ്ടിപ്പെടുത്തുവാൻ വേണ്ട ഏർപ്പാടും ചെയ്തു.

മേൽവിവരിച്ചപ്രകാരം മഹാരാജാവിനും ഇളയ രാജാവിനും ഉള്ള സ്ഥാനാധികാരത്തിന്റെ നിലയിൽ മാത്രം ആദ്യത്തിൽ തിരിച്ചുവെച്ച പെരുമ്പടപ്പുനാടും വെട്ടത്തുനാടുമാണ് രാജകുടുംബങ്ങൾ കാലക്രമത്തിൽ രണ്ടു രാജധാനിയിലും താമസിച്ചിരുന്നതു നിമിത്തം രണ്ടുശാഖകളായിപ്പിരിഞ്ഞകന്ന് കാലാന്തരത്തിൽ സ്ഥാനാധികാരനില പോയി രണ്ടു സ്വതന്ത്രരാജ്യങ്ങളായിപ്പരിണമിച്ചത്.

## 6. തിരുവഞ്ചിക്കുളവും അയിരൂർ സ്വരൂപവും.

ചേരമാൻപെരുമാൾ രാജ്യസ്വാതന്ത്ര്യം വിഭജിച്ചു കൊടുത്തകാലത്ത് കൊടുങ്ങല്ലൂർ ഭഗവതീക്ഷേത്രവും അതിനോടടുത്തുള്ള 'കാവുവട്ടം' എന്ന പ്രദേശവും 'പടിഞ്ഞാറേടത്തു ഭട്ടതിരി' എന്ന ഒരു ബ്രാഹ്മണശ്രേഷ്ഠന്നു ദാനം ചെയ്കയാണുണ്ടായത്. ആ വഴിക്ക് ആ ക്ഷേത്രവും പ്രദേശവും കുറെക്കാലം ആ ബ്രാഹ്മണകുടുംബത്തിന്റെ അധീനത്തിലായിരുന്നു. ആ ബ്രാഹ്മണകുടുംബത്തിലെ ഒരാൾ അയിരൂർ കോവിലകത്തു ഒരു തമ്പുരാട്ടിയെ വിവാഹം കഴിക്കയും കൊടുങ്ങല്ലൂർ ഭഗവതിക്ഷേത്രത്തിന്റെയും കാവുവട്ടം പ്രദേശത്തിന്റെയും ഉടമാവകാശം ആ തമ്പുരാട്ടിക്കും മക്കൾക്കുമായി കൊടുക്കുകയും ചെയ്തു. അങ്ങനെ ആ അധികാരം അയിരൂർ രാജകുടുംബത്തിന്റെ കീഴിലായിരുന്നിരുന്നകാലത്താണ് 'രാജേന്ദ്രചോളൻ' തിരുവഞ്ചിക്കുളവും പട്ടണവും മറ്റും ആക്രമിച്ചത്. ആ ആക്രമത്തിന്റെ ഫലമായി ആ പ്രദേശമെല്ലാം അനാഥമാ

യിത്തീൎന്നപ്പോൾ ഭഗവതീക്ഷേത്രത്തിന്റെയും മററും ഉടമയുള്ള അയിരൂർ രാജകുടുംബത്തിലേ ശാഖക്കാർ കൊടുങ്ങല്ലൂർ വന്നു സ്ഥിരമായിത്താമസമുറപ്പിച്ചു. അധികകാലം കഴിയുന്നതിന്നു മുമ്പുതന്നെ തിരുവഞ്ചിക്കുളം ഉൾപ്പെടെയുള്ള കൊടുങ്ങല്ലൂർക്കരയുടെയെല്ലാം ഭരണം ആ രാജാക്കന്മാരുടെ കീഴിലായിത്തീരുകയും ചെയ്തു.

മേൽപ്രകാരം കൊടുങ്ങല്ലൂർ രാജാക്കന്മാർ ആ രാജ്യം ഭരിച്ചുകൊണ്ടു വന്നിരുന്ന കാലത്താണ് പെരുമ്പടപ്പു സ്വരൂപത്തിലേ രവിവൎമ്മമഹാരാജാവു ദിഗ്ജയം നടത്തി വീണ്ടും പ്രാബല്യം സമ്പാദിച്ചത്. തിരുവഞ്ചിക്കുളത്തു വീണ്ടും രാജധാനിയും മററും സ്ഥാപിപ്പാൻ ആ മഹാരാജാവു തീൎച്ചപ്പെടുത്തിയപ്പോൾ അദ്ദേഹത്തിന്നാവശ്യമുള്ള പ്രദേശമെല്ലാം വിട്ടുകൊടുക്കുകയും ശേഷം ഭാഗത്തുമാത്രം ഭരണം നടത്തുവാൻ കൊടുങ്ങല്ലൂർ തമ്പുരാൻ സമ്മതിക്കുകയും ചെയ്തു.

## 7. നാടുവാഴികളുടെ അധികാരവ്യവസ്ഥ.

മേൽപ്രകാരം നാടുവാഴ്ചകഴിഞ്ഞു തലസ്ഥാനം തിരുവഞ്ചിക്കുളത്തേക്കുതന്നെ മാററിയതു ക്രിസ്തുവൎഷം 1137 നു കൊല്ലം 312-ാമാണ്ടോടുകൂടിയായിരുന്നു. പിന്നെ ആ രവിവൎമ്മമഹാരാജാവ് തന്റെ മേൽക്കോയ്മയിൻ കീഴിലുള്ള നാടുവാഴികളായ രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും അധികാരങ്ങൾക്കു ചില വ്യവസ്ഥകൾ ഏൎപ്പെടുത്തി. രാജാവ്, തലച്ചെന്നവർ, അച്ചൻ, കൎത്താക്കൾ, കൎത്താവ്, നമ്പിയാർ, നായർ, എന്നിങ്ങനെ പലതരത്തിൽ

സ്ഥാനങ്ങളുള്ള നാടുവാഴികളുടെ അധികാരതാരതമ്യം കേരളത്തിൽ പണ്ടെക്കപണ്ടേയുള്ള ക്രമമനുസരിച്ചാണ് ഈ മഹാരാജാവും വ്യവസ്ഥപ്പെടുത്തിയത്.

സ്ഥാനമാനങ്ങൾ വഴിക്കു പലതരക്കാരുമായിട്ടുള്ള നാടുവാഴികളെല്ലാം അധികാരപ്രാബല്യത്തിന്റെ ഏറ്റക്കുറവനുസരിച്ച് സ്വരൂപികൾ, പ്രഭുക്കന്മാർ, മാടമ്പിമാർ എന്നിങ്ങനെ മൂന്നു തരത്തിൽ ഉൾപ്പെട്ടിരുന്നു. കൊല്ലുംകൊലയും നടത്തുവാൻകൂടി അധികാരമുള്ളവരാണ് സ്വരൂപികൾ; ഇവർ മേൽക്കോയ്മയുടെ അനുവാദംകൂടാതെ സ്വന്തമായി നാണയം അടിപ്പിക്കുകയോ യുദ്ധം നടത്തുകയോ ചെയ്വാൻ പാടില്ല; മേൽക്കോയ്മ ആവശ്യപ്പെട്ടാൽ സൈന്യങ്ങളെ അയച്ചുകൊടുക്കണം; ഇത്രമാത്രമേ അധികാരത്തെപ്പറ്റിയേടത്തോളം മേൽക്കോയ്മയെക്കാൾ കുറവുണ്ടായിരുന്നുള്ളു. വെൺപലനാട്, പറവൂർ, അയിരൂർ, മുതലായ സ്വരൂപങ്ങളിലെ രാജാക്കന്മാർ ഈ വർഗ്ഗത്തിൽപ്പെട്ടവരായിരുന്നു. രാജാവെന്ന സ്ഥാനമില്ലെങ്കിലും പലദേശങ്ങളെയും രാജാവിന്റെ നിലയിൽത്തന്നെ നീതിന്യായംനടത്തി രാജാധികാരത്തോടുകൂടി ഭരിച്ചുവന്നിരുന്ന ചില കയ്മ്മന്മാർ, തലച്ചെന്നവന്മാർ, അച്ചന്മാർ ഇവരും ഈ സ്വരൂപികൾ എന്ന വർഗ്ഗത്തിൽത്തന്നെ ഉൾപ്പെട്ടിരുന്നു. സ്വരൂപികൾക്കുള്ള അധികാരങ്ങളിൽ കൊല്ലും കൊലയും നടത്തുവാനുള്ളതു മാത്രം ഇല്ല; മറ്റെല്ലാം സ്വരൂപികളെപ്പോലെതന്നെ ഉണ്ട്; ഇങ്ങനെയുള്ളവരാണ് പ്രഭുവർഗ്ഗത്തിൽപ്പെട്ടിരുന്നവർ. അധികാരശക്തി വളരെക്കുറഞ്ഞ നാടുവാഴികളാ

ണ് മാടമ്പിമാർ. ഈ മാടമ്പിമാക്കു വാളും പരിചയും ധരിച്ച അകമ്പടി, ചങ്ങലവട്ട മുതലായ ആചാരങ്ങളു ണ്ടെന്നു മാത്രമല്ലാതെ അവരുടെ കീഴിൽ ആയുധാഭ്യാസി കളായ സൈന്യങ്ങളോ നീതിന്യായം നടത്തുന്ന ഉദ്യോ ഗസ്ഥന്മാരോ ഉണ്ടായിരുന്നില്ല. അവക്കു പല കാഴ്ചകളും മേൽക്കോയ്മക്കു വെക്കണ്ടതായിട്ടുമുണ്ടായിരുന്നു. സ്വത്തു പികരംക്കും പ്രഭുക്കന്മാക്കും ചില പ്രത്യേകാവസരങ്ങളി ലേ മേൽക്കോയ്മക്കു ഓരോതരം കാഴ്ചകൾ കൊടുക്കേണ്ട തുണ്ടായിരുന്നുള്ളൂ. ഓരോ സാമാനങ്ങൾ അന്യരാജ്യങ്ങ ളിലേക്ക് അയക്കുന്നതിന്നും അന്യരാജ്യങ്ങളിൽനിന്നു വരു ത്തുന്നതിന്നും ഏൎപ്പെടുത്തിയിരുന്ന ചുങ്കം പിരിച്ചു മേൽക്കോ യ്മക്ക് എത്തിച്ചുകൊടുക്കേണ്ടതും എല്ലാതരം നാടുവാഴിക ളുടെയും ചുമതലയായിരുന്നു.

## 8. രാജാധികാരവ്യവസ്ഥ.

ഈ രവിവൎമ്മമഹാരാജാവ് മേൽകാണിച്ച വ്യവ സ്ഥകളെല്ലാം നിശ്ചയിച്ചു പത്തുസംവത്സരത്തോളം രാ ജ്യം ഭരിച്ചതിന്നുശേഷം ഭരണാധികാരം ഇളയരാജാവും അനുജനുമായ കേരളവൎമ്മരാജാവിനെ ഏല്പിച്ചു വാന പ്രസ്ഥാശ്രമം സ്വീകരിച്ച് ഈശ്വര ഭജനം ചെയ്തു ശേ ഷംകാലം കഴിച്ചുകൂട്ടുവാൻ തീൎച്ചയാക്കി. ആ വിവരം വെട്ടത്തു നാടുവാണിരുന്ന ഇളയരാജാവിനെ ആളയച്ചു വരുത്തി അറിയിച്ചപ്പോൾ ജ്യേഷ്ഠൻ ജീവനോടുകൂടി ഇരി ക്കുമ്പോൾ താൻ മഹാരാജാധികാരം നടത്തണമെന്നു ക ല്പിക്കുന്നത് വളരെസ്സങ്കടമാണെന്നാണ് ഭ്രാതൃഭക്തനും

രാമായണത്തിലെ ഭരതന്റെ കഥ നല്ല നിശ്ചയമുള്ള ആളുമായ ആ കേരളവമ്മരാജാവു മറുപടി അറിയിച്ചത്. ഒടുവിൽ മഹാരാജാവിന്റെ ഇംഗിതം സാധിക്കുന്നതിനും ഇളയരാജാവിനു വൈമനസ്യം ഉണ്ടാകാതിരിക്കുന്നതിനുമായി അവർ രണ്ടാളും കൂടി ആലോചിച്ച് ഒരേപ്പാടുനിശ്ചയിച്ചു. രാജ്യഭരണകാൎയ്യങ്ങളെപ്പററിയേടത്തോളം രാജകുമാരന്മാരിൽ ആരെങ്കിലും മഹാരാജാവിന്റെ പ്രതിനിധിയായി ഭരണം നടത്തണം; സ്വരൂപത്തിലെ കാരണവസ്ഥാനമായ 'പെരുമ്പടപ്പിൽമൂപ്പിന്നു' എന്ന സ്ഥാനം രവിവമ്മമഹാരാജാവിനുതന്നെ ആയിരിക്കണം; ഭരണം നടത്തിവരുന്ന ആൾ മഹാരാജാവിന്റെ പിറെക്കാലത്ത് അടുത്ത അവകാശിയായ ഇളയരാജാവിനു ഭരണാധികാരം ഒഴിഞ്ഞുകൊടുക്കണം; എന്നു മാത്രമല്ല, പ്രതിനിധിയായി ഭരണാധികാരം നടത്തിയ ആൾക്കു പിന്നെ ഒരിക്കലും ഭരണാധികാരം സിദ്ധിക്കുന്നതുമല്ല; കാരണവസ്ഥാനം കിട്ടുമ്പോഴും 'പെരുമ്പടപ്പുമൂപ്പിന്നു' എന്ന സ്ഥാനത്തിനു മാത്രമേ അദ്ദേഹത്തിന്ന് അവകാശമുള്ളൂ; മേലിലും ഈ മാതിരി വ്യവസ്ഥയോടുകൂടി ഈ സ്വരൂപത്തിലേ മഹാരാജാക്കന്മാൎക്കു കുടുംബാംഗങ്ങളിൽ ആരെയെങ്കിലും പ്രതിനിധിയാക്കി ഭരണാധികാരം ഏൽപ്പിച്ചു വാനപ്രസ്ഥവൃത്തി സ്വീകരിപ്പാൻ ഇഷ്ടമുണ്ടെങ്കിൽ ചെയ്യാവുന്നതാണ്. ഇങ്ങനെയെല്ലാമായിരുന്നു ആ ഏൎപ്പാടിന്റെ സ്വഭാവം. രവിവമ്മമഹാരാജാവ് അതുപ്രകാരം മരുമക്കളിൽ ഒരാളായ 'ഉണ്ണിരാമവമ്മ'രാജകുമാരനെ ഭരണാധികാരം ഏല്പിച്ച് വാനപ്രസ്ഥവൃത്തി സ്വീകരിക്കു

യും ചെയ്തു. പിന്നെയും പത്തുസംവത്സരത്തോളം കഴിഞ്ഞിട്ടാണ് അദ്ദേഹം തീപ്പെട്ടത്. അതിന്നുശേഷം മുറപ്രകാരം കേരളവർമ്മരാജാവ് ഏഴു സംവത്സരം അതായത്—ക്രിസ്തുവർഷം 1164 മുതൽ കൊല്ലം 339 വരെ മഹാരാജാവായി നാടുവാണു.

## 9. രവിഗോദവർമ്മരാജാവും മാമാങ്കവും.

കേരളവർമ്മരാജാവിന്നുശേഷം 'രവിഗോദവർമ്മാ' എന്നു പേരായ മഹാരാജാവാണ് മുപ്പത്തെട്ടുസംവത്സരത്തോളം പെരുമ്പടപ്പു രാജ്യം ഭരിച്ചുവന്നത്. രാജേന്ദ്രചോളന്റെ ആക്രമകാലത്തിന്നുശേഷം പെരുമ്പടപ്പു സ്വരൂപത്തിൽനിന്നു മാമാങ്കമഹോത്സവത്തിന്ന് ആദ്യമായി പോയത് ഈ മഹാരാജാവായിരുന്നു. ചേരമാൻപെരുമാളുടെ കാലത്തിന്നുശേഷം ചക്രവർത്തിസ്ഥാനം ലഭിച്ചിരുന്ന വീരകേരളവംശത്തിലെ മഹാരാജാക്കന്മാരായിരുന്നു, പന്തീരാണ്ടുകൂടുമ്പോൾ ആ മഹോത്സവത്തിന്നെത്തുന്ന രാജാക്കന്മാർക്കുള്ള സ്ഥാനങ്ങളിൽവെച്ച് ഏററവും പ്രധാനമായ 'നിലപാട്ടുതറ' എന്ന സ്ഥലത്ത് എഴുന്നള്ളിയിരുന്നിരുന്നത്. എന്നാൽ ആ വംശത്തിന്റെ അധഃപതനത്തിന്നുശേഷം ഈ കാര്യത്തിൽ ചില മാററങ്ങൾ ഉണ്ടായിത്തീന്നു. മാമാങ്കോത്സവം നടത്തിയിരുന്ന തിരുനാവായ പ്രദേശം അക്കാലത്തു സാമാന്യം പ്രബലനും അതിന്നടുത്ത രാജ്യത്തെ രാജാവുമായ 'വള്ളുവക്കോനാതിരി' എന്ന വള്ളുവനാട്ടുരാജാവ് കൈവശപ്പെടുത്തി. ആ ഉത്സവത്തിൽ നിലപാട്ടുതറയിൽ സ്ഥാനം വഹിപ്പാനുള്ള അധികാരവും ആ വഴിക്ക് ആ രാജാവുതന്നെ സ്വീകരിച്ചുവന്നു. അങ്ങ

നെ നാലഞ്ചു മാമാങ്കോത്സവങ്ങൾ വള്ളുവക്കോനാതിരി രാജാവിൻെറ ചക്രവൎത്തിസ്ഥാനത്തോടുകൂടിത്തന്നെ കഴിഞ്ഞുകൂടി. അതിനുശേഷം ആ സ്ഥാനം തനിക്കു കൈവശപ്പെടുത്തണമെന്ന് ഏറനാട്ടുസ്വരൂപമായ സാമൂതിരി മഹാരാജാവിന്ന് ആഗ്രഹംതുടങ്ങി. പോർത്തുഗീസ്സുകാരുടെ കൂട്ടുകെട്ടുകൊണ്ടു കേരളത്തിലുണ്ടായ കലഹങ്ങളിൽ ഈ രാജാവു ഭാഗഭാക്കായിത്തീർന്ന ശേഷവും കോഴിക്കോട്ട് പ്രദേശവും മറ്റും ഉൾപ്പെട്ട പോലനാട് കൈവശപ്പെടുത്തിയതും ആ വഴിക്കു ധനവും ജനസ്വാധീനവും ക്രമത്തിൽ വൎദ്ധിച്ചുവന്നതും നിമിത്തം സാമൂതിരിമഹാരാജാവ് ഇക്കാലത്തെക്കു നല്ല പ്രബലനായിത്തീൎന്നിരുന്നു. അതിന്നുംപുറമേ കോഴിക്കോട്ടുനിന്നു വടക്കുള്ള ചില പ്രദേശങ്ങളുംകൂടി അദ്ദേഹത്തിൻെറ കീഴിലായിത്തീൎന്നിരുന്നു. അപ്രകാരം പ്രാബല്യം സിദ്ധിച്ച സാമൂതിരിരാജാവ് വള്ളുവക്കോനാതിരിയെക്കാൾ തനിക്കാണ് പ്രാധാന്യമെന്നും അതിനാൽ നിലപാട്ടുതറയിലുള്ള സ്ഥാനം തനിക്കു കിട്ടേണ്ടതാണെന്നും ബലമായ വാദം പുറപ്പെടുവിച്ചു. കേരളബ്രാഹ്മണരായ നമ്പൂതിരിമാരും ഈ വാദത്തിൽ അവരാലാവുന്നവിധം രണ്ടു പക്ഷത്തിലും പങ്കുകൊണ്ടിരുന്നു. നമ്പൂതിരിമാർ ഇക്കാലത്തിന്നു വളരെ മുമ്പുതന്നെ ശുകപുരംകൂറ്, പന്നിയൂർകൂറ് എന്നിങ്ങനെ പ്രധാനപ്പെട്ട രണ്ടു കൂറുകാരായിത്തിരിഞ്ഞിരുന്നു. ആ കൂറുകാർ തമ്മിൽ നടക്കുന്ന കാൎയ്യങ്ങളിലും രാജാക്കന്മാർ തമ്മിൽ നടക്കുന്ന കാൎയ്യങ്ങളിലും അവർ ഓരോ ഭാഗം പിടിച്ചു വാദിച്ചും മത്സരിച്ചും വരികയും ചെയ്തിരുന്നു. ആ പതിവനുസരിച്ചു നിലപാട്ടുതറയിലുള്ള സ്ഥാനത്തെപ്പററിയുള്ള വാദത്തിലും അവർ തരംപോലെ ചേൎന്നു. ഒരു

വിൽ ഒരു ബലാബലപരീക്ഷനടത്തി നോക്കിയിട്ടുവേണം ഏതു രാജാവാണ് നിലപാട്ടുതറയിൽ സ്ഥാനം വഹിക്കേണ്ടതെന്നു തീച്ചപ്പെടുത്തുവാൻ എന്നാണ് എല്ലാവരുംകൂടി നിശ്ചയിച്ചത്. വള്ളുവക്കോനാതിരി നിലപാട്ടുതറയിലിരിക്കുമ്പോൾ മുൻഭാഗത്തു രണ്ടുവരിയായി അണിനിരന്ന് ആയുധം ധരിച്ചുനിൽക്കുന്ന വള്ളുവനാട്ടുപടയാളികളുടെ ആയുധങ്ങൾ തട്ടുത്തുകൊണ്ട് അതിന്റെ നടുവിൽകൂടി സാമൂതിരിയുടെ ഒരു പടയാളിക്കു നിലപാട്ടുതറവരെ ച്ചെല്ലാൻ സാധിച്ചുവെങ്കിൽ ആ മാന്യസ്ഥാനം സാമൂതിരിക്കു വള്ളുവക്കോനാതിരി ഒഴിഞ്ഞുകൊടുക്കേണ്ടതാണെന്നായിരുന്നു ആ ബലപരീക്ഷാനിശ്ചയത്തിന്റെസ്വഭാവം. അതു രണ്ടു രാജാക്കന്മാക്കും സമ്മതവുമായിരുന്നു. അങ്ങനെ പരീക്ഷ നടത്തിയതിൽ സാമൂതിരിരാജാവു ജയിച്ചു. വള്ളുവനാട്ടുരാജാവ് ആ മാന്യസ്ഥാനം സാമൂതിരിക്ക് ഒഴിഞ്ഞുകൊടുക്കയും ചെയ്തു. അക്കാലംമുതൽ സാമൂതിരിരാജാക്കന്മാർ പ്രാധാന്യം വഹിച്ചുകൊണ്ടുള്ള നിലയിലാണ് മാമാങ്കമഹോത്സവങ്ങൾ നടത്തിവന്നിരുന്നത്. പെരുമ്പടപ്പു സ്വരൂപത്തിൽ രവിവമ്മമഹാരാജാവിനും കേരളവമ്മമഹാരാജാവിനും മാമാങ്കോത്സവത്തിനു പോകേണ്ട അവസരവും സൌകൎയ്യവും ലഭിച്ചിരുന്നില്ല. രവിഗോദവമ്മമഹാരാജാവിന്റെ വാഴ്ച തുടങ്ങീട്ട് ഉടനെയുണ്ടായ മാമാങ്കത്തിന് ആ മഹാരാജാവും വേണ്ട പടവികളോടുകൂടി പോകുവാൻ തീച്ചപ്പെടുത്തി.

ഓരോരാജാക്കന്മാരും മാമാങ്കോത്സവത്തിനു പുറപ്പെടുമ്പോൾ അവരവരുടെ പരദേവതാസന്നിധാനത്തിൽ

വെച്ച് ചില കർമ്മങ്ങൾ നടത്തി കിരീടം ധരിച്ച് ആഘോഷത്തോടുകൂടി പുറപ്പെടണമെന്ന് ഏപ്പാടുണ്ടായിരുന്നു. അതനുസരിച്ച് ആ മഹാരാജാവു വടക്കുന്നരിച്ചിത്രക്കൂടത്തിൽ ചെന്നു കിരീടംധരിച്ച് വേണ്ടതക്ക പദവികളോടുകൂടി മാമാങ്കസ്ഥലത്തെത്തിച്ചേന്നു. പ്രബലനും കുറച്ചുകാലമായി മാമാങ്കത്തിൽ പ്രാധാന്യം വഹിച്ചിരുന്ന ആളുമായ സാമൂതിരിമഹാരാജാവിന്നു പെരുമ്പടപ്പു മഹാരാജാവ് എത്തിയതു തീരെ രസമായില്ല. എങ്കിലും ദൈവികമായി നടത്തിവരുന്ന ആ വക ഉത്സവാദികളിൽ കീഴ്നടപ്പുപ്രകാരം ആചരിക്കേണ്ട ആചാരവിശേഷങ്ങളെ തെറ്റി നടക്കുന്ന കാര്യത്തിൽ എത്രതന്നെ പ്രാബല്യമുള്ള ഒരു രാജാവിന്നും അക്കാലത്തു കഴിവും ധൈര്യവും ഉണ്ടായിരുന്നില്ല. നാടുവാഴികൾക്കും പൊതുജനങ്ങൾക്കും ശുകപുരം പന്നിയൂർ കൂറുകാർക്കും എല്ലാം തന്നെ കീഴ്നടപ്പു തെറ്റിക്കുന്നതു വലിയ വിരോധമായിരുന്നു. ചേരമാൻപെരുമാളുടെ നിശ്ചയമനുസരിച്ച് മാമാങ്കോത്സവത്തിൽ വീരകേരളവംശരാജാവിന്റെ കൊടി കണ്ടാൽ മറ്റു സകല രാജാക്കന്മാരും അവരവരുടെ കൊടി താഴ്ത്തി വന്ദിക്കണമെന്നും നിലപാട്ടുതറയിൽ എഴുന്നള്ളിയിരിക്കുന്നതിന് ആ രാജാവിനല്ലാതെ പിന്നെ മറ്റാക്കും അധികാരമില്ലെന്നുമാണ് ഏപ്പാടുണ്ടായിരുന്നത്. ആ ഏപ്പാടനുസരിച്ച് സാമൂതിരിമഹാരാജാവിനും നിലപാട്ടുതറയിൽ സ്ഥാനം കയറാൻ എഴുന്നള്ളുന്ന രവിഗോദവമ്മമഹാരാജാവിന് ആ സ്ഥാനം ഒഴിഞ്ഞു കൊടുക്കേണ്ടതായും ആ മഹാരാജാവിനെ വന്ദിക്കേണ്ടതായും തീന്നു. മല

യാളത്തിലെ രാജാക്കന്മാരിൽവെച്ചുള്ള പ്രാധാന്യത്തിന്റെ അടയാളമാണെന്നു കരുതിയിരുന്ന മാമാങ്കത്തിലെ ഉൽകൃഷ്ടസ്ഥാനം കുറെക്കാലമായി കൈവശം വന്നിരുന്നതു വീണ്ടും വിട്ടുപോയ സംഗതി പലതരത്തിലും പ്രാബല്യം വൎദ്ധിച്ചുംകൊണ്ടിരുന്ന സാമൂതിരിരാജവംശക്കാർ വലിയ മാനനഷ്ടമായിക്കരുതിവരികയും, ഏതു വിധത്തിലും അതു വീണ്ടും കൈവശപ്പെടുത്തുവാൻ വഴിനോക്കിക്കൊണ്ടിരിക്കയും അക്കാലം മുതൽ തുടങ്ങിവെച്ചു. അതിന്നായി പല തന്ത്രങ്ങളും പ്രയോഗിപ്പാനും തുടങ്ങി. പെരുമ്പടപ്പു സ്വരൂപത്തിനു വീണ്ടും ഉണ്ടായിത്തീൎന്ന അഭിവൃദ്ധിയും സാമൂതിരിയുടെ വൎദ്ധിച്ചുവന്ന പ്രാബല്യവും ഈ വിധത്തിൽ പിൽക്കാലത്തു വലിയ ഏറനാട്ടുപെരുമ്പടപ്പുകലഹവൃക്ഷം പൊട്ടിപ്പൊടിച്ച് ശാഖോപശാഖകളായി വളൎന്നുവരുവാൻ വേണ്ട വിത്തു പാവിക്കഴിഞ്ഞു.

ഏതായാലും ഈ രവിഗോദവൎമ്മരാജാവിന്റെ കാലം വലിയ കുഴപ്പത്തിനൊന്നും ഇടവരാതെ കഴിഞ്ഞുകൂടി. ഈ മഹാരാജാവിന്റെ കാലത്താണ് ജ്യോതിശ്ശാസ്ത്രത്തിൽ അതിനിപുണനായിരുന്ന 'വരരുചി' എന്ന ബ്രാഹ്മണൻ ജീവിച്ചിരുന്നതും അദ്ദേഹത്തിന്നു മഹാജ്ഞാനികളായ പന്ത്രണ്ടു മക്കൾ ജനിച്ചതും എന്നാണ് ഐതിഹ്യം. എന്നാൽ അവരെപ്പററിയുള്ള സംഭവങ്ങളുടെ സ്വഭാവം കൊണ്ട് ഏകദേശം ക്രി. വ 1000ന്നും—1300ന്നും ഇടയ്ക്കായിരിക്കണം അവരുടെ ജീവിതകാലമെന്നൂഹിക്കാമെന്നല്ലാതെ ആ വിഷയത്തിൽ ക്ലിപ്തമായ തെളിവൊന്നും കിട്ടിക്കഴിഞ്ഞിട്ടില്ല. ഈ സംഗതികൾ മേലിൽ ഒരദ്ധ്യായത്തിൽ വിവരിക്കും.

## 10. രാജകുടുംബം പല ശാഖകളായിപ്പിരിഞ്ഞത്.

രവിഗോദവൎമ്മമഹാരാജാവ് തീൎപ്പട്ടതിനുശേഷം ക്രി. വ. 1202ന് കൊല്ലം 377-ാമാണ്ടുമുതൽ 'ആദിത്യരവിവൎമ്മാ' എന്നു പേരായ മഹാരാജാവാണ് പെരുമ്പടപ്പുരാജ്യം വാണത്. ഇക്കാലത്തു രാജകുടുംബത്തിൽ വെട്ടത്തുനാട്ടുരാജ്യത്തുള്ള ശാഖക്കു പുറമേ അഞ്ചു താവഴികളും കൂടി ഉണ്ടായിരുന്നു. ആ താവഴിക്കാർ ചിലർ തമ്മിൽ കുറെശ്ശസുഖമില്ലാതായിത്തീരുന്നുണ്ടെന്നുള്ള വിവരം മഹാരാജാവ് അറിഞ്ഞതിനാൽ അവരെ എല്ലാവരെയും ഒരുമിച്ചു താമസിപ്പിക്കുന്നതല്ല നല്ലതെന്നു തീൎച്ചപ്പെടുത്തി. രാജ്യത്തിലേ ഓരോ പ്രദേശങ്ങളിലായി കോവിലകങ്ങൾ പണിയിച്ച് ഓരോ താവഴിക്കാരുടെയും താമസം ഓരോ സ്ഥലത്താക്കിത്തീൎത്തു. എന്നാൽ ജ്യേഷ്ഠാനുജത്തിമാരായ അഞ്ചു രാജ്ഞിമാരിൽനിന്നുണ്ടായ സന്താനങ്ങളായ ഈ അഞ്ചു താവഴിക്കാരിൽ മൂത്ത താവഴിക്കാരും ഇളയ താവഴിക്കാരും അക്കാലത്ത് ഒരുമിച്ചു താമസിപ്പാൻ തന്നെയാണ് വെച്ചിരുന്നത്. അവർ വെള്ളാരപ്പിള്ളിയിലേക്കും മററു മൂന്നു താവഴിക്കാർ പള്ളുരുത്തി, മുരിങ്ങൂർ, ചാഴൂർ എന്ന പ്രദേശങ്ങളിലേക്കും താമസം മാററി. ഇങ്ങനെ അഞ്ചു താവഴിക്കാൎക്കും ക്രമത്തിൽ മൂത്തതാവഴി, ഇളയ താവഴി, പള്ളുരുത്തിത്താവഴി, മുരിങ്ങൂർത്താവഴി, ചാഴൂർത്താവഴി എന്നിങ്ങനെ പേരും ഉണ്ടായിത്തീൎന്നു. ഓരോ താവഴിക്കാൎക്കും ചിലവിന്നായി രാജധാനിവകസ്വന്തം ഭൂസ്വത്തായ 'കണ്ടകൃഷി'യിൽനിന്ന് അതാതു താവഴിക്കാരുടെ അധീനത്തിൽ നിലംപറമ്പുകളും തിരിച്ചുവെച്ചു. അകമ്പടിക്കാർ മുതലായ പരിവാരങ്ങളെയും പ്രത്യേ

കം പ്രത്യേകം ഏൎപ്പെടുത്തി. എല്ലാതാവഴികളിലും വെച്ചു വയസ്സേറിയ പുരുഷൻ മഹാരാജാവായി വാഴുവാനും നിയമിച്ചു. ആദ്യകാലത്ത് ഈ വിഭാഗംകൊണ്ടു വലിയ കുഴപ്പം നേരിട്ടില്ലെങ്കിലും അധികകാലം കഴിയുംമുമ്പുതന്നെ മഹാരാജാവായി വാഴുന്ന ആൾ തന്റെ സ്വന്തം താവഴിയെ ധനംകൊണ്ടും മററും അധികം സഹായിപ്പാനും ആ വഴികൾ രാജകുടുംബത്തിൽ ഗൃഹച്ഛിദ്രവും മത്സരവും വൎദ്ധിപ്പാനും ഇടയായി. പഴുതു നോക്കിയിരിക്കുന്ന സാമൂതിരിപ്പാട്ടിലെക്ക് ആ ഗൃഹച്ഛിദ്രം തന്റെ ഇഷ്ടസിദ്ധിക്കു അനുകൂലമാകയും ചെയ്തു.

## 11. കൊച്ചിപ്പട്ടണം പെരുമ്പടപ്പുവകയായിത്തീൎന്നത്.

ഏകദേശം ക്രിസ്തുവൎഷം 1230-നു കൊല്ലം 405 വരെയാണ് ആദിത്യരവിവൎമ്മ മഹാരാജാവു നാടുവാണത്. അതിനുശേഷം 'ഉണ്ണിരവിവൎമ്മാ'എന്നു പേരായ മഹാരാജാവായിരുന്നു രാജ്യം ഭരിച്ചിരുന്നത്. ഇക്കാലത്ത് ഇടപ്പിള്ളി സ്വരൂപത്തിലെ ഇളമുറയായിരുന്ന ഒരു രാജാവ് പെരുമ്പടപ്പിലേ ഇളയ താവഴിയിൽപ്പെട്ട ഒരു രാജകുമാരിയെ യദൃച്ഛയായി കണ്ടെത്തുവാനും അവർ പരസ്പരം അനുരക്തന്മാരായിത്തീരുന്നതിന്നും ഇടയായി. പെരുമ്പടപ്പു നാടുവാഴുന്ന മഹാരാജാവിന്നു നല്ല സമ്മതമുണ്ടായിരുന്നില്ലെങ്കിലും ആ യുവാക്കന്മാർ തമ്മിലുള്ള വിവാഹം നടക്കുകതന്നെ ചെയ്തു. വിവാഹം നടന്ന വിവരം അറിഞ്ഞപ്പോൾ മഹാരാജാവിന് അല്പം നീരസമുണ്ടായെങ്കിലും അതു പുറത്തുകാണിക്കാതെ ഉദാസീനനായിത്തന്നെ

യിരിക്കുകയാണുണ്ടായത്. അക്കാലത്തു കൊച്ചിപ്പട്ടണവും മട്ടാഞ്ചേരിയും അതിന്നു ചുററുമുള്ള പ്രദേശങ്ങളും ഇടപ്പിള്ളിരാജാവിന്റെ വകയായിരുന്നു. മേൽപ്പറഞ്ഞ റാണിയുടെ ഭർത്താവായ ഇടപ്പിള്ളി ഇളയതമ്പുരാൻ അവിടത്തെ വലിയ തമ്പുരാനായപ്പോൾ കൊച്ചിയും അതിന്നടുത്ത പ്രദേശങ്ങളുമെല്ലാം റാണിയുടെ പേരിലുള്ള പ്രീതിയുടെ സൂചകമായി അവിടെക്കും മക്കൾക്കുമായി കൊടുത്തു. ആ വഴിക്ക് ആവക പ്രദേശങ്ങളെല്ലാം പെരുമ്പടപ്പിലെ ഇളയ താവഴിയുടെ സ്വകാര്യസ്വത്തായിത്തീരുകയും ചെയ്തു. അങ്ങനെ കൊച്ചിപ്പട്ടണം ആ താവഴിക്കാരുടെ സ്വന്തമായിത്തീർന്ന സംഗതിയും കാലക്രമത്തിൽ രാജകുടുംബത്തിലെ ഗൃഹച്ഛിദ്രം വർദ്ധിപ്പാൻ മറെറാരു വഴിയായി പരിണമിച്ചിട്ടുണ്ട്.

## 12. വെട്ടത്തുനാടു പെരുമ്പടപ്പിൽനിന്നു വിട്ടുപോയത്.

മേൽപ്പറഞ്ഞ ഉണ്ണിരവിവർമ്മമഹാരാജാവ് എത്ര കാലമാണ് നാടുവാണതെന്നു നല്ല നിശ്ചയമില്ല. ക്രിസ്തുവത്സരം 1270_നും 1280-നും ഇടയിൽ 'ഗോദവർമ്മാ' എന്നു പേരായ മഹാരാജാവാണ് രാജ്യം വാണിരുന്നത്. ഇക്കാലത്തെക്കു കോഴിക്കോട്ടു രാജാവായ സാമൂതിരിപ്പാട്ടിലെ പ്രാബല്യം പലവിധത്തിലും വർദ്ധിച്ചിരുന്നു. മാമാങ്കത്തിൽ വിട്ടുപോയ പ്രാധാന്യം വീണ്ടും സമ്പാദിപ്പാൻ അദ്ദേഹം പലവഴിക്കും ശ്രമംചെയ്തുകൊണ്ടുമിരുന്നു. പെരുമ്പടപ്പുസ്വരൂപത്തിൽ പ്രാധാന്യം വീണ്ടെടുത്തു സ്ഥാപിച്ച രവിവർമ്മമഹാരാജാവും കേരളവർമ്മമഹാരാജാവും

മൂപ്പിൽ സ്ഥാനത്തെക്കും ഇളമുറസ്ഥാനത്തേക്കുമായി പെരുമ്പടപ്പുനാടും വെട്ടത്തുനാടും തിരിച്ചുവച്ചിരുന്ന സംഗതി മുമ്പുപറഞ്ഞിട്ടുണ്ടല്ലൊ. പെരുമ്പടപ്പിൽ ശാഖ പല താവഴികളായിപ്പിരിഞ്ഞതും കാലക്രമത്തിൽ ആ ശാഖകളും വെട്ടത്തു ശാഖയും തമ്മിൽ വളരെ അകൽച്ചവന്നതും നിമിത്തം വെട്ടത്തു ശാഖക്ക് ആ നാടിൻെറ സ്ഥിരമായ ആധിപത്യം മാത്രമുണ്ടായാൽ മതിയെന്നുള്ള നിലയിലായി. മററുശാഖക്കാരിലുൾപ്പെട്ടവർ ഇളമുറസ്ഥാനത്തുവന്നു ഭരണം നടത്തുമ്പോൾ അനുഭവിക്കേണ്ടിവരുന്ന കുടുംബക്ലേശങ്ങൾ അങ്ങനെയുള്ള നിലവരുവാൻ പ്രധാനകാരണങ്ങളായിരുന്നു. ആ വിവരം സാമൂതിരിപ്പാട്ടിലെ പക്ഷത്തിൽ ചാഞ്ഞുനിൽക്കുന്ന പന്നിയൂർക്കൂറുകാരായ നമ്പൂതിരിമാർ വഴിക്ക് അദ്ദേഹം അറിവാനും ഇടയായി.

മാമാങ്കത്തിൽ പ്രാധാന്യം നേടുവാൻ തരം നോക്കിക്കൊണ്ടിരുന്ന സാമൂതിരിപ്പാട്ടിലേക്ക്, വെട്ടത്തു രാജകുടുംബം തനിക്കധീനമായിത്തീരേണ്ടത് അത്യാവശ്യമായിരുന്നു. വെട്ടത്തുനാടിൻെറയും പെരുമ്പടപ്പുനാട്ടിലുൾപ്പെട്ട കുററനാട് എന്ന പ്രദേശത്തിൻെറയും അതിരിൽ കിടക്കുന്നതും മാമാങ്കോത്സവം നടത്തിവരുന്നതുമായ തിരുനാവായ പ്രദേശവും ആ വഴിക്കുതന്നെ വന്നേരിനാട്ടിൽ പെരുമ്പടപ്പിൻെറ പരദേവതാസ്ഥാനമായ ചിത്രകൂടം ഉൾപ്പെട്ട പ്രദേശവും കൈവശപ്പെടുത്തിയാലേ മാമാങ്കത്തിൽ പ്രാധാന്യം അദ്ദേഹത്തിന്നു ലഭിപ്പാൻ വഴിയുണ്ടായിരുന്നുള്ളൂ. ഓരോ രാജാക്കന്മാരും കുലപരദേവതയുടെ സന്നിധാനത്തിൽവെച്ചു കിരീടം ധരിച്ചുകൊണ്ടേ മാമങ്ക

ത്തിന്ന പോകാവൂ എന്നായിരുന്നു ഏർപ്പാട്. വരുന്നരി ചിത്രകൂടം സാമൂതിരിപ്പാട്ടിലെ കൈവശമായാൽ പെരുമ്പടപ്പു മഹാരാജാവിന്ന അവിടെവെച്ചു കിരീടം ധരിപ്പാൻ നിവൃത്തിയില്ലാതാക്കിത്തീക്കാം. അവിടെവെച്ചു കിരീടം ധരിക്കാതെ അദ്ദേഹം വരികയുമില്ല. അപ്പോൾ മാമാങ്കത്തിൽ പ്രാധാന്യം സാമൂതിരിക്കുതന്നെ കിട്ടുകയും ചെയ്യും. തിരുനാവായ പ്രദേശം കൈവശമായാൽ അവിടെ വേണ്ട അധികാരങ്ങളെല്ലാം നടത്തുകയും ചെയ്യാം. ഇങ്ങനെയെല്ലാമായിരുന്നു സാമൂതിരിപ്പാട് കരുതിവെച്ചിരുന്നത്.

സാമൂതിരിപ്പാട്ടിലെ പക്ഷക്കാരായ പന്നിയൂർകൂറുകാർ അദ്ദേഹത്തിന്റെ തന്ത്രപ്രകാരം വെട്ടത്തുരാജകുടുംബം സാമൂതിരിയുടെ പക്ഷത്തിൽ ചേന്ന് അദ്ദേഹത്തിന്റെ മൈത്രിയോടുകൂടിയിരുന്നാൽ പെരുമ്പടപ്പുശാഖക്കാരുടെ വെട്ടത്തുനാട്ടിലുള്ള സ്ഥാനാവകാശം കളയാമെന്നും മറ്റും ആ വെട്ടത്തുരാജകുടുംബത്തെ ഉപദേശിച്ചു. പക്ഷേ അവർ മറ്റൊരാൾക്ക കീഴടങ്ങിക്കൊണ്ടുള്ള ബദ്ധതക്ക് ഒരുക്കമുണ്ടായിരുന്നില്ല. ഒടുവിൽ വെട്ടത്തുനാടു യുദ്ധത്തിൽ കീഴടക്കുവാൻതന്നെ സാമൂതിരി പുറപ്പെട്ടു. പക്ഷേ അക്കാലത്തെ വെട്ടത്തുരാജകുമാരന്മാർ വലിയ പരാക്രമികളും ജനസ്വാധീനമുള്ളവരും നീതിനിപുണന്മാരുമായിരുന്നതിനാൽ സാമൂതിരിയുടെ ഉദ്ദേശം എളുപ്പത്തിലൊന്നും സാധിച്ചില്ല. അവർ ഭയങ്കരമായി എതിത്തു പൊരുതിക്കൊണ്ടു തന്നെനിന്നു. പെരുമ്പടപ്പു മഹാരാജാവിന്റെ സഹായവും അവരാവശ്യപ്പെട്ടില്ല. സാമൂതിരിയും ഒഴിക്കാതെതന്നെ

10 *

യുദ്ധം ചെയ്തു. ഒടുവിൽ പന്നിയൂർക്കൂറുകാരായ നമ്പൂതിരിമാരുടെ നിരന്തരപരിശ്രമത്താൽ രണ്ടുകൂട്ടരും യുദ്ധം നിൎത്തി സന്ധിയാകാൻ തീൎച്ചപ്പെടുത്തി. തിരുനാവായ പ്രദേശവും ക്ഷേത്രാധികാരവും വെട്ടത്തുരാജ്യവും എല്ലാം വെട്ടത്തുരാജകുടുംബത്തിന്റെ കീഴിൽത്തന്നെ ഇരിപ്പാനും പെരുമ്പടപ്പു ശാഖക്കാരുടെ എളമസ്ഥാനാധികാരം ഉപേക്ഷിച്ച് വെട്ടത്തു കുടുംബത്തിലെ മൂത്തപുരുഷൻതന്നെ അവിടത്തെ രാജാവായി ഭരണം നടത്തുവാനും പെരുമ്പടപ്പു മഹാരാജാവിന്റെ സ്ഥാനം വെട്ടത്തുരാജാവിനു വയസ്സുമൂപ്പുവഴിക്കു കിട്ടുന്ന കാലത്തും അതുപേക്ഷിപ്പാനും മാമാങ്കപ്രാധാന്യസംഗതിയിൽ വെട്ടത്തുരാജാവ് ഉദാസീനനായിരിപ്പാനും നിശ്ചയിച്ചുകൊണ്ട് അവർ സംഖ്യം ചെയ്തു. അതുമുതൽ വെട്ടത്തു രാജകുടുംബത്തിനു 'വെട്ടത്തുസ്വരൂപം' എന്ന പേരും ഉണ്ടായി. ഈ ഏൎപ്പാടു പെരുമ്പടപ്പിലുള്ള താവഴിക്കാൎക്കും അവിടുത്തെ മഹാരാജസ്ഥാനം വെട്ടത്തുശാഖക്കാൎക്കു കൊടുക്കേണ്ടാത്തതുകൊണ്ടു വലിയ വിരോധമുള്ളതായിരുന്നില്ല.

## 13. വന്നേരി ചിത്രകൂടം സാമൂതിരി കൈവശപ്പെടുത്തിയത്.

വെട്ടത്തു രാജാവുമായി സംഖ്യം ചെയ്തതിനുശേഷം വന്നേരി ചിത്രകൂടം കൈവശമാക്കുവാനുള്ള തന്ത്രങ്ങൾ സാമൂതിരിപ്പാടു പ്രയോഗിച്ചുതുടങ്ങി. വന്നേരിനാട്ടിൽ വലിയ പ്രമാണിയും നല്ല മാന്ത്രികനും തന്ത്രിബ്രാഹ്മണരിൽ പ്രധാനനുമായിരുന്ന ഒരു നമ്പൂതിരിയെ ആളയച്ചുവരുത്തി ചില മംഗളക്രിയകളും ശാന്തികൎമ്മങ്ങളും നടത്തിച്ചു. വളരെ

ദ്രവ്യം ദക്ഷിണയായി അദ്ദേഹത്തിന്നു ദാനംചെയ്തു' അസാമാന്യമായി ബഹുമാനിച്ചു. അങ്ങിനെയുള്ള പ്രവൃത്തികൾ പലതവണയും ആവൎത്തിച്ചതിൻെറ ഫലമായി ആ നമ്പൂതിരി സാമൂതിരിരാജാവിൻെറ വലിയ പക്ഷക്കാരനും ഉററ മിത്രവും സഹായിയുമായിത്തീൎന്നു. പിന്നെ ആ തന്ത്രി ബ്രാഹ്മണൻെറ സഹായത്താൽ വന്നേരി ചിത്രകൂടത്തിൻെറ സമീപപ്രദേശങ്ങളിലുള്ള ജനങ്ങളിൽ പ്രധാനപ്പെട്ടവരെയെല്ലാം സാമൂതിരിപ്പാട്ടു സ്വാധീനപ്പെടുത്തി. അതിന്നുശേഷം സൈന്യങ്ങളെ അയച്ചു പ്രയാസമൊന്നുംകൂടാതെതന്നെ ആ പ്രദേശമെല്ലാം കയ്യശപ്പെടുത്തുകയും ആ നാട്ടുകാരുടെ സമ്മതത്തോടുകൂടി അവിടെ ചില ഭരണവ്യവസ്ഥകളേൎപ്പെടുത്തുകയും ചെയ്തു. ചില സൈന്യങ്ങളെയും അവിടെത്തന്നെ പാൎപ്പിച്ചു. പെരുമ്പടപ്പു മഹാരാജാവവൎകളേ കാൎയ്യങ്ങളെല്ലാം കഴിഞ്ഞതിൽപ്പിന്നെയാണ്' വിവരം അറിഞ്ഞത്'. നാട്ടുകാരുംകൂടി സാമൂതിരിക്കു സ്വാധീനമായെന്നു മനസ്സിലായപ്പോൾ വളരെ കുണ്ഠിതമുണ്ടായിയെങ്കിലും യുദ്ധത്തിന്നൊരുങ്ങുകതന്നെ ചെയ്തു ചാഴൂർ താവഴിയിൽ ചേൎന്നാളും അക്കാലത്തെ മൂന്നാംകൂറുമായ വീരകേരളതമ്പുരാൻെറ കീഴിൽ കുറെ സൈന്യങ്ങളെ അയച്ചു യുദ്ധവും തുടങ്ങി. പക്ഷേ ഫലമൊന്നുമുണ്ടായില്ല. പെരുമ്പടപ്പു സൈന്യങ്ങൾ പുറപ്പെടുന്നവിവരം പന്നിയൂർ കൂറുകാരായ ചില നമ്പൂതിരിമാർ വഴിയായി സാമൂതിരിക്കു മുൻകൂട്ടി അറിവുകിട്ടിയതിനാൽ അനവധി സൈന്യങ്ങളെ വന്നേരിക്കയച്ച്' എതിൎക്കാൻ ഒരുക്കി നിൎത്തിയിരുന്നു. നാട്ടുകാരും അവരെസ്സഹായിച്ചിരുന്നു. അതിനാൽ യുദ്ധംതുട

ങ്ങിയ ദിവസംതന്നെ പെരുമ്പടപ്പു സൈന്യത്തിനു തോററു പിൻമാറേണ്ടിവന്നു. ഈ സംഭവം ക്രിസ്തുവത്സരം 1278-നു കൊല്ലം 453-ലാണ് നടന്നത്. അക്കാലംമുതൽ വന്നേരിനാട്ടിൽവെച്ച് ഈ ചിത്രകൂടസ്ഥലം കയ്യശപ്പെടുത്തുന്ന സംഗതിക്കുവേണ്ടി ഇടക്കിടക്കു യുദ്ധംനടന്നു. രണ്ടുകൂട്ടരും ഇടക്കു തോററും ഇടക്കു ജയിച്ചുംവന്നു. ഇങ്ങനെ ഏറാടുപെരുമ്പടപ്പുമത്സരത്തിനു മുളപൊട്ടി കൊമ്പുംചില്ലകളും വളൎന്നുതുടങ്ങി.

## 14. കൊച്ചിപ്പട്ടണത്തിൻെറ അഭിവൃദ്ധി.

ക്രിസ്തുവത്സരം പതിമ്മൂന്നാം നൂററാണ്ടിൻെറ അവസാനകാലമായപ്പോഴക്കു കൊടുങ്ങല്ലൂർ തുറമുഖത്തിൻെറ പ്രാധാന്യം വളരെ കുറെഞ്ഞുപോയി. കടൽക്ഷോഭം നിമിത്തം ആ തുറമുഖപ്രദേശത്തു മണലും ചളിയും അടിച്ചുകൂടിയതിനാൽ കപ്പലുകൾക്ക് അടുത്തു വരുവാൻ നിവൃത്തിയില്ലാതായിത്തീൎന്നു നേരെമറിച്ചു കൊച്ചിയിലെ അഴിമുഖത്തുനിന്നു മണലും ചളിയും നീങ്ങിപ്പോകയും കൊടുങ്ങല്ലൂരിൻെറയും കൊച്ചിയുടെയും ഇടക്ക് ഇപ്പോൾ 'വൈപ്പ്' എന്നു പറഞ്ഞുവരുന്ന തുരുത്തു കരവെച്ചുണ്ടാകയും ചെയ്തു. അങ്ങനെ കൊച്ചിത്തുറമുഖത്തു കപ്പലുകൾക്കു വന്നടുക്കുവാൻ വളരെ സൌകൎയ്യമുണ്ടായി. ആ വഴിക്കു വിദേശീയരുടെയും മററു കപ്പലുകൾ അവിടെ വന്നടുപ്പാനും കച്ചവടസ്സാമാനങ്ങളുടെ എറക്കുമതിയും ഏററുമതിയും ധാരാളം വൎദ്ധിപ്പാനും തുടങ്ങി. വലിയവലിയ കച്ചവടക്കാർവന്നു കൊച്ചിയിൽവന്നു കുടിയേറിപ്പാൎത്തു കച്ചവടം നടത്തുവാ

നം തുടങ്ങി. ഇപ്രകാരം ആ പ്രദേശം ക്രമത്തിൽ നല്ല ധനസമൃദ്ധിയുള്ള പട്ടണമായിത്തീൎന്നു. ആ പട്ടണത്തിന്റെ ഉടമാവകാശംസിദ്ധിച്ച പെരുമ്പടപ്പു രാജകുടുംബത്തിലേ ഇളയതാവഴിക്കാൎക്കു ധനവും ജനസ്വാധീനവും നാട്ടിൽ പ്രാബല്യവും ക്രമേണ വൎദ്ധിപ്പാനും സംഗതിവന്നു.

## 15. ശുകപുരംകൂറും പന്നിയൂർകൂറും.

പെരുമാൾവാഴ്ചയുടെ അവസാനകാലംമുതൽത്തന്നെ കേരളത്തിലേ പല ഗ്രാമക്കാരായ നമ്പൂതിരിമാരും ശുകപുരം അല്ലെങ്കിൽ ചോവരംകൂറ്, പന്നിയൂർകൂറ് എന്നു രണ്ടു കൂറുകാരായിത്തീൎന്നിട്ടുണ്ടെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആദ്യകാലങ്ങളിൽ ഈ ഓരോ കൂറുകാരും ഓരോരോ രാജാക്കന്മാരുടെയും നാടുവാഴികളുടെയും നാട്ടുകാരുടെയുംകാൎയ്യങ്ങളിൽ ഉപദേഷ്ടാക്കന്മാരും മദ്ധ്യസ്ഥന്മാരുമായിട്ടാണിരുന്നത്. ഇന്ന കൂറുകാർ ഇന്നിന്നനാട്ടിലെ ക്കാൎയ്യങ്ങളിലും ഇന്നിന്നനാടുവാഴികളുടെ കാൎയ്യങ്ങളിലും മദ്ധ്യസ്ഥസ്ഥാനം വഹിക്കുകയെന്നിതുതന്നെ നാട്ടുതിരിച്ചും നാടുവാഴികളെത്തിരിച്ചും ചില വ്യവസ്ഥകളും നിയമിച്ചിട്ടുണ്ടായിരുന്നു. അതിനാൽ നമ്പൂതിരിമാർ മാത്രമല്ല മററു സമുദായക്കാരും ഏതെങ്കിലും ഒരു കൂററിൽ്ചേൎന്നു നില്ക്കുന്നവരായിത്തീരുകയും ചെയ്തിരുന്നു. എന്നാൽ മാമാങ്കോത്സവത്തിലേ പ്രാധാന്യത്തെപ്പററി സാമൂതിരിക്കുള്ള പിടുത്തം വൎദ്ധിച്ചതോടുകൂടി രണ്ടുകൂറുകാരും കാൎയ്യങ്ങൾ നടത്തുന്ന വിഷയത്തിൽ മദ്ധ്യസ്ഥന്മാരുടെയും ഉപദേഷ്ടാക്കന്മാരുടെയും നിലവിട്ട് ഏറനാട്ടുരാജാവും പെരുമ്പട-

പ്പുരാജാവും തമ്മിലുള്ള മത്സരത്തിലും പ്രധാനഭാഗക്കാരായിപ്പങ്കുകൊണ്ടുതുടങ്ങി. ചൊവരംകൂററുകാർ പെരുമ്പടപ്പുഭാഗവും പന്നിയൂർ കൂററുകാർ ഏറനാട്ടുഭാഗവും പിടിച്ചു രാജാക്കന്മാർ തമ്മിലുള്ള മത്സരത്തിന്നു വേണ്ടവിധം വളംവെച്ചുകൊടുത്തുവന്നു.

## 16. ഇളയതാവഴിയുടെ പ്രാധാന്യം

ക്രിസ്തുവത്സരം 1315-ന്നു കൊല്ലം 490-ാമാണ്ടുമുതൽ ഇളയതാവഴിയിൽപ്പെട്ട അച്യുതമ്പുരാക്കന്മാരാണ് മുറക്കുമൂപ്പിൽസ്ഥാനംവഴിക്കു മഹാരാജാക്കന്മാരായി വാണിരുന്നത്. ഇവരുടെ വാഴ്ചക്കാലം എല്ലാംകൂടി ഏകദേശം ഒരു ആററാണ്ടിലധികം നിൽക്കുകയും ചെയ്തിരുന്നു. കൊച്ചിപ്പട്ടണത്തിന്നുണ്ടായ അഭിവൃദ്ധികാരണം ഈ മഹാരാജാക്കന്മാരിൽ ആദ്യത്തെ ആളായ രാമവർമ്മമഹാരാജാവുതന്നെ കൊച്ചിയിൽ ഒരു കോവിലകം പണിയിച്ചു തലസ്ഥാനം തിരുവഞ്ചിക്കുളത്തുനിന്ന് അങ്ങോട്ടു മാററി. അക്കാലംമുതൽക്കാണ് പെരുമ്പടപ്പു മഹാരാജാക്കന്മാൎക്കു കൊച്ചിമഹാരാജാക്കന്മാരെന്നു പേരുണ്ടായിത്തീൎന്നത്. കൊച്ചി എന്ന വാക്കിന്നു 'ഗോശ്രീ' എന്നൊരു സംസ്കൃതരൂപം നിൎമ്മിച്ചു കൊച്ചിപ്പട്ടണത്തിന്നു 'ഗോശ്രീനഗരം' എന്നും രാജാക്കന്മാൎക്കു 'ഗോശ്രീഭൂപന്മാർ' എന്നും പറഞ്ഞു തുടങ്ങിയതും ഇക്കാലംമുതൽക്കാണ്. ഈ രാമവൎമ്മമഹാരാജാവു മുപ്പതുസംവത്സരവും പിന്നത്തെ മഹാരാജാവു പന്ത്രണ്ടുസംവത്സരവും നാടുവാണു. ക്രി.വ.1358-ന്നു കൊല്ലം 533-ാമാണ്ടുമുതൽ 'കേരളവൎമ്മാ' എന്നു പേരായ മഹാരാജാവു

രാജ്യം ഭരിച്ചുതുടങ്ങി. ഇദ്ദേഹം വലിയ തന്ത്രജ്ഞനായിരു
ന്നു. ഒന്നാമതായിത്തന്നെ ഇളയതാവഴിരാജകുടുംബത്തി
ന്റെ താമസം കൊച്ചിക്കോവിലകത്താക്കി. പിന്നെ രാജ്യ
ത്തിലുള്ള മിക്ക നാടുവാഴികളെയും ഈ മഹാരാജാവു ന
യംകൊണ്ടു സ്വാധീനപ്പെടുത്തുകയും രാജ്യത്തിന്റെ ഭരണാ
ധികാരം മേലിൽ എല്ലാകാലത്തും ഇളയതാവഴിയിലെ പു
രുഷന്മാൎക്കു മാത്രമാക്കിത്തീൎക്കാൻ ന്യായംകൊണ്ടും ഉപാ
യംകൊണ്ടും ആ നാടുവാഴികളുടെ ആനുകൂല്യം സമ്പാദി
പ്പാൻ നോക്കുകയും ചെയ്തുവന്നു. കൊച്ചിപ്പട്ടണം ഇളയ
താവഴിയുടെ സ്വന്തമായതുകൊണ്ട് അതിന്റെ ഭരണാധി
കാരം ആ താവഴിക്കാൎക്കല്ലാതെ മറ്റു താവഴിക്കാൎക്കു കിട്ടു
വാൻ അവകാശമില്ല; രാജ്യത്തെ മുതലെടുപ്പിന്റെ പ്രധാ
ന കേന്ദ്രമായ ആ പ്രദേശത്തിന്റെ ഭരണവും മറ്റു പ്രദേ
ശങ്ങളുടെ ഭരണവും ഒരാളുടെ കീഴിലല്ലാതെയിരിക്കുന്ന
ത് നാട്ടിൽത്തന്നെ കലഹങ്ങൾക്കു കാരണവും രാജ്യാഭിവൃ
ദ്ധിക്കു വിരുദ്ധവുമായിത്തീരുന്നതാകും. എന്നിവകയായിരുന്നു
അദ്ദേഹത്തിന്റെ ന്യായങ്ങൾ. ഏതായാലും ഇളയതാവഴി
ക്ക് എല്ലാവിധത്തിലുള്ള പ്രാബല്യവും ഇക്കാലത്തേക്കു വ
ൎദ്ധിച്ചിരുന്നതുകൊണ്ടും മറ്റുതാവഴിക്കാൎക്കു ശക്തി ക്ഷയി
ച്ചിരുന്നതുകൊണ്ടും മഹാരാജാവിന്റെ പ്രവൃത്തികൾക്കെ
തിരായി പ്രവൃത്തിപ്പാൻ ആ താവഴിക്കാരെക്കൊണ്ടു സാധി
ച്ചിരുന്നില്ല. എന്നാൽ രാജകുടുംബത്തിലെച്ഛിദ്രത്തിന്ന് ആ
ഴവും വിസ്താരവും കൂടുവാനും രാജ്യത്തു കലഹങ്ങൾ വൎദ്ധി
പ്പാനും ആ സംഗതി തക്കകാരണമാകാതെയുമിരുന്നില്ല.
വന്നേരിച്ചിത്രകൂടത്തിന്റെ കാൎയ്യത്തിൽ വാശിയോടുകൂടി

സാമൂതിരിയുമായുള്ള യുദ്ധം ഇടക്കിടക്കുണ്ടായിക്കൊണ്ടിരു
ന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അങ്ങനെ പെരു
മ്പടപ്പുരാജവംശത്തിന്റെ പരമശത്രുവായ സാമൂതിരിയു
ടെ പക്ഷത്തിൽച്ചേൎന്ന് അദ്ദേഹത്തിന്നുവേണ്ട സഹായ
ങ്ങൾ ചെയ്തുകൊടുപ്പാൻതന്നെ പെരുമ്പടപ്പുരാജകുടുംബ
ത്തിലേ മററുതാവഴിക്കാർ ഒരുക്കമായിത്തീൎന്നുതുടങ്ങി. അ
തുകൂടാതെ ഇടപ്പിള്ളിരാജാക്കന്മാൎക്കും പെരുമ്പടപ്പിലേ ഇ
ളയതാവഴിക്കാരോടു വിരോധവും അസൂയയും ഉണ്ടായി
ത്തീൎന്നിരുന്നു. കൊച്ചിപ്പട്ടണം ക്രമത്തിൽ ധനസമൃദ്ധമാ
യിത്തീരുന്നതു കണ്ടപ്പോൾ തങ്ങളുടെ പൂൎവ്വികൻ ആ പ്രദേ
ശം അദ്ദേഹത്തിന്റെ ഭാൎയ്യക്കും മക്കൾക്കുമായിക്കൊടുത്തു
പോയത് ഇടപ്പിള്ളിരാജാക്കന്മാൎക്കു വലിയ മനശ്ശല്യമു
ണ്ടാക്കിക്കൊണ്ടിരുന്നു. അതിനാൽ സാമൂതിരിയുടെ സഹാ
യംകൊണ്ട് അതു തിരികേ കയ്യിലാക്കാൻ വഴിയുണ്ടോ
എന്നും അവർ നോക്കിക്കൊണ്ടിരുന്നു. ഇങ്ങനെ സ്വന്തം
കുടുംബത്തിലേ പല അംഗങ്ങളും പിതൃകുടുംബത്തിലേ അം
ഗങ്ങളും രാജ്യഭരണംനടത്തുന്ന മഹാരാജാക്കന്മാൎക്കു വി
രോധികളും അവരുടെ ശത്രുക്കൾക്കു സഹായികളുമായി
ത്തീൎന്നുവെന്നു ചുരുക്കത്തിൽപ്പറയാം. ആ വഴിക്ക് ഏറനാ
ട്ടുപെരുമ്പടപ്പു മത്സരത്തിന്ന് അധികകാലതാമസം കൂടാ
തെതന്നെ ധാരാളം ഫലങ്ങളുണ്ടാകുവാനും തുടങ്ങി.

## 17. മഹാരാജാവിന്റെ മാമാങ്കയാത്ര.

പെരുമ്പടപ്പുമഹാരാജാക്കന്മാർ കിരീടംധരിച്ച മാ
മാങ്കത്തിന്നെത്താതിരിപ്പാൻവേണ്ടി അവരുടെ കിരീടധാ

രണസ്ഥാനമായ വടക്കുന്നാഥക്ഷേത്രത്തിൽ ചെന്ന് വെ
ക്കുകമാത്രമല്ല സാമൂതിരിപ്പാട് ചെയ്തിരുന്നത്. ആ കിരീട
ധാരണത്തെസ്സംബന്ധിച്ച ചെയ്യേണ്ടുന്ന വൈദികകർമ്മങ്ങൾ
നടത്തുവാൻ അവകാശപ്പെട്ട തന്ത്രിയായ "ചേന്നാസ്സ
മ്പൂതിരിപ്പാട്" എന്നാളെ വരുത്തി അദ്ദേഹത്തിന്ന് കു
റെ ഭൂസ്വത്തും താൻ നടത്തിക്കുന്ന വൈദികകർമ്മങ്ങളിൽ
ആചാര്യസ്ഥാനവും കൊടുത്തു സ്വാധീനത്തിൽ വെക്കുക
യും ചെയ്തിരുന്നു. അങ്ങനെ പെരുമ്പടപ്പുമഹാരാജാക്ക
ന്മാർ ആ തന്ത്രിയെക്കൊണ്ട് കിരീടധാരണക്രിയ നടത്തി
ക്കുന്നതു കൂടാതെകഴിപ്പാൻതന്നെ സാമൂതിരിപ്പാട് ഏർപ്പാ
ടു ചെയ്തുകൊണ്ടാണിരുന്നത്. മേൽപ്പറഞ്ഞ കേരളവർമ്മ
മഹാരാജാവിന്റെ കാലത്താകട്ടെ ആ ചേന്നാസ്സനമ്പൂ
തിരിപ്പാടന്മാരിൽ ഒരാൾ വഴിയാത്രക്കിടയിൽ കൊച്ചിയി
ലെ കോവിലകത്തു ചെല്ലുന്നതിന്നും മഹാരാജാവിനെക്കാ
ണുന്നതിന്നും യദൃച്ഛയായി സംഗതിവന്നു. മഹാരാജാവ്
അദ്ദേഹത്തോട് ഓരോ കുശലങ്ങൾ ചോദിച്ചതിന്നുണ്ടായ
ഉത്തരത്തിൽനിന്ന് അദ്ദേഹത്തിന്റെ ജ്യേഷ്ഠനും അദ്ദേഹ
വും തമ്മിൽ അല്പം രസക്കേടുണ്ടെന്നുള്ളതിന്റെ ഒരു സൂ
ചന കിട്ടി. അതിന്റെ ഫലമായി നാലോ അഞ്ചോ ദിവ
സം ആ കോവിലകത്തുതന്നെ താമസിപ്പാൻ അദ്ദേഹത്തോ
ടാവശ്യപ്പെടുകയും ആ ദിവസങ്ങൾക്കുള്ളിൽത്തന്നെ കുറെ
ഭൂസ്വത്തുകൾ ദാനംചെയ്ത് ആ തന്ത്രിബ്രാഹ്മണനെ സ്വാ
ധീനപ്പെടുത്തുകയും ചെയ്തു. കൊല്ലവർഷം 558-ൽ ഉണ്ടായ
മാമാങ്കോത്സവം തുടങ്ങുന്നതിന്നു കുറച്ചുദിവസം മാത്രം മു
മ്പിലാണ് ഈ സംഗതി നടന്നത്. മാമാങ്കം ആരംഭിക്കുന്ന

തുവരെ വന്നേരിച്ചിറക്കുടം കയ്യശപ്പെടുത്തുവാൻ മഹാരാജാവു യാതൊരു ശ്രമവും ചെയ്തില്ല. മാമാങ്കം തുടങ്ങിയതിന്റെ പിറേറദിവസം നേരം പ്രഭാതമാകുന്നതിന്നുമുമ്പു മഹാരാജാവ്, തന്ത്രി മുതലായി കിരീടധാരണക്രിയ നടത്താൻവേണ്ട ആളുകളോടും അത്യാവശ്യംവേണ്ട പരിവാരങ്ങളോടുംകൂടി വന്നേരിച്ചിറക്കുടത്തിൽ ചെന്നെത്തീട്ടുണ്ടായിരുന്നു. കിരീടധാരണകർമ്മം കഴിച്ചു വാദ്യഘോഷങ്ങളോടുകൂടി മാമാങ്കത്തിന്നുള്ള എഴുന്നള്ളത്തു പുറപ്പെട്ടപ്പോഴെ ആ പ്രദേശത്തുണ്ടായിരുന്ന സാമൂതിരിയുടെ ആൾക്കാർ സംഗതി അറിഞ്ഞുള്ളു. അങ്ങനെയുള്ള ഘോഷയാത്രയിൽ പൊരുതാനൊരുങ്ങുന്നത് അക്കാലത്തെ ചട്ടത്തിന്നു വിരോധവുമായിരുന്നു. മഹാരാജാവിന്റെ ഘോഷയാത്ര ഏതാനും വഴിപോയപ്പോഴക്കും മററൊരുവഴിക്കു സൈന്യങ്ങളും സന്നാഹങ്ങളും എത്തുകയും ചെയ്തു. പിന്നെ മുറക്കു മാമാങ്കോത്സവസ്ഥലത്തെത്തി. പതിവുപ്രകാരം മാന്യസ്ഥാനം വഹിച്ചിരുന്ന സാമൂതിരിപ്പാട്ടിലേക്കു കീൾനടപ്പനുസരിച്ചു പെരുമ്പടപ്പുമഹാരാജാവിനെ വന്ദിച്ച് ആ മാന്യസ്ഥാനം ഒഴിഞ്ഞു കൊടുക്കേണ്ടതായും വന്നു. പിന്നെ ആ മാമാങ്കോത്സവം മുഴുവനും പെരുമ്പടപ്പുമഹാരാജാവു മാന്യസ്ഥാനം വഹിച്ചുകൊണ്ടുതന്നെ കഴിഞ്ഞുകൂടുകയും ചെയ്തു. ഇതായിരുന്നു ആ രാജവംശത്തിലുള്ളവർ ഒടുവിൽ പങ്കുകൊണ്ട മാമാങ്കം.

## 18. പന്നിയൂർ ഗ്രാമക്കാരുടെ ച്ഛിദ്രം.

പെരുമ്പടപ്പുമഹാരാജാവിന്റെ മേൽവിവരിച്ച മാമാങ്കയാത്ര പന്നിയൂർ ഗ്രാമക്കാരായ നമ്പൂതിരിമാരുടെ

യിടയിൽ വലിയ കലഹത്തിന്നും നാശത്തിന്നും സംഗതി വരാൻ ഒരു കാരണമായിത്തീൎന്നു. ഈ ഗ്രാമക്കാർ ശ്രേഷ്ഠജാത്യംകൊണ്ടു വളരെ ഉൽകൃഷ്ടന്മാരായിരുന്നു. വലിയ സംഘബലമുള്ള അവരെല്ലാം പന്നിയൂർ കൂറുകാരും അതിനാൽ സാമൂതിരി പക്ഷത്തിൽ പ്രത്യേകപ്രതിപത്തിയുള്ളവരുമായിട്ടാണിരുന്നത്. ഗ്രാമക്ഷേത്രം വകയായി അനവധി സ്വത്തുണ്ടായിരുന്നതിനാൽ ആ ക്ഷേത്രകാൎയ്യത്തെപ്പററി ഇവർ തമ്മിൽ പല വഴക്കുകളും ഉണ്ടാകയും സാമൂതിരിയുടെ മദ്ധ്യസ്ഥതയിൽ ആ വക വഴക്കുകൾ ഒരുവിധം കലാശിപ്പിക്കുകയും ചെയ്തുപോന്നിരുന്നു. പെരുമ്പടപ്പു മഹാരാജാവു ശ്രദ്ധമായി നടത്തിയ കിരീടധാരണകൎമ്മത്തിൽ പന്നിയൂർ ഗ്രാമക്കാരായ ചില നമ്പൂതിരിമാരും പങ്കുകൊണ്ടിരുന്നു. കൂറുവിട്ടു പ്രവൃത്തിക്കുന്നത് അടുത്ത മുൻകാലങ്ങളിൽ പോലും വലിയൊരപരാധമായിട്ടാണ് കരുതിവന്നത്. അക്കാലത്താകട്ടെ ആ ഒരപരാധം തന്നെ എത്രവലിയ ശിക്ഷക്കും അൎഹനാക്കിത്തീൎക്കുന്നതായിരുന്നു. അതിനാൽ പന്നിയൂർ കൂറുവിട്ടു പെരുമ്പടപ്പു മഹാരാജാവിനെ സഹായിച്ചതു നിമിത്തം ആ നമ്പൂതിരിമാൎക്കു ഗ്രാമക്ഷേത്രത്തിൽ കടപ്പാൻതന്നെ അവകാശമോ അധികാരമോ പാടില്ലെന്നു ആ ഗ്രാമത്തിൽപ്പെട്ട മററു ചിലർ വിധിച്ചു. അതുനിമിത്തം ആ ഗ്രാമക്കാർ രണ്ടു കക്ഷികളായിപ്പിരിഞ്ഞു കലഹവും തുടങ്ങി. ആ കലഹം പല വഴിക്കും വല്ലാതെ മൂത്തു. ഒടുവിൽ അല്പമെങ്കിലും ഈശ്വരവിചാരമോ ബുദ്ധിക്കു വിവേകമൊ ഇല്ലാത്ത ഏതാനും ദുഷ്ടന്മാർ ക്ഷേത്രം തന്നെ നശിപ്പിച്ചാൽ ആ ക്ഷേത്രത്തെ

പ്പുററിയുള്ള വഴക്കം തീരുമെന്നു കരുതീട്ടെന്നതുപോലെ ആ ഗ്രാമക്ഷേത്രത്തിലെ ദേവന്റെ ബിംബവും ക്ഷേത്രവും എല്ലാം തീവെച്ചു ചുട്ടുനശിപ്പിച്ചു. ആ കഠിനപ്രവൃത്തി ആ ഗ്രാമക്കാരുടെയിടയിലെന്നു മാത്രമല്ല, കേരളത്തിൽ മുഴുവനും തന്നെ വലിയ ക്ഷോഭമുണ്ടാക്കി. ആ ഗ്രാമത്തിൽപ്പെട്ടിരുന്ന മിക്ക നമ്പൂതിരിമാരും മേലിൽ ആ ഗ്രാമത്തിൽ ചേൎന്നിരിക്കുന്നതുതന്നെ പാപമാണെന്നു കരുതി ശുകപുരം, പെരുമനം മുതലായ മററു ഗ്രാമങ്ങളിൽ ചേൎന്നു. ആ ഗ്രാമം ഉപേക്ഷിക്കാത്തവരെ ആഭിജാത്യം കുറഞ്ഞവരായിക്കരുതുവാനും തുടങ്ങി. ഇങ്ങനെ വലിയൊരു കലാപംതന്നെ അക്കാലത്തുണ്ടായിത്തീൎന്നു. പ്രവൃത്തിയുടെ കാഠിന്യംകൊണ്ടു നമ്പൂതിരിമാർ ഗ്രാമം ഉപേക്ഷിച്ചുപോകുന്നതു സാമൂതിരിക്കും സമ്മതിക്കാതെ തരമുണ്ടായിരുന്നില്ല. നമ്പൂതിരിമാരും ഗ്രാമം ഉപേക്ഷിച്ചുവെങ്കിലും സാമൂതിരിയുടെ പക്ഷക്കാരെന്നും പന്നിയൂർ കൂറുകാരെന്നും ഉള്ള നില ഉപേക്ഷിച്ചതുമില്ല.

## 19. ഭരണാധികാരം ഇളയതാവഴിക്കു മാത്രമാക്കിയത്.

കേരളവൎമ്മ മഹാരാജാവു മാമാങ്കം കഴിഞ്ഞു തിരിയെ കൊച്ചിക്കോവിലകത്തെത്തിയതിന്നുശേഷം നാട്ടിലെ പ്രഭുക്കന്മാരായ നാടുവാഴികളെയും ശുകപുരം കൂറുകാരിൽ പ്രമാണപ്പെട്ട ബ്രാഹ്മണരെയും മററും ക്ഷണിച്ചുവരുത്തി സൽക്കരിച്ചു. അവരുമായി ആലോചിച്ച് അവരുടെ സമ്മതത്തോടുകൂടി, മേലിൽ പെരുമ്പടപ്പുരാജ്യത്തിന്റെ ഭരണാധികാരം കൊച്ചിരാജാക്കന്മാരായ ഇളയ താവഴി

ക്കാക്കു മാത്രമാണെന്നും മററു താവഴിക്കാക്കു 'പെരുമ്പടപ്പു മൂപ്പിന്നു' എന്ന സ്ഥാനം മാത്രമേ പരമ്പരയായിക്കിട്ടുവാൻ അവകാശമുള്ളു എന്നും ആ താവഴിയിൽപ്പെട്ടവക്കു രാജാധികാരം കിട്ടണമെങ്കിൽ ഇളയ താവഴിയിലെക്കു ദത്തെടുക്കേണ്ടതാണെന്നും ഒരു നിശ്ചയം ഏപ്പെടുത്തി. ആ നിശ്ചയം നടപ്പിൽവരുത്തുന്നതിന്നായി അക്കാലത്തെ നാലും അഞ്ചും കൂറുവാഴ്ചക്കാരും 'മാടത്തിൻ കീഴ്' എന്നും കൂടിപ്പേരുള്ള മുരിഞ്ഞൂർത്താവഴിയിൽപ്പെട്ടവരുമായ രണ്ടു തമ്പുരാക്കന്മാരെ ഇളയ താവഴിയിലേക്കു ദത്തെടുക്കുവാൻ വേണ്ട ഏപ്പാടും ചെയ്തു. പിന്നത്തെ മൂന്നുതമ്പുരാക്കന്മാർ ഭാഗ്യവശാൽ ഇളയതാവഴിയിൽപ്പെട്ടവർതന്നെയായിരുന്നു. അങ്ങനെ കുറെയധികം കാലത്തേക്കു ഭരണാധികാരത്തെപ്പററിയുള്ള വഴക്കു കൂടാതെ കഴിച്ചു കാലപ്പഴക്കംകൊണ്ടുണ്ടാകുന്ന അധികാരസ്ഥിരത്വും പ്രാബല്യവും ഇളയ താവഴിക്കു സിദ്ധിപ്പാനും സംഗതിയാക്കിത്തീത്തു.

ഈ കേരളവമ്മമഹാരാജാവു ക്രിസ്തുവത്സരം 1389_ൽ തീപ്പെട്ടു. അതിൽപ്പിന്നെ ഇരുപതുസംവത്സരത്തോളം 'രാമവമ്മാ' എന്നു പേരായ മഹാരാജാവാണു നാടുവാണത്. ഈ മഹാരാജാവിൻെറ വാഴ്ചക്കാലത്തു ആദിഘട്ടത്തിൽ പന്നിയൂർ ഗ്രാമക്കാരുടെ കുഴപ്പം തീരാഞ്ഞതു നിമിത്തം സാമൂതിരിയുടെ ശ്രദ്ധ അധികവും ആ വിഷയത്തിലായിരുന്നതിനാൽ ഏറനാടു പെരുമ്പടപ്പു കലഹത്തിൻെറ ശക്തി അല്പം കുറഞ്ഞിരുന്നു. എങ്കിലും ഒടുവിലത്തെ ചില വത്സരങ്ങളിൽ പലപ്പോഴും സാമൂതിരിയുമായിപ്പൊരുതിക്കൊണ്ടുതന്നെ കഴിയേണ്ടിവന്നു. ക്രിസ്തുവത്സരം 1410മുതൽ 1473

വരെ നാടുവാണിരുന്ന മഹാരാജാക്കന്മാരെപ്പറ്റി വിവരമൊന്നുമില്ല. ആ കാലത്തിനുള്ളിൽ വെട്ടത്തു രാജാവു സാമൂതിരിയുടെ പക്ഷക്കാരനായിത്തീൎന്നു; വന്നേരി നാടു മുഴുവനും സാമൂതിരി കൈവശപ്പെടുത്തി; മൂത്തതാവഴിയിൽപ്പെട്ട ചിലരും ഇടപ്പിള്ളി രാജാവും കൊച്ചി രാജ്യത്തുള്ള ചില നാടുവാഴികളെയും മററും സ്വാധീനപ്പെടുത്തി അവരോടുകൂടി സ്പഷ്ടമായിത്തന്നെ സാമൂതിരിയെ സഹായിപ്പാൻ തുടങ്ങി; ഇത്രയും വിവരങ്ങൾ മാത്രം അറിയാം. ക്രിസ്തുവൎഷം 1473-നു കൊല്ലം 648 മുതൽ 'ഗോദവൎമ്മാ' എന്നു പേരായ മഹാരാജാവാണ് രാജ്യം ഭരിച്ചിരുന്നത്. ഈ മഹാരാജാവിൻെറ ഭരണകാലത്തിലുൾപ്പെട്ട ക്രിസ്തുവൎഷം 1498-ലാണ് പറങ്കിക്കച്ചവടക്കാരനായ "ഡഗാമ" ആദ്യമായി കേരളത്തിൽ എത്തിയതും.



## ഒമ്പതാമദ്ധ്യായം.

### ദക്ഷിണകേരളം.

### 1. വേണാട്ടു രാജകുടുംബത്തിൻെറ ശാഖകൾ.

"വേണാട്ടു തിരുവടികൾ" എന്നു സ്ഥാനപ്പേരുള്ള കൊല്ലത്തെ രാജാക്കന്മാരായിരുന്നു പെരുമാൾവാഴ്ച്ചക്കാലത്തിന്നുശേഷം ദക്ഷിണകേരളത്തിൽ ഏററവും പ്രധാനപ്പെട്ടവർ എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ രാജകുടുംബം സാക്ഷാൽ കുലശേഖരവൎമ്മപ്പെരുമാളുടെ രണ്ടാമത്തെ പു

ത്രന്റെ വംശപരമ്പരയാണെന്നും കൂപകരാജ്യം എന്നുംകൂ
ടിപ്പറഞ്ഞുവരുന്ന കൊല്ലംരാജ്യം അവക്ക് പെരുമാൾ പ്ര
ത്യേകമായിക്കൊടുത്തിട്ടുള്ളതാണെന്നും മുമ്പു കാണിച്ചിട്ടു
ണ്ട്. "കീൾപ്പേരൂർഇല്ലം" എന്നു പേരായ ഒരു നാട്ടുവാ
ഴിക്കുടുംബത്തിൽനിന്നാണ് കുലശേഖരവർമ്മപ്പെരുമാളുടെ
ആ പുത്രൻ കല്യാണം കഴിച്ചിരുന്നത്. അതിനാൽ ആ നാ
ട്ടുവാഴിക്കുടുംബവും വേണാട്ടുരാജകുടുംബത്തിന്റെ ഒരു മൂ
ലശാഖയായിരുന്നു. ആ കീൾപ്പേരൂർശാഖയുടെ കീഴിലും
ഏതാനും രാജ്യവുമുണ്ടായിരുന്നു. പക്ഷേ ആ കുടുംബത്തിൽ
പരമ്പരയായി സ്ത്രീവഴിക്കാണ് രാജ്യഭരണാധികാരമുണ്ടാ
യിരുന്നത്. മൂത്തപുരുഷന് തൃപ്പാപ്പൂർമൂപ്പിന്ന്" എന്ന സ്ഥാ
നപ്പേരും ഏതാനും സ്ഥാനസ്വത്തിന്റെ ഉടമാവകാശ
വും മാത്രമേ പരമ്പരയായിസ്സിദ്ധിച്ചിരുന്നുള്ളൂ. ആ കീൾ
പ്പേരൂർസ്വരൂപമാണ് പിൽക്കാലത്ത് 'ആറ്റിങ്ങൽ' എ
ന്ന പ്രദേശം തലസ്ഥാനമാക്കി അവിടെത്താമസമുറപ്പിച്ച
തിനാൽ "ആറ്റിങ്ങൽസ്വരൂപം" എന്ന പേരിൽ പ്രസി
ദ്ധമായിത്തീർന്നത്. ഈ രണ്ടു ശാഖകൾക്കു പുറമെ ചിറ
വാശാഖ അല്ലെങ്കിൽ തിരുവിതാംകോട്ടുശാഖ, ഇളയിടത്തു
ശാഖ അല്ലെങ്കിൽ കൊട്ടാരക്കരശ്ശാഖ, എന്നിങ്ങനെ ര
ണ്ടുശാഖകൾകൂടി കാലക്രമത്തിൽ വേണാട്ടുരാജകുടുംബ
ത്തിന്നുണ്ടായിത്തീർന്നിട്ടുണ്ട്. ഓരോശാഖക്കാരും പ്രത്യേകം
പ്രത്യേകം രാജ്യങ്ങളിൽ ഭരണാധികാരവും നടത്തിവന്നി
ട്ടുണ്ട്. കൂപകസ്വരൂപം, കീൾപ്പേരൂർസ്വരൂപം, ചിറവാ
സ്വരൂപം, ഇളയിടത്തു സ്വരൂപം ഇങ്ങനെ പ്രത്യേകം സ്വ
രൂപനാമങ്ങളും ഉണ്ടായിട്ടുണ്ട്. എന്നാൽ മറ്റുള്ളശാഖ
കളുടെയെല്ലാം മേൽക്കോയ്മസ്ഥാനം കൊല്ലംരാജാക്കന്മാ
ർക്കുതന്നെയാണുണ്ടായിരുന്നത്.

## 2. പരദേശികളുടെ ആക്രമങ്ങൾ.

ക്രിസ്തുവത്സരം ആയിരാമാണ്ടിന്നടുത്തകാലത്തു രണ്ടാംപരാന്തകൻ എന്ന പാണ്ഡ്യരാജാവു ദക്ഷിണകേരളം മുഴുവൻ ആക്രമിച്ചു ചില അധികാരങ്ങൾ നടത്തിയ സംഗതി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിന്നുശേഷം ക്രി. വ. പതിനൊന്നാംനൂററാണ്ടിന്റെ ആദികാലത്തു "രാജേന്ദ്രചോളൻ" മദ്ധ്യകേരളം ആക്രമിച്ചു മടങ്ങിയതിൽപിന്നെ ദക്ഷിണകേരളവും ആക്രമിച്ചു കൈവശപ്പെടുത്തി. എന്നാൽ മദ്ധ്യകേരളത്തിലേപ്പോലെ ആക്രമണം കഴിഞ്ഞ ഉടനെ അവിടെനിന്നു മടങ്ങിപ്പോവുകയല്ല ചെയ്തത്. ഇപ്പോഴത്തെ തെക്കൻതിരുവിതാംകൂറിൽപെട്ട "കഴിത്തറ" എന്ന പ്രദേശംമുതൽ 'കന്യാകുമാരി'വരെയുള്ള ഭൂഭാഗംമുഴുവനും തന്റെ അധീനത്തിൽതന്നെ വെക്കുകയും ആവക പ്രദേശങ്ങളുടെ ഭരണത്തിന്നായി പ്രത്യേകം ഒരു സ്ഥാനപതിയെ നിയമിക്കുകയും ചെയ്തു. ക്രി. വ. 1084മുതൽ ഏകദേശം 1100-വരെ വാണിരുന്ന "കുലോത്തുംഗചോളനും" ആ പ്രദേശം രക്ഷിപ്പാൻ പ്രത്യേകം ഒരു സ്ഥാനപതിയെ നിയമിച്ചിരുന്നു. ആ സ്ഥാനപതിക്കു "നാഞ്ചിക്കുറവൻ" എന്നാണ് പേർ പറഞ്ഞിരുന്നത്. രാജേന്ദ്രചോളന്റെ ആക്രമത്തോടുകൂടി കേരളത്തിലെ രാജാക്കന്മാരിൽ പലരുടെയും ശക്തി ക്ഷയിച്ചിരുന്നു. കൊല്ലം രാജാവും ആ കൂട്ടത്തിൽ രാജ്യംചുരുങ്ങി കുറെ ക്ഷീണിച്ചനിലയിൽ പെടുകയും ചെയ്തിരുന്നു. അതുനിമിത്തം "നാഞ്ചിക്കുറവൻ" അധികകാലം കഴിയുന്നതിന്നുമുമ്പുതന്നെ ചോളരാജാവിന്റെ സംസ്ഥാനപതിയുടെ നിലവിട്ടു നാഞ്ചി

നാട്ട മുതലായ പ്രദേശങ്ങളുടെ സ്വാതന്ത്ര്യഭരണകർത്താവാ യിത്തീൎന്നു. എന്നാൽ ആ സ്ഥിതി അധികകാലം നിലനി ല്ക്കാൻ ഇടവന്നില്ല. ക്രി. വ. 1116-ന്ന കൊല്ലം 291മുതൽ 'വീരകേരളവൎമ്മ' എന്ന പേരായ രാജാവ് കൊല്ലത്തു രാ ജ്യഭാരം തുടങ്ങി. കൊല്ലം 292-ൽത്തന്നെ അദ്ദേഹം നാ ഞ്ചിക്കുറവനെക്കീഴടക്കി ആ വക പ്രദേശങ്ങൾ വീണ്ടും വേണാടിന്റെ മേലധികാരത്തിലാക്കി. കൊല്ലവൎഷം 320 വരെയാണ് ആ രാജാവ് രാജ്യം വാണിട്ടുള്ളത്. അതിന്നു ശേഷം 335 വരെ 'ഗോദവൎമ്മ' രാജാവും 339 വ രെ 'രവിവൎമ്മ'രാജാവുമാണ് വേണാടിന്റെ അധിപന്മാ രായിരുന്നത്. ഈ രാജാക്കന്മാരുടെ കാലത്ത് അളവിന്നും തൂക്കത്തിന്നും പുതുതായി ചില വ്യവസ്ഥകൾ ചെയ്തു രാജ മുദ്രയോടുകൂടി നാട്ടിലെങ്ങും നടപ്പാക്കിയതായിക്കാണുന്നു ണ്ട്. കൊല്ലവൎഷം 339 മുതൽ 348 വരെ 'വീരകേരളവ ൎമ്മ' എന്ന പേരായ രാജാവു വേണാട്ടു രാജ്യഭാരംചെയ്തു. ഈ രാജാവിന്റെകാലത്തു 'മാരവൎമ്മൻ ശ്രീവല്ലഭൻ' എ ന്ന പാണ്ഡ്യരാജാവു കേരളത്തിന്റെ ചില ഭാഗങ്ങൾ ആ ക്രമിക്കാൻ ഒരുമ്പെട്ടിരുന്നു. ആ പാണ്ഡ്യരാജാവിന്ന ത ന്റെ അനുജനായ 'ഉദയമാൎത്താണ്ഡവൎമ്മ' രാജാവിന്റെ പുത്രിയെ വിവാഹം ചെയ്തുകൊടുത്തു 'വീരകേരളവൎമ്മ' രാജാവ് അദ്ദേഹത്തിന്റെ ബന്ധുത സമ്പാദിച്ചു. തിരു നൽവേലിക്കടുത്തുള്ള 'വള്ളിയൂർ' എന്ന പ്രദേശത്തു വേ ണാട്ടുരാജാവിന്റെ അധീനത്തിലുണ്ടായിരുന്ന ചില ദേശ

ങ്ങൾ ആ പാണ്ഡ്യരാജാവിന സ്ത്രീധനമായി കൊടുക്കയും ചെയ്തു.

3. ക്ഷപകസ്വരൂപം യദുവംശമായത്.

ക്രി. വ. 1173-ാം കൊല്ലം 348 മുതൽ 'ഉദയമാർത്താണ്ഡവൎമ്മ' രാജാവും 365 മുതൽ ഗോദമാർത്താണ്ഡവൎമ്മ കുലശേഖരപ്പെരുമാൾ എന്ന രാജാവുമാണ് വേണാട്ടു രാജ്യം വാണിരുന്നത്. കൊല്ലം 371 മുതൽ 'വീരരാമവൎമ്മ' രാജാവും 392 മുതൽ 'വീരകേരളവൎമ്മ' രാജാവും 420 മുതൽ വീരമാർത്താണ്ഡവൎമ്മ രാജാവും നാടുവാണു. കൊല്ലം 432-ൽ അദ്ദേഹം പരലോകപ്രാപ്തനായപ്പോൾ കൊല്ലത്തെ രാജകുടുംബം 'ഉമാ' എന്നു പേരായ ഒരു കന്യക മാത്രമുള്ളതായിത്തീൎന്നു. കീഴ്പ്പേരൂർ കുടുംബത്തിലും സാമാന്യം പ്രായമായ രണ്ടു രാജ്ഞിമാർ മാത്രമേ അക്കാലത്തുണ്ടായിരുന്നുള്ളു. ആ രാജ്ഞിമാരും,മന്ത്രിമാരും,നാട്ടുകാരുംകൂടി ആലോചിച്ച് അക്കാലത്തു ചിറവാസ്വരൂപത്തിൽ ഉണ്ടായിരുന്ന 'കേരളവൎമ്മ'എന്ന രാജാവിനെക്കൊണ്ടു കൊല്ലത്തെ രാജകന്യകയെ സൎവ്വസ്വദാനമായി വിവാഹം കഴിപ്പിക്കയും ആ വഴിക്ക് അദ്ദേഹത്തെ കൊല്ലംരാജാവാക്കി വാഴിക്കയും ചെയ്തു. ചിറവാസ്വരൂപം പരാന്തകപാണ്ഡ്യന്റെ ആക്രമകാലത്തു വിഴിഞ്ഞത്തുനിന്ന് ഓടിപ്പോയി പമ്പാനദിക്കരയിൽ വാസമുറപ്പിച്ച യദുവംശരാജകുടുംബമാണെന്നു മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൊല്ലത്തെ രാജകന്യകയെ വിവാഹംചെയ്ത ആ കേരളവൎമ്മരാജാവു വലിയ പ്രതാപശാലിയായിരുന്നു. കൊല്ലംരാജ്യം കീഴിലാ

യതോടുകൂടി പ്രഭുശക്തി വൎദ്ധിച്ചു അദ്ദേഹം പാണ്ഡ്യരാജാക്കന്മാർ ഇടക്കാലത്തു കൈവശപ്പെടുത്തിയിരുന്ന തെക്കൻ തിരുവിതാംകൂർ പ്രദേശങ്ങളെല്ലാം വീണ്ടെടുത്തു കൊല്ലംരാജ്യത്തിന്റെ കീഴിലാക്കി. 'ജയസിംഹൻ' എന്ന ഒരു ബിരുദനാമവും ഈ രാജാവിന്നുണ്ടായിത്തീൎന്നു. ആ വഴിക്കു കൊല്ലംരാജ്യത്തിനു "ജയസിംഹനാട്" എന്ന ഒരു പേരും ഉണ്ടായി. ജയസിംഹനാട് എന്ന പദംതന്നെ ചുരുക്കീട്ടാണ് പിൽക്കാലത്ത് 'ദേശിങ്ങനാട്" എന്നു പറഞ്ഞു വന്നിട്ടുള്ളത്.

## 4. വീരരവിവൎമ്മചക്രവൎത്തി.

ജയസിംഹരാജാവിനു 'വീരരവിവൎമ്മ' എന്നും 'ആദിത്യവൎമ്മ' എന്നും രണ്ടു പുത്രന്മാരുണ്ടായി. രണ്ടു രാജകുമാരന്മാരും ചെറുപ്പത്തിൽത്തന്നെ വലിയ വീരന്മാരും പരാക്രമശാലികളും അസാധാരണവിദ്വാന്മാരും ആയിത്തീൎന്നു. 'വീരരവിവൎമ്മ' രാജകുമാരന്റെ ജനനം ക്രി. വ. 1266-നു കൊല്ലം 441-ലാണ്. ആ രാജകുമാരൻ പതിനെട്ടാമത്തെ വയസ്സിൽത്തന്നെ പിതാവിന്റെ പടനായകസ്ഥാനം സ്വീകരിച്ചു. പിന്നെ അധികകാലം കഴിയുന്നതിനു മുമ്പിൽതന്നെ പാണ്ഡ്യരാജാവുമായി ഒരു യുദ്ധത്തിന്ന് ഒരുങ്ങേണ്ടതായുംവന്നു. അക്കാലത്തു പാണ്ഡ്യരാജ്യം വാണിരുന്ന 'വീരപാണ്ഡ്യ'രാജാവിന്റെ അനുജനും പടനായകനുമായ 'വിക്രമപാണ്ഡ്യ'നുമായുണ്ടായ യുദ്ധത്തിൽ 'രവിവൎമ്മ'രാജകുമാരൻ 'വിക്രമപാണ്ഡ്യനെ'തോല്പിച്ചു തട

വുകാരനാക്കിപ്പിടിച്ചു. യുദ്ധം അവസാനിച്ചതിന്നുശേഷം അദ്ദേഹത്തെ പാണ്ഡ്യരാജാവിന്നു വിട്ടുകൊടുക്കയും ചെയ്തു. 'രവിവമ്മ' രാജകുമാരന്റെ വീൎയ്യപരാക്രമങ്ങളും മഹാമനസ്കതയുംകണ്ടു സന്തുഷ്ടനായ 'വിക്രമപാണ്ഡ്യൻ' തന്റെ മകളെ രാജകുമാരന്നു വിവാഹം ചെയ്തുകൊടുത്തു. കുറച്ചുകാലം കഴിഞ്ഞശേഷം വീരപാണ്ഡ്യരാജാവു വീണ്ടും യുദ്ധത്തിനൊരുങ്ങി. ആ യുദ്ധത്തിൽ രാജകുമാരൻ പാണ്ഡ്യരാജാവിന്റെ രാജധാനിതന്നെ ആക്രമിച്ചു കൈവശപ്പെടുത്തുകയും വീരപാണ്ഡ്യരാജാവിനെ രാജ്യത്തിൽനിന്നോടിക്കയും ചെയ്തു, ശ്വശുരനായ വിക്രമപാണ്ഡ്യനെ പാണ്ഡ്യരാജാവാക്കി അഭിഷേകം ചെയ്തു. അതോടുകൂടിത്തന്നെ ചോളരാജ്യത്തെയും ജയിച്ചു കീഴടക്കി. അവിടെ കാഞ്ചീപുരത്തിൽ തന്റെ വിജയശാസനം സ്ഥാപിച്ചു കേരളത്തിലേക്കു മടങ്ങുകയും ചെയ്തു. ഇതെല്ലാം അദ്ദേഹത്തിന്റെ മുപ്പത്തിമൂന്നാംവയസ്സിന്നുള്ളിൽത്തന്നെ നടത്തിയ സംഗതികളാണ്. നാല്പത്താറാംവയസ്സിൽ പിതാവായ ജയസിംഹരാജാവ് പരലോകപ്രാപ്തനായപ്പോൾ അദ്ദേഹം രാജ്യഭാരം സ്വീകരിച്ചു വീരരവിവമ്മ കുലശേഖരപ്പെരുമാളായിവാണു. അഭിഷേകോത്സവം നടത്തി കിരീടം ധരിക്കുന്നതും താൻ കീഴ്പ്പെടുത്തിയ കാഞ്ചീപുരത്തുവെച്ചു വേണമെന്ന് അദ്ദേഹം നിശ്ചയിച്ചിരുന്നു. അതുപ്രകാരം കാഞ്ചീപുരത്തുള്ള 'വേഗവതി' നദീതീരത്തിൽവെച്ചാണ് ആ കൎമ്മം നടത്തിയത്. അവിടെനിന്നു തിരികെ വന്നു രാജ്യം രക്ഷിച്ചുകൊണ്ടിരിക്കുന്നകാലത്തു മറ്റൊരു സംഭവ

വും നടക്കുകയുണ്ടായി. മുമ്പു രാജ്യം വിട്ടോടിപ്പോയ വീ
രപാണ്ഡ്യരാജാവ്, വടക്കെ കൊങ്കണദേശത്തു ചെന്ന് അ
വിടെയുള്ള ചില രാജാക്കന്മാരെയും പ്രഭുക്കന്മാരെയും
സഹായത്തിന്നു കൂട്ടി വീണ്ടും യുദ്ധത്തിന്നൊരുങ്ങി വരുന്നു
ണ്ടെന്ന വൎത്തമാനം വീരരവിവൎമ്മകുലശേഖരപ്പെരുമാൾ
ക്കറിവാനിടയായി. അതു കേട്ടപ്പോൾ കൊങ്കണദേശവും
കീഴടക്കണമെന്നു നിശ്ചയിക്കയും സൈന്യങ്ങളോടുകൂടി
പുറപ്പെട്ട് അവിടെച്ചെന്നു വീരപാണ്ഡ്യനെയും സഹായി
കളേയും തോല്പിക്കയും വീരപാണ്ഡ്യനെ അവിടേനിന്നോ
ടിക്കയും ചെയ്തു. ഇങ്ങനെ ഉത്തരദേശവും ജയിച്ചതിന്നു
ശേഷം ആ സംഗതിയും കാഞ്ചീപുരത്തുശാസനരൂപത്തിൽ
രേഖപ്പെടുത്തി. ഈ രാജശ്രേഷ്ഠൻ ഇപ്രകാരം മഹാവീര
നും പ്രതാപശാലിയും ആയിരുന്നതിന്നുപുറമെ ഒരു നല്ല
കവിയും വലിയ ശാസ്ത്രജ്ഞനുമായിരുന്നു. അദ്ദേഹത്തി
ന്റെ വിദ്വത്സഭയിൽ അനേകംപണ്ഡിതന്മാരും ഉണ്ടായി
രുന്നു. ഈ വീരരവിവൎമ്മമഹാരാജാവിന്റേയും ഇദ്ദേഹ
ത്തിന്റെ അനുജനായ ആദിത്യവൎമ്മമഹാരാജാവിന്റേയും
യോഗ്യതകൾ വൎണ്ണിക്കുന്നതായ പല സംസ്കൃതഗ്രന്ഥങ്ങളും
മലയാളഗ്രന്ഥങ്ങളും ഇപ്പോഴും പ്രസിദ്ധങ്ങളായിട്ടുണ്ട്. വീ
രരവിവൎമ്മമഹാരാജാവിന്റെ കൃതിയായിത്തന്നെയും ചി
ല സംസ്കൃതഗ്രന്ഥങ്ങളുണ്ട്. അദ്ദേഹം മഹാരാജാവായ
പ്പോൾ അനുജനായ ആദിത്യവൎമ്മരാജാവ് പടനായക
സ്ഥാനം സ്വീകരിച്ചു. കീഴ്പ്പേരൂർ കുടുംബത്തിൽ അ
ക്കാലത്തു പുരുഷന്മാർ ആരും ഇല്ലാതിരുന്നതിനാൽ തൃപ്പാ

പ്പൂർ മൂപ്പസ്ഥാനവും ആദിത്യവർമ്മരാജാവു തന്നെ സ്വീക
രിച്ചിരുന്നു. ഈ വീരരവിവർമ്മകുലശേഖരചക്രവർത്തിയു
ടെ രാജ്യഭാരകാലത്ത് ഏകദേശം ക്രി. വ. 1310നും1312
നും ഇടയിൽ അലാവുദീൻ കിൽജിയുടെ പടനായകനാ
യ 'മാലിക്കാഫർ' തെക്കെ ഇന്ത്യയെ ആക്രമിക്കുകയുണ്ടാ
യി. കേരളത്തിലേക്ക് ആ മഹമ്മദീയസൈന്യം കടക്കാ
തിരിക്കാൻവേണ്ടി രവിവർമ്മചക്രവർത്തി തോവാളയും പാ
ലക്കാട്ടുകാനത്തിലും പ്രത്യേകം സൈന്യങ്ങളെ നിയമിച്ചു.
എന്നുമാത്രമല്ല, ആ മഹമ്മദീയാക്രമകാലത്തു വിക്രമപാ
ണ്ഡ്യരാജാവിനെസ്സഹായിപ്പാനായി അനേകം സൈന്യ
ങ്ങളോടുകൂടി ആദിത്യവർമ്മരാജാവിനെ അയച്ചുകൊടുക്ക
യും ചെയ്തു. ആദിത്യവർമ്മരാജാവും വിക്രമപാണ്ഡ്യരാജാ
വുംകൂടി ആ തുലുക്കപ്പടയെത്തോല്പിച്ചോടിച്ചതായിട്ടും ല
ക്ഷ്യങ്ങളാൽ തെളിയുന്നുണ്ട്. രവിവർമ്മചക്രവർത്തിയുടെ
കല്പനപ്രകാരം അക്കാലത്തു പാലക്കാട്ടുകാനത്തിലും മററും
നിഷ്കർഷയോടുകൂടി സൈന്യങ്ങളെ നിർത്തിയിരുന്നതു പി
ന്നെയും കുറെക്കാലത്തേക്കു തുടൎന്നുവന്നതിനാൽ ആ വക
കാലഘട്ടങ്ങളിൽ കേരളത്തിലേക്കു പരദേശികളായ പൊ
തുജനങ്ങളുടെ വരവുപോലും വളരെ ദുർല്ലഭമായിത്തീൎന്നി
രുന്നു. പിന്നെ ആ വക സൈന്യങ്ങളെ നിൎത്തുന്ന ഏർപ്പാ
ടു വേണ്ടെന്നുവെച്ചത് ഏകദേശം ക്രിസ്തുവർഷം 1880നും
1390 നും ഇടയിലാണ്.

ഈ രവിവർമ്മചക്രവർത്തിയുടെ കാലത്തുതന്നെ അ
ദ്ദേഹത്തിൻെറ പിതാവായ ജയസിംഹരാജാവിൻെറ പൂ

വ്വകുടുംബമായ ചിറവാസ്വരൂപത്തിന്റെ വാസസ്ഥാനം
പമ്പാനദീതീരത്തിൽനിന്നു തെക്കൻതിരുവിതാംകൂറിലുള്ള
തിരുവിതാംകോട്ടേക്കു മാററി. അവിടെ പത്മനാഭപുരം മു
തലായി ചില ദേശങ്ങളടങ്ങിയ ഒരു രാജ്യത്തിന്റെ ഭര
ണാധികാരവും ആ രാജകുടുംബത്തിന്നു ചക്രവൎത്തി ദാനം
ചെയ്തു. അങ്ങനെ ചിറവാസ്വരൂപത്തിന്റെ തലസ്ഥാനം
തിരുവിതാംകോട്ടായിത്തീരുകയും ചെയ്തു. രവിവൎമ്മ ചക്രവ
ൎത്തിക്കു രവിവൎമ്മകുലശേഖരപ്പെരുമാൾ, സംഗ്രാമധീരൻ,
ദക്ഷിണാപഥചക്രവൎത്തി എന്നും മററും പല ബിരുദനാ
മങ്ങളും ഉണ്ടായിരുന്നു. ആദിത്യവൎമ്മരാജാവു തൃപ്പാപ്പൂർ
മൂപ്പുസ്ഥാനം വഹിച്ചതിന്നുശേഷം ചക്രവൎത്തിയുടെ അനു
വാദപ്രകാരം കീഴ്പേരൂർ രാജകുടുംബത്തിലേക്കു കോല
ത്തിരിരാജകുടുംബത്തിൽനിന്നു രണ്ടു തമ്പുരാട്ടിമാരെ ക്രി
സ്തുവൎഷം 1305 നു കൊല്ലം 480-ൽ ദത്തെടുത്തു. ആററി
ങ്ങൽ എന്ന പ്രദേശത്തു പുതുതായി രാജധാനി പണിക
ഴിപ്പിച്ചു കീഴ്പേരൂർ സ്വരൂപത്തിന്റെ തലസ്ഥാനം ആ
ററിങ്ങലേക്കു മാററി സ്ഥാപിക്കയുംചെയ്തു. മേൽപ്രകാരം
എല്ലാ അംശംകൊണ്ടും വലിയ കീൎത്തി നേടിയ രവിവൎമ്മ
ചക്രവൎത്തി 1332 നു കൊല്ലം 507 വരെ ഉൽകൃഷ്ടമായി
രാജ്യഭാരം ചെയ്തതിന്നുശേഷം പരലോകപ്രാപ്തനായി.

## 5. ഇളയിടത്തു ശാഖയുടെ ഉൽപത്തി.

വീരരവിവൎമ്മചക്രവൎത്തിക്കു ശേഷം അദ്ദേഹത്തി
ന്റെ അനുജൻ സൎവ്വാംഗനാഥൻ ആദിത്യവൎമ്മകുലശേഖ

രപ്പെരുമാൾ ക്രിസ്തുവർഷം 1332 മുതൽ വേണാട്ടുരാജ്യം ഭരിച്ചുവന്നു. ഈ ആദിത്യവർമ്മമഹാരാജാവും രവിവർമ്മചക്രവർത്തിയെപ്പോലെ തന്നെ കന്യാകുമാരി മുതൽ കായംകുളം വരെയും കൊല്ലം മുതൽ തിരുനൽവേലിവരെയും ഉള്ള രാജ്യമെല്ലാം ഏകശാസനയിൽ നടത്തിക്കൊണ്ടു തന്നെയാണ് ഭരിച്ചിരുന്നത്. കായംകുളം മുതലായ രാജ്യങ്ങളിലെ രാജാക്കന്മാരെല്ലാം കീഴ്നടപടിയനുസരിച്ച് അദ്ദേഹത്തെ മേൽക്കോയ്മയുടെ നിലയിൽ ആദരിച്ചിരുന്നു. തൃപ്പാപ്പൂർമൂപ്പുസ്ഥാനവും അദ്ദേഹത്തിനായിരുന്നതിനാൽ ആററിങ്ങൽ രാജ്യത്തും താൻ തന്നെ നേരിട്ടു ഭരണംനടത്തുകയാണ് ചെയ്തിരുന്നത്. തിരുവിതാംകോട്ടു സ്ഥാപിച്ച ചിറവാശാഖയിലെ മൂത്ത പുരുഷനെ ആ വക പ്രദേശങ്ങളുടെ ഭരണം ഏല്പിച്ചിരുന്നുവെങ്കിലും അതിന്റെയും ഒരു മേൽനോട്ടം ആദിത്യവർമ്മ രാജാവുതന്നെ വഹിച്ചിരുന്നു. ആ തിരുവിതാംകോട്ടുരാജ്യത്തിന്റെ തലസ്ഥാനം പത്മനാഭപുരത്താക്കി അവിടെ വലിയ ഒരു കോട്ടയും കൊട്ടാരവും ആദ്യമായി നിർമ്മിച്ചതും ഈ രാജാവാണ്. അതിനുംപുറമെ കൊട്ടാരക്കര, പത്തനാപുരം, നെടുമങ്ങാടു മുതലായ പ്രദേശങ്ങൾ ഇളയ രാജാവിനുള്ള സ്ഥാനസ്വത്തിന്റെ നിലയിൽ വേർതിരിച്ചു ചിറവാ രാജകുടുംബത്തിലെ ഒരു താവഴിയെ 'ഇളയിടത്തു സ്വരൂപം'എന്ന സ്ഥാനപ്പേരോടുകൂടി കൊട്ടാരക്കരെയും താമസിപ്പിച്ചു. ഇങ്ങനെ പത്മനാഭപുരത്തും കൊട്ടാരക്കരെയും രണ്ടു രാജസ്ഥാനങ്ങൾ സ്ഥാപിച്ചതിൽ ആ മഹാരാജാവിനു പ്രത്യേകോദ്ദേശവുമു

ണ്ടായിരുന്നു. തോവാളവഴിയായും ചെങ്കോട്ട വഴിയായും മാത്രമാണ് പരദേശികളായ ശത്രുക്കൾക്കു ദക്ഷിണകേരളത്തിലേക്കു കടപ്പാൻ സാധിക്കുന്നത്. ആ രണ്ടു മാർഗ്ഗങ്ങൾക്കും അധികം ദൂരത്തല്ലാതെ യുദ്ധസാമഗ്രികൾ മുതലായ ഉപകരണങ്ങളുള്ള രാജസ്ഥാനങ്ങളുണ്ടായാൽ പരദേശികളുടെ ആക്രമം എളുപ്പത്തിൽ തടുക്കാൻ കഴിയുന്നതാണല്ലൊ.

6. വേണാട്ടുഭരണം മൂന്നു വിഭാഗമായിപ്പിരിഞ്ഞത്.

ഈ ആദിത്യവർമ്മ കുലശേഖരപ്പെരുമാൾ ക്രിസ്തുവത്സരം 1335-ന് കൊല്ലം 510-വരെയാണ് വേണാട്ടുരാജ്യം വാണിട്ടുള്ളത്. ആ മഹാരാജാവിനുശേഷമാകട്ടെ അദ്ദേഹത്തിൻെറ ഭാഗിനേയൻ വീരരാമമാർത്താണ്ഡവർമ്മകുലശേഖരപ്പെരുമാൾ രാജ്യഭാരം തുടങ്ങി. ആററിങ്ങൽ ശാഖയിലെ മൂത്ത പുരുഷൻെറ സ്ഥാനമായ തൃപ്പാപ്പൂർ മൂപ്പുസ്ഥാനവും ക്രിസ്തുവർഷം 1344-ന് കൊല്ലം 519-വരെ ആ മഹാരാജാവുതന്നെയാണ് വഹിച്ചിരുന്നത്. എന്നാൽ 319-ൽ ആ സ്ഥാനം തൻെറ അനുജനും അക്കാലത്തേക്കു പ്രായപൂർത്തിവന്ന ആളുമായ വീരകേരളവർമ്മരാജാവിനു നല്കുകയും രവിവർമ്മചക്രവർത്തിയുടെ കാലത്തിനു മുമ്പുണ്ടായിരുന്ന രീതിയനുസരിച്ച് ആററിങ്ങൽ രാജ്യത്തിൻെറ ഭരണം ആ വീരകേരളവർമ്മരാജാവിനെ ചുമതലപ്പെടുത്തുകയും ചെയ്തു. തിരുവിതാംകോടു മുതലായ പ്രദേശങ്ങളുടെ ഭരണമാകട്ടെ, തൻെറ

വാർച്ചക്കാലം മുതൽക്കുതന്നെ ചിറവായ് ശാഖയിലുള്ള ഉദയമാർത്താണ്ഡവർമ്മരാജാവാണ് നടത്തിയിരുന്നത്. ആ വഴിക്കു കാലക്രമത്തിൽ വേണാട്ടുരാജ്യത്തിൻെറ ഭരണം പ്രധാനമായ മൂന്നു വിഭാഗമായിപ്പിരിയുവാനും സംഗതിയായി. ഇളയിടത്തുസ്വരൂപമാകട്ടേ ആദിത്യവർമ്മരാജാവിൻെറ നിശ്ചയമനുസരിച്ച് വളരെക്കാലത്തേക്കു കൂപകരാജാക്കന്മാരുടെ ഇളമസ്ഥാനത്തിൻെറ നിലയിൽത്തന്നെയാണിരുന്നിരുന്നത്. അല്ലാതെ സ്വതന്ത്രമായി അധികാരം നടത്തിയിരുന്നില്ല. മററു ശാഖകളിൽപ്പെട്ടവർ കൂപകരാജ്യം വാഴുന്ന രാജാവിനെ ഒരു മേൽക്കോയ്മയുടെ നിലയിൽ കരുതിയിരുന്നുവെങ്കിലും അവരവരുടെ രാജ്യത്തെപ്പററിയേടത്തോളം പലപ്പോഴും സ്വതന്ത്രഭരണാധികാരികളായിട്ടും വാണിട്ടുണ്ട്.

## 7. വേണാട്ടുശാഖകൾ തമ്മിലുള്ള ബന്ധം.

വേണാട്ടുരാജവംശത്തിൻെറ മേൽ കാണിച്ച നാലു ശാഖകളും തമ്മിൽ ഒരേകുടുംബത്തിൽ ഉള്ള അംഗങ്ങളുടെ നിലയിലുള്ള ബന്ധംതന്നെയുണ്ടായിരുന്നു. ഒരു ശാഖയിൽ പ്രായപൂത്തിവന്ന പുരുഷനില്ലാതെ വന്നാൽ മറെറ ശാഖയിലുള്ള ആൾതന്നെ ആളില്ലാതെയായ ശാഖയിലേയും ഭരണകത്താവായി വാണിരുന്നു. അതിലും വിശേഷിച്ച് കൂപകസ്വരൂപവും തൃപ്പാപ്പൂർ സ്വരൂപവും തമ്മിൽ വളരെയടുത്ത ബന്ധംതന്നെയുണ്ടായിരുന്നു. ഈ രണ്ടു ശാഖകളിലേതിലെങ്കിലും ആളില്ലാതെ വരുന്നതാ

യാൽ മറേറ ശാഖയിൽ ഒന്നിലധികം ആളുണ്ടായിരുന്നാലും അവരിൽ മൂത്തപുരുഷൻതന്നെയാണ് രണ്ടുശാഖകളുടേയും അധിപനായിരുന്നത്. വേറൊരു ശാഖയിലാണ് ആളില്ലാത്തതെങ്കിൽ രണ്ടാമത്തെ ആളെയാണ് ഭരണാധികാരിയാക്കിയിരുന്നതും. എന്നാൽ പ്രായപൂർത്തിവന്ന ഒരു രാജാവ് ഒരു ശാഖയിലുള്ളപ്പോൾ ആ രാജ്യത്തിൻെറ ഭരണാധികാരം മറെറാരു ശാഖയിൽ അതിലധികം പ്രായമായ ആളുണ്ടായിരുന്നാലും അദ്ദേഹത്തിനുണ്ടായിരുന്നുമില്ല. ചുരുക്കത്തിൽ മിക്കതും അററാലടക്കമെന്ന അവകാശത്തിൻെറ നിലയിലും ദുർല്ലഭം ചിലപ്പോൾ പരമ്പരയായി ദത്തെടുപ്പാനുള്ള അവകാശത്തിൻെറ നിലയിലുമായിരുന്നു ആ രാജകുടുംബശാഖകൾ തമ്മിലുള്ള ബന്ധമെന്നു പറയാം.

## 8. പാണ്ഡ്യന്മാരുമായുള്ള യുദ്ധങ്ങൾ.

ക്രിസ്തുവത്സരം 1375-നും 1380-നും ഇടയിൽ 'ജാതവർമ്മപരാക്രമപാണ്ഡ്യൻ' എന്ന പാണ്ഡ്യരാജാവ് കന്യാകുമാരി; ശുചീന്ദ്രം, കോട്ടാർ മുതലായി ദക്ഷിണകേരളത്തിൻെറ അററത്തു കിടക്കുന്ന ചില പ്രദേശങ്ങൾ ആക്രമിച്ചു കൈവശപ്പെടുത്തി. അക്കാലത്തു ചിറവാ സ്വരൂപത്തിലെ ഉദയമാർത്താണ്ഡവർമ്മരാജാവാണ് ആ പ്രദേശങ്ങളടങ്ങിയ തിരുവിതാംകോടു രാജ്യം ഭരിച്ചിരുന്നത്. നാട്ടുകാരായ ചില പ്രഭുക്കന്മാർ ആ രാജാവിനോടു വിരോധമുള്ളവരായിത്തീർന്നിരുന്നു. അതിനാൽ അവർ കരംകൊടുക്കാതെകണ്ടും രാജാവിന്നെതിരായി പ്രജകളുടെയിട

യിൽ ക്ഷോഭമുണ്ടാക്കിക്കൊണ്ടും ഇരുന്നു. ആവക വൈഷമ്യങ്ങളാൽ പാണ്ഡ്യരാജാവിനോടെതിൎത്തുനില്പാനോ ആ പ്രദേശങ്ങൾ വീണ്ടെടുപ്പാനോ കുറച്ചുകാലം പരീക്ഷിച്ചുനോക്കീട്ടും ആ ചിറവാ രാജാവിനെക്കൊണ്ടു സാധിച്ചില്ല. ഒടുവിൽ മേൽക്കാൎയ്യത്തിന്നു അക്കാലത്തു കൊല്ലം നാടുവാണിരുന്നാളുമായ ആദിത്യവൎമ്മമഹാരാജാവിന്റെ സഹായമാവശ്യപ്പെട്ടു. അദ്ദേഹം സൈന്യങ്ങളെ അയച്ച് ആ പാണ്ഡ്യരാജാവിനെ തോല്പിച്ചു രാജ്യം വീണ്ടെടുത്തുകൊടുക്കയും പ്രഭുക്കന്മാരെശ്ശിക്ഷിച്ചു രാജാവിന്നു കീഴടക്കിയിരുത്തുകയും ചെയ്തു.

ക്രിസ്തുവത്സരം 1416-ന് കൊല്ലം 591-ാമാണ്ടിൽ മാൎത്താണ്ഡവൎമ്മ കുലശേഖരപ്പെരുമാൾ എന്ന മഹാരാജാവ് തിരുനൽവേലിക്കടുത്തുള്ള ചില പാണ്ഡ്യരാജ്യഭാഗങ്ങൾ ആക്രമിച്ചു കൈവശപ്പെടുത്തി. കൊല്ലം 600-ാമാണ്ടിന്നടുത്ത് ആ സ്ഥലങ്ങൾ വീണ്ടെടുപ്പാൻ പാണ്ഡ്യരാജാവ് വളരെസ്സൈന്യങ്ങളോടുകൂടിവന്നു യുദ്ധം ചെയ്തു. ആ യുദ്ധത്തിൽ മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ ഒരു മരുമകൻ മരിച്ചു. അതുകാരണം മഹാരാജാവിന്നു വാശി വളരെ വൎദ്ധിച്ചു. അതിന്റെ ഫലമായി ഭയങ്കരമായ ഒരു യുദ്ധം നടത്തുകയും തിരുനൽവേലിയുടെ തെക്കുഭാഗമെല്ലാം അദ്ദേഹം കീഴടക്കുകയും ചെയ്തു. തിരുനൽവേലിക്കടുത്ത "വള്ളിയൂർ"എന്ന പ്രദേശത്ത് ഒരു കോട്ടപണിയിച്ച് അവിടേയും "ചേരമാദേവി"എന്ന സ്ഥലത്തുമായി മഹാരാജാവു കുറെക്കാലം താമസിച്ച് ആ ദിക്കിലുള്ള

പൊതുജനങ്ങളിൽ സമാധാനവും വിശ്വാസവും ഉണ്ടാക്കി. ക്രിസ്തുവഷം 1491-ന് കൊല്ലം 672 മുതൽ 685 വരെ രാജ്യംഭരിച്ചിരുന്ന ഉദയമാർത്താണ്ഡവമ്മ മഹാരാജാവിൻെറ കാലത്തും തിരുനൽവേലിയിൽവെച്ച പാണ്ധ്യരാജാവുമായി ഒരു യുദ്ധംനടന്നു. എങ്കിലും ൟ യുദ്ധത്തിലും പാണ്ധ്യരാജാവിനുതന്നെ തോററു പിൻമാറേണ്ടിവന്നു. അക്കാലംമുതൽക്ക് പാണ്ധ്യരാജാക്കന്മാരുടെ ശക്തി ക്ഷയിപ്പാൻ തുടങ്ങുകയും ചെയ്തു.

## 9. ശ്രീപത്മനാഭക്ഷേത്രവും രാജ്യത്തിലെ കുഴപ്പങ്ങളും.

തിരുവനന്തപുരത്തെ ശ്രീപത്മനാഭക്ഷേത്രത്തെസ്സംബന്ധിച്ചുള്ള അവകാശവാദം നിമിത്തം ദക്ഷിണകേരളത്തിൽ രാജ്യഭരണവിഷയത്തിലും പൊതുജനസമാധാനവിഷയത്തിലും പല കുഴപ്പങ്ങൾക്കും ഇടവന്നിട്ടുണ്ട്. ക്രിസ്തുവഷം 1000-ത്തിനും 1500-നും ഇടയിലാണ് ആവക കുഴപ്പങ്ങൾ പ്രധാനമായി തുടങ്ങിവെച്ചത്. പിൽക്കാലത്തു വലിയ അന്തഃഛിദ്രങ്ങളും നാശങ്ങളും അതുമൂലം സംഭവിച്ചിട്ടുമുണ്ട്.

കേരളത്തിലെ ഓരോരോ ദേശങ്ങളിലും കാണുന്ന പ്രധാന ക്ഷേത്രങ്ങളിൽ മിക്കതും ആദികാലത്ത് അതാതു നാട്ടുകാർ ചെലവുചെയ്തു നിർമ്മിച്ചിട്ടുള്ള പൊതുസ്ഥാപനങ്ങളാണ്. ആ ക്ഷേത്രങ്ങൾ വകയായി കാണുന്ന സ്വത്തുക്കളും പൊതുജനങ്ങൾ സമപ്പിച്ചിട്ടുള്ളതാണ്. ആവക മതസ്ഥാപനങ്ങളെസ്സംബന്ധിച്ചുള്ള കായ്യങ്ങൾ നടത്തു

ന്നതിന്നും ആദികാലം മുതൽതന്നെ മതാചാരകാൎയ്യങ്ങളു
ടെ മേൽനോട്ടം വഹിച്ചിരുന്ന ബ്രാഹ്മണരിൽ ചിലരെ
യാണ് സൌകൎയ്യമനുസരിച്ച് ചുമതലപ്പെടുത്തിവന്നിരുന്ന
ത്. അപ്രകാരം ചുമതലപ്പെടുത്തീട്ടുള്ളവൎക്ക് ആ ക്ഷേത്ര
ത്തിന്റെ ഊരാളന്മാർ, അല്ലെങ്കിൽ ഊരാണ്മക്കാർ എ
ന്ന് ഒരു സ്ഥാനപ്പേരും പറഞ്ഞുവന്നിരുന്നു. എന്നാൽ കാ
ലക്രമത്തിൽ പല ക്ഷേത്രങ്ങളുടേയും ഊരാളന്മാർ ഊരാ
ണ്മസ്ഥാനം ഉടമാവകാശമാക്കി വ്യാഖ്യാനിക്കയും ഒടു
വിൽ ഊരാളന്മാർ എന്നത് സ്ഥാനപ്പേരിന്റെ നിലവി
ട്ടു ഉടമസ്ഥന്മാർ എന്ന അൎത്ഥത്തിൽ പൎയ്യവസാനിക്ക
യും ചെയ്തിട്ടുണ്ട്. ഈ കൂട്ടത്തിൽ തിരുവനന്തപുരത്തുള്ള
ശ്രീപത്മനാഭക്ഷേത്രത്തിന്റെ ഊരാളന്മാരായിരുന്നത്
എട്ടു കേരള ബ്രാഹ്മണകുടുംബക്കാരാണ്. ഇവരെ യോഗ
ത്തിൽ പോററിമാർ എന്നും ചുരുക്കത്തിൽ 'യോഗക്കാർ'
എന്നും പറഞ്ഞുവന്നിരുന്നു. ഓരോരോ രാജാക്കന്മാരും
പ്രഭുക്കന്മാരും മററും പലകാലങ്ങളിലായി അനേകം വ
ഴിപാടുകൾ ചെയ്തു വഴിക്ക ശ്രീപത്മനാഭക്ഷേത്രത്തിലേ
ക്കുള്ള സമ്പത്തുക്കൾ ക്രമത്തിൽ നല്ലവണ്ണം വൎദ്ധിച്ചുവന്നു.
അതുനിമിത്തം നാട്ടിലെ പ്രധാനന്മാരായ ചില ഇടപ്രഭു
ക്കന്മാരും ക്ഷേത്രകാൎയ്യങ്ങളിൽ കണ്ണുവെപ്പാൻ തുടങ്ങി. ക്രി
സ്തുവൎഷം 1340 നു കൊല്ലം 515-ാമാണ്ടായപ്പോഴേക്ക് ആ
ഇടപ്രഭുക്കന്മാർ യോഗക്കാരെ വകവെക്കാതെ കൈയൂക്ക
കൊണ്ടുതന്നെ അവരുടെ അധികാരം നടത്തുവാനും തുട
ങ്ങി. ഈ ഇടപ്രഭുക്കന്മാർ 'എട്ടുവീട്ടിൽ പിള്ളമാർ' എന്നു

പേരുള്ള എട്ടു നായർകുടുംബക്കാരായിരുന്നു. യോഗക്കാരാകട്ടെ എട്ടുവീട്ടിൽപിള്ളമാരോടു മത്സരിച്ചുനില്പാൻ തങ്ങൾക്കു ശക്തി മതിയാവില്ലെന്നുകണ്ടു ക്രിസ്തുവർഷം 1345 ന്നു കൊല്ലം 521-ാമാണ്ടിടക്കു അന്നത്തെ ചിറവാ മൂത്ത തിരുവടികളായ വീരമാർത്താണ്ഡവർമ്മരാജാവിന്റെ സഹായം അപേക്ഷിച്ചു. തനിക്കു ക്ഷേത്രകാര്യങ്ങളിൽ യാതൊരധികാരവുമില്ലാതെ അതിൽ പ്രവേശിക്കുന്നതു ന്യായമായിരിക്കയില്ലെന്നുള്ള മഹാരാജാവിന്റെ മറുപടി കേട്ടപ്പോൾ യോഗക്കാരിൽ ഓരോരുത്തർക്കും ഓരോ ഊരാണ്മാവകാശമുള്ളതുപോലെ ചിറവാ സ്വരൂപത്തിലേക്ക് ഒന്നിൽ പകുതി അവകാശമുണ്ടെന്നു രേഖാമൂലം സമ്മതിച്ചുകൊടുത്തു ശ്രീപത്മനാഭക്ഷേത്രത്തിന്റെ അധികാരം എട്ടരയോഗത്തിനാണെന്നു വ്യവസ്ഥചെയ്തു. അതനുസരിച്ച് ആ മഹാരാജാവു ശ്രീപത്മനാഭക്ഷേത്രകാര്യങ്ങളിൽ പ്രവേശിച്ച് എട്ടുവീട്ടിൽ പിള്ളമാരുടെ കയ്യേറ്റവും നിർത്തി. എന്നാൽ ആ മഹാരാജാവും യോഗക്കാർ പോററിമാരും തമ്മിലുള്ള സഖ്യം അധികകാലം നിന്നില്ല. ശ്രീപത്മനാഭക്ഷേത്രകാര്യങ്ങൾ വേണ്ടതുപോലെ നടത്തിക്കുന്നതിന്നായി തിരുവനന്തപുരത്ത് ഒരു കൊട്ടാരം പണിയിച്ച് ഇടക്കിടക്ക് അവിടെയും താമസിക്കണമെന്നു മഹാരാജാവു തീർച്ചപ്പെടുത്തി. ആ സംഗതി പോററിമാൎക്കു തീരെ സമ്മതമായില്ല. അവൎക്കു മഹാരാജാവിനെയും വാസ്തവത്തിൽ വിശ്വാസമുണ്ടായിരുന്നില്ല. എട്ടുവീട്ടിൽപിള്ളമാരുടെ ശല്യം നിർത്താൻവേണ്ടി മാത്രമാണ് അവർ അദ്ദേഹത്തിന്റെ

സഹായമാവശ്യപ്പെട്ടത്. മഹാരാജാവോ രാജകുടുംബത്തിൽ ചിലരോ തിരുവനന്തപുരത്തു സ്ഥിരതാമസമാക്കുന്നതായാൽ ക്ഷേത്രകാര്യങ്ങളിൽ തങ്ങളെക്കാൾ സ്വാധീനശക്തി മഹാരാജാവിനു ലഭിച്ചേക്കുമെന്ന് ആ പോറ്റിമാർ ശങ്കിച്ചിരുന്നു. ആ വക വൈഷമ്യങ്ങൾ വന്നേക്കുമെന്ന ശങ്കകൊണ്ടു തന്നെയാണ് തിരുവനന്തപുരം പ്രദേശം അടങ്ങിയ രാജ്യത്തിന്റെ രാജാവും ആ പ്രദേശത്തിനടുത്തുള്ള ആളുമായ തൃപ്പാപ്പൂർ സ്വരൂപത്തോടു രക്ഷക്കാവശ്യപ്പെടാതെ തിരുവിതാംകോട്ടുള്ള ചിറവാ സ്വരൂപത്തിനോടു രക്ഷക്കാവശ്യപ്പെടുവാൻ അവർ മുമ്പു നിശ്ചയിച്ചതും. അതിനാൽ തിരുവനന്തപുരത്തു കൊട്ടാരം പണിയിക്കുവാൻ പാടില്ലെന്നു യോഗക്കാർ ശഠിച്ചു. മഹാരാജാവാകട്ടെ ആ ശാഠ്യത്തെ തീരെ വകവച്ചതുമില്ല. അദ്ദേഹം അവിടെ 'വഞ്ചിയൂർ' എന്ന പ്രദേശത്തു ക്രിസ്തുവർഷം 1355 നു കൊല്ലം 530-ാമാണ്ടിടക്ക് ഒരു കൊട്ടാരം പണിയിക്കുകയും രാജകുടുംബത്തിൽ ചിലരുടെ താമസം ആ കൊട്ടാരത്തിലാക്കുകയുംചെയ്തു. അക്കാലം മുതൽക്കാണ് തിരുവിതാംകോട്ടു രാജകുടുംബത്തിനു 'വഞ്ചിരാജകുടുംബം' എന്നൊരു പുതിയ പേരുണ്ടായിത്തീർന്നത്. യോഗക്കാർ പോറ്റിമാർക്കു ക്ഷേത്രകാര്യങ്ങൾ ശരിയായി നടത്തണമെന്നുള്ളതിനേക്കാൾ പ്രധാനം തങ്ങളുടെ അധികാരവും സ്വാർത്ഥവും നടത്തണമെന്നുള്ളതായിരുന്നതിനാലും രാജകുടുംബത്തിന്റെയും മഹാരാജാവിന്റെയും തിരുവനന്തപുരത്തുള്ള വാസം ആ സംഗതിക്കു വിരുദ്ധമായിരുന്നതിനാലും അധി

കകാലം കഴിയുന്നതിന്നു മുമ്പുതന്നെ യോഗക്കാർ മഹാരാജാവിൻെറ വിരോധികളായിത്തീൎന്നു. എട്ടുവീടരാകട്ടേ, മുമ്പുതന്നെ മഹാരാജാവിനോടു വിരോധമായിട്ടുള്ള നിലയിലുമായിരുന്നു. യോഗക്കാർ വിരോധമായതു കാരണം പിൽക്കാലത്തു പലതവണയും ക്ഷേത്രകാൎയ്യങ്ങൾ ശരിയായി നടത്തുന്നതിന്നു മഹാരാജാക്കന്മാൎക്കു പ്രതിബന്ധങ്ങൾ വന്നുകൂടുകയും ആവക പ്രതിബന്ധങ്ങളെ ബലം പ്രയോഗിച്ചു തീൎക്കേണ്ടിവരികയും ഉണ്ടായിട്ടുണ്ട്. ഇടക്കൊരുകാലത്ത് ചിറവായ്ശാഖയിലെ മഹാരാജാവുതന്നെ തൃപ്പാപ്പൂർ മൂപ്പായിട്ടും വാണതും മററും അടിസ്ഥാനമാക്കി തൃപ്പാപ്പൂർ മൂപ്പുംകൂടി ആയാലേ മഹാരാജാക്കന്മാൎക്കു പത്മനാഭക്ഷേത്രത്തിൻെറ അധികാരമുള്ളു എന്നും മററും പല വാദങ്ങളും യോഗക്കാർ ഉണ്ടാക്കിത്തീൎത്തിട്ടുമുണ്ട്. ചുരുക്കത്തിൽ യോഗക്കാരും എട്ടുവീട്ടിൽ പിള്ളമാരും പരമ്പരയായിത്തന്നെ വഞ്ചിരാജകുടുംബത്തോടു വിരോധമായിട്ടുള്ള സ്ഥിതിയിലാണ് പിന്നെ വളരെക്കാലം കഴിഞ്ഞിട്ടുള്ളതെന്നു പറയാം. മഹാരാജാക്കന്മാരുടെ ശക്തിക്കും പ്രതാപത്തിന്നും യാതൊരു കോട്ടവുമില്ലാത്ത കാലങ്ങളിൽ അവരുടെ ആ വിരോധം പുറത്തേക്കുകാണിപ്പാൻ നിവൃത്തിയില്ലാതെ "അണക്കലെപ്പല്ലിറുമ്മുക" മാത്രമായിക്കഴിക്കേണ്ടിവന്നുവെന്നേയുള്ളു. എങ്കിലും മഹാരാജാക്കന്മാരും ആ ഇടപ്രഭുക്കന്മാരുടേയും മററും വിരോധത്തെ തീരെ വകവെക്കാതിരുന്നില്ല. രാജകുടുംബത്തെ തിരുവനന്തപുരത്തുതന്നെ എന്നും സ്ഥിരമായിത്താമസിപ്പിക്കാതെ 'നെടുമങ്ങാട്' എന്നപ്രദേശത്ത്, ക്രിസ്തുവ

ഷം 1420നു കൊല്ലം 535ൽ ഒരു കൊട്ടാരം പണിയിപ്പിച്ച് ഏതാനും കാലം അവിടെയും ഏതാനും കാലം മാത്രം തിരുവനന്തപുരത്തുമായിട്ടാണ് താമസിപ്പിച്ചിരുന്നത്.



# പത്താമദ്ധ്യായം



## ഉത്തരകേരളം

### 1. സാമൂതിരിയും കുറുമ്പിയാതിരിയും.

പോർളാതിരിയുടെ രാജ്യമായിരുന്ന പോലനാടു കൈവശപ്പെടുത്തോടുകൂടി ധനവും സൈന്യബലവും വർദ്ധിച്ചു സാമൂതിരി രാജാവു ക്രിസ്തുവത്സരം പന്ത്രണ്ടാംനൂററാണ്ടിൻെറ ആരംഭകാലത്തുതന്നെ രാജ്യം പിന്നെയും വർദ്ധിപ്പിക്കുവാൻ ശ്രമിച്ചുംകൊണ്ടിരുന്നു. പോലനാടിനോടു തൊട്ടുകിടക്കുന്ന പരപ്പനാട്ടുരാജ്യത്തിൽനിന്നു 'രാമനാട'' എന്ന പ്രദേശം ആക്രമിച്ചു കൈവശപ്പെടുത്തി. അതുപോലെ വള്ളുവനാട്ടുരാജാവിൻെറ കീഴിലുണ്ടായിരുന്ന ചേറനാടും സ്വാധീനമാക്കി. അതിന്നുശേഷമാണ് മാമാങ്കത്തിൽ പ്രാധാന്യം സമ്പാദിപ്പാൻ ശ്രമിക്കയും മുമ്പു വിവരിച്ചപ്രകാരം വീരവാദംകൊണ്ട് അതു സമ്പാദിക്കയും ചെയ്തത്. പന്തിരണ്ടാംനൂററാണ്ടിൻെറ അവസാനത്തിൽ ആ ഉൽകൃഷ്ടസ്ഥാനം പെരുമ്പടപ്പു രാജാവിനു വിട്ടുകൊടുക്കേണ്ടിവന്നതിനാലും പെരുമ്പടപ്പുനാടു കീഴടക്കാതെ അതു വീണ്ടും കിട്ടുവാൻ നിവൃത്തിയില്ലാത്തതിനാലും പ്രഭുശക്തി

കൊണ്ടു പ്രബലനായ ആ ശത്രുവിനെക്കീഴടക്കുവാൻ പ്രാബല്യം കുറെക്കൂടി വൎദ്ധിപ്പിക്കുന്നതിന്നുവേണ്ടി സാമൂതിരിരാജാക്കന്മാർ ഓരോരുത്തരും വീണ്ടും വീണ്ടും ശ്രമിച്ചുകൊണ്ടാണിരുന്നത്. ഏകദേശം ക്രിസ്തുവത്സരം പതിമൂന്നാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്തു പോലനാടിന്റെ അയൽരാജ്യമായ കുറുമ്പറനാട്ടിലെ രാജാവ്, സാമൂതിരി രാജവംശത്തിലുള്ള ഒരു രാജ്ഞിയെ വിവാഹംചെയ്തു വഴിക്കു സാമൂതിരിയുടെ ബന്ധുവായിത്തീൎന്നു. കുറുമ്പിയാതിരി രാജാവിന്റെ കീഴിൽ പല നാടുവാഴികളും സൈന്യങ്ങളും ഉണ്ടായിരുന്നതിനാൽ ആ രാജാവിന്റെ ബന്ധുത്വം സാമൂതിരിക്കു പ്രാബല്യം വൎദ്ധിപ്പിക്കാൻ വലിയ സഹായമായിത്തീരുകയും ചെയ്തു. അതുകൂടാതെ സൈന്യബലം വൎദ്ധിപ്പിക്കുന്നതിന്നായി മുമ്പുള്ള നായർ സൈന്യങ്ങൾക്കുപുറമെ അറബിയിൽനിന്നു കപ്പവടത്തിന്നു വന്നു കുടിയേറിപ്പാൎക്കുന്നവരും നാട്ടുകാരുമായ മുഹമ്മദീയരെ ചേൎത്തു വലിയ ഒരു മുഹമ്മദീയസൈന്യവും ശേഖരിച്ചു.

## 2. സാമൂതിരി പയ്യൂർ മലനാടു കീഴടക്കിയത്.

കുറുമ്പിയാതിരി രാജാവിന്റെ കീഴിലുള്ള നാടുവാഴികളിൽ പയ്യൂർ മലനാടുവാഴി എന്നും പുഴവായ നാടുവാഴിയെന്നും പ്രബലന്മാരായ രണ്ടു നാടുവാഴികളുണ്ടായിരുന്നു. ക്രിസ്തുവത്സരം 1255 നു കൊല്ലം 430-ാമാണ്ടിടക്ക് ആ രണ്ടു നാടുവാഴികളും മേൽക്കോയ്മയായ കുറുമ്പിയാതിരിയെ വകവെക്കാതെ പല പ്രവൃത്തികളും തുടങ്ങി. ഒടുവിൽ കൊല്ലം 435-ാമാണ്ടുകാലത്തു കുറുമ്പിയാതിരിക്ക് അവരോടു യുദ്ധത്തിന്നൊരുങ്ങുകതന്നെ വേണ്ടിവന്നു. ആ നാട്ടു

വാഴികളും യുദ്ധം ചെയ്യാൻതന്നെ നിശ്ചയിച്ചു. ഒന്നാമതായി പയ്യൂർ മലനാട്ടുവാഴിയുമായിട്ടാണ് കുറുമ്പിയാതിരിരാജാവു യുദ്ധത്തിലേറ്റെടുത്ത്. കുറച്ചുകാലം ആ യുദ്ധം തുടൎന്നുനടത്തിയിട്ടും രാജാവിനു നാട്ടുവാഴിയെ തോല്പിപ്പാൻ സാധിച്ചില്ല. അതിനാൽ അദ്ദേഹം സാമൂതിരിയുടെ സഹായം ആവശ്യപ്പെട്ടു. പ്രാബല്യം വൎദ്ധിപ്പിക്കാൻ തരം നോക്കിക്കൊണ്ടിരുന്ന സാമൂതിരിരാജാവിന് ആ നല്ലൊരു തക്കവുമായിത്തീൎന്നു. അങ്ങനെ സാമൂതിരിയും കുറുമ്പിയാതിരിയും ഒരു ഭാഗത്തും പയ്യൂർ മലനാട്ടുവാഴി മറുഭാഗത്തുമായുണ്ടായ യുദ്ധം അധികദിവസം വേണ്ടിവന്നില്ല. നാട്ടുവാഴി തോററു കീഴടങ്ങുകയും യുദ്ധച്ചെലവിലേക്കായി പയ്യൂർമലനാട്ടിൽപ്പെട്ടിരുന്നതും കടൽക്കരെക്കടുത്തു കിടക്കുന്നതുമായ പയ്യനാട് എന്ന ദിക്ക മുഴുവനും സാമൂതിരിരാജാവിന് ആ നാട്ടുവാഴി വിട്ടുകൊടുക്കേണ്ടതായി വരികയും പയ്യൂർ മലനാടിന്റെ മേൽക്കോയ്മസ്ഥാനം കുറുമ്പിയാതിരിയുടെ സമ്മതപ്രകാരം സാമൂതിരിക്കായിത്തീരുകയും ചെയ്തു.

### 3. സാമൂതിരിയും കോലത്തുരാജാവും.

പയ്യൂർ മലനാട്ടുവാഴി കീഴടങ്ങിയതിന്നുശേഷം പുഴവായ് നാട്ടുവാഴിയുടെയും ധിക്കാരം ശമിപ്പിപ്പാനായി സാമൂതിരിയും കുറുമ്പിയാതിരിയും ഒരുങ്ങിപ്പുറപ്പെട്ടു. പക്ഷേ ആ നാട്ടുവാഴിയുമായുണ്ടായ യുദ്ധത്തിന്റെ കലാശം മുമ്പിലത്തേപ്പോലെയായിരുന്നില്ല. പയ്യൂർ മലയുമായുള്ള യുദ്ധത്തിൽ കുറുമ്പിയാതിരി സാമൂതിരിയുടെ സഹായം ആവ

ശ്യപ്പെട്ടിരിക്കുന്ന വൎത്തമാനം അറിഞ്ഞ ഉടൻതന്നെ പുഴ
വായ നാട്ടുവാഴി കോട്ടയത്തു രാജാവിനെ ശരണംപ്രാപി
ച്ചിരുന്നു. കോട്ടയംരാജാക്കന്മാരും കുറുമ്പറനാട്ടുരാജാക്ക
ന്മാരും ഒരേ മൂലകുഡുംബത്തിൽനിന്നു പിരിഞ്ഞ രണ്ടു ശാ
ഖകളായിരുന്നു. ആദ്യകാലത്തു ഭരണസൌകൎയ്യത്തിന്നുവേ
ണ്ടിരാജ്യത്തിൽ ഏതാനും ഭാഗംകുറുമ്പറനാട്ടുരാജാവിന്റെ
അധീനത്തിൽ നിൎത്തിയതു കാലപ്പഴക്കംകൊണ്ടു രണ്ടും സ്വ
തന്ത്രരാജ്യങ്ങളായിത്തീൎന്നതായിരുന്നു. അങ്ങിനെയുള്ള സ്ഥി
തിക്കു കീഴിലുള്ള നാട്ടുവാഴികളെ അടക്കിനിൎത്തേണ്ട കാൎയ്യ
ത്തെപ്പററി കുറുമ്പറനാട്ടുരാജാവു തന്നോടാലോചിക്കാതെ
സാമൂതിരിയുടെ സഹായം ആവശ്യപ്പെട്ടതും ആ വഴക്കിൽ
സാമൂതിരി പ്രാധാന്യം കാണിച്ചുകൊണ്ടേറ്റെടുത്തതും അ
ക്കാലത്തെ കോട്ടയത്തു രാജാവിന്ന് ഒട്ടും രസമായിരുന്നി
ല്ല. അതിനാൽ പുഴവായ നാട്ടുവാഴി വന്നപേക്ഷിച്ച
പ്പോൾ സാമൂതിരിയോട് എതിൎപ്പാൻതന്നെ അദ്ദേഹം തീ
ൎച്ചപ്പെടുത്തി, സൈന്യങ്ങളെശ്ശേഖരിച്ചു യുദ്ധത്തിന്നൊരു
ങ്ങി. കോട്ടയത്തുരാജാവ് എതിരാളിയായി വന്നതിനാൽ
സാമൂതിരിക്കു സാമാന്യത്തിലധികം കഷ്ടവും നഷ്ടവും അ
നുഭവിക്കേണ്ട വിധത്തിലാണ് ആ യുദ്ധം അവസാനിക്കേ
ണ്ടിവന്നത്. യുദ്ധത്തിൽ വലിയ ആൾനാശത്തോടുകൂടി
സാമൂതിരിക്കും കുറുമ്പിയാതിരിക്കും തോററു പിൻമാറേണ്ടി
വന്നു എന്നു മാത്രമല്ല, മുമ്പു പോലനാട്ടിൽച്ചേൎന്നിരുന്ന ഏ
താനും പ്രദേശങ്ങൾ കോട്ടയത്തു രാജാവിന്നു യുദ്ധച്ചെല
വു വകക്കും മററുമായി വിട്ടുകൊടുക്കേണ്ടിയും വന്നു. ജ
യിച്ചുകിട്ടിയ ആ ഭൂഭാഗത്തിൽ 'താമരശ്ശേരിനാട്" എന്നു

പറയുന്ന പ്രദേശം മുഴുവനും കോട്ടയത്തു രാജാവു തന്നെ കൈവശം വെച്ച് അവിടെ ഉറപ്പുള്ള ഒരു കോട്ട പണിയിച്ചു. ശത്രുക്കൾ മേലിൽ വടക്കോട്ടാക്രമിക്കാതിരിപ്പാൻ വേണ്ട ഏൎപ്പാടും അവിടെച്ചെയ്തു. ശേഷം ഭാഗം പുഴവായ നാടുവാഴിക്കു കൊടുത്ത് ആ നാടുവാഴിയുടെ നാടിന്നു മുമ്പുണ്ടായിരുന്നതിനേക്കാൾ വലുപ്പം കൂട്ടിക്കൊടുത്തു.

## 4. സാമൂതിരി നെടുങ്ങനാടു പിടിച്ചത്.

നെടുങ്ങനാട്ടു രാജ്യത്തിന്റെ തലസ്ഥാനം ഇപ്പോഴത്തെ വള്ളുവനാട്ടുതാലൂക്കിലുൾപ്പെട്ട 'ചെറുപ്പുള്ളശ്ശേരി' എന്ന പ്രദേശത്തായിരുന്നു. "നെടുങ്ങിയാതിരി" എന്ന് മൂത്ത രാജാവിന്നും "നമ്പിയാതിരി" എന്ന് ഇളമുറ രാജാവിന്നും സ്ഥാനപ്പേരുള്ള ഈ നാട്ടിലെ രാജാക്കന്മാർ പെരുമ്പടപ്പുമഹാരാജാവിനുള്ള മേൽക്കോയ്മയിൻകീഴിലാണ് ക്രിസ്തുവൎഷം പന്തിരണ്ടാം നൂററാണ്ടിലുണ്ടായ രവിവൎമ്മമഹാരാജാവിന്റെ ദിഗ്ജയം മുതൽ കുറെക്കാലത്തേക്കിരുന്നിരുന്നത്. എങ്കിലും പതിമൂന്നാം നൂററാണ്ടിൽ പെരുമ്പടപ്പുരാജകുടുംബം പല ശാഖകളായിപ്പിരികയും ആ ശാഖകൾ തമ്മിൽ മത്സരംതുടങ്ങുകയും രാജ്യം വാഴുന്ന മഹാരാജാവിന്നെതിരായി മററു താവഴിക്കാർ ഓരോ നാടുവാഴികളെ ഓരോന്നു പ്രവൃത്തിപ്പാൻ പ്രേരിപ്പിക്കയും ചെയ്തുതുടങ്ങിയിരുന്നതിന്റെ ഫലമായി ആ നൂററാണ്ടിന്റെ അവസാനത്തോടുകൂടിത്തന്നെ ഈ നെടുങ്ങനാട്ടുരാജാക്കന്മാർ പെരുമ്പടപ്പിന്റെ മേൽക്കോയ്മ വകവെക്കാതെ പെരുമാറിത്തുടങ്ങിയിരുന്നു. എന്നാൻ വളരെക്കഴിയുന്ന

തിന്നുമുമ്പുതന്നെ ആ മാതിരി പരുമാററത്തിന്റെ ഫലം അദ്ദേഹത്തിന്നും അനുഭവിക്കേണ്ടതായിത്തീൎന്നു. നെടുങ്ങ നാട്ടു രാജാവിന്റെ കീഴിലും ഏതാണ്ടൊക്കെ പ്രാബല്യമുള്ള ചില നാടുവാഴികളുണ്ടായിരുന്നു. അവരിൽ തൃക്കിടീരി പടനായർ, വീട്ടിക്കാട്ടു പടനായർ, കാഞ്ഞൂർ പടനായർ എന്ന പെരുമ്പറനായർ, കാരക്കാട്ടു മൂത്തവർ എന്ന കവളപ്പാറ നായർ എന്നീ നാലു നാടുവാഴികൾ അധികം പ്രധാനപ്പെട്ടവരുമായിരുന്നു. അവർ കാലക്രമത്തിൽ നെടുങ്ങിയാതിരിയുടെ മേൽക്കോയ്മസ്ഥാനം വകവെക്കാതെ സ്വതന്ത്രന്മാരായി അവരവരുടെ നാടുകളിൽ ഓരോരോ നടപടികൾ നടത്തിത്തുടങ്ങി; എന്നു മാത്രമല്ല പന്നിയൂർ കൂറുകാരായ ചില നമ്പൂതിരിമാരുടെ ഉത്സാഹവും ആഭിജാത്യദാനവും നിമിത്തം അവരും മററു ചില നാടുവാഴികളും സാമൂതിരിപ്പാട്ടിലെ പക്ഷക്കാരായിത്തീരുകയും ചെയ്തു. ആ വിവരം നമ്പൂതിരിമാർ വഴിക്ക് അറിഞ്ഞ സാമൂതിരിരാജാവും വെറുതെയിരുന്നില്ല. അദ്ദേഹം അവരിൽ ഓരോരുത്തരെ തരംപോലെ ആളയച്ചുവരുത്തിയും സ്വന്തം ആളുകളെ അങ്ങോട്ടയച്ചും ഓരോരോ സമ്മാനങ്ങൾ കൊടുത്തും ക്രമത്തിൽ സ്വാധീനമാക്കിത്തീൎത്തു. നെടുങ്ങനാട്ടിലുൾപ്പെട്ട പ്രധാനനാടുവാഴികളെയെല്ലാം ഈവിധത്തിൽ വശീകരിച്ചതിന്നുശേഷം സാമൂതിരിരാജാവ് ഇളങ്കൂറായ ഏറാൾപ്പാടുതമ്പുരാന്റെ നായകത്വത്തിൻകീഴിൽ കുറെസ്സൈന്യങ്ങളെ നെടുങ്ങനാട്ടുരാജ്യം ആക്രമിച്ചു കീഴടക്കുവാനായി അയച്ചു. ഏറാൾപ്പാട്ടും പടയും നെടുങ്ങനാട്ട് എത്തിച്ചേൎന്ന ഉടൻതന്നെ പ്ര-

ധാനപ്പെട്ട നാടുവാഴികളെല്ലാം ആ സേനാനായകനെച്ചെ ന്നുകണ്ടു സാമൂതിരിപ്പാട്ടിലെ മേൽക്കോയ്മയിൻകീഴിൽ ഇ രിപ്പാൻ അവക്കു സമ്മതമാണെന്ന് അറിയിക്കയും അദ്ദേ ഹത്തെ വേണ്ടതുപോലെ സൽക്കരിക്കയും ചെയ്തു. ആ വിവരങ്ങളെല്ലാം നെടുങ്ങിയാതിരിരാജാവ് അറിഞ്ഞ പ്പോൾ അദ്ദേഹം വല്ലാതെ വിഷണ്ണനായിത്തീന്നു. സാ മൂതിരിക്കു കീഴടങ്ങുകയല്ലാതെ യുദ്ധത്തിന്നൊരുങ്ങീട്ടു യാ തൊരു ഫലവും ഉണ്ടാവില്ലെന്നു തീച്ചയായതിനാൽ അദ്ദേ ഹവും കീഴടങ്ങിയിരിപ്പാൻ ഒരുക്കമാണെന്നും യുദ്ധംചെ യ്തു വെറുതെ നാട്ടുകാക്ക് ആപത്തും ആൾനാശവും ഉണ്ടാ ക്കേണ്ടതില്ലെന്നും ഏറാൾപ്പാട്ടുതമ്പുരാനെ അറിയിച്ചു. ഇ ങ്ങനെ യുദ്ധമൊന്നുംകൂടാതെ ആകപ്പാടെ ഒരു പടപ്പുറ പ്പാട്ടുകൊണ്ടുതന്നെ നെടുങ്ങനാട്ടു രാജ്യം സാമൂതിരിരാജാ വിൻെറ കീഴിലായിത്തീരുകയും ചെയ്തു.

മേൽപ്രകാരം സ്വാധീനമായിത്തീന്ന നെടുങ്ങനാട്ടു രാജ്യം ഇളമുറസ്ഥാനത്തേക്കുള്ള സ്ഥാനസ്വത്തിൻെറ നിലയിൽ പരമ്പരയായി ഏറാൾപ്പാട്ടുതമ്പുരാക്കന്മാർ ഭ രിക്കത്തക്ക നിലയിലാണ് സാമൂതിരിപ്പാട് ഏപ്പാട്ടുചെ യ്തത്. അതുപ്രകാരം പടനായകനായിവന്ന ഏറാൾപ്പാ ട് ആ രാജ്യഭരണത്തിന്നുവേണ്ട ഓരോ ഏപ്പാട്ടുകൾ ചെ യ്തു 'കരിമ്പുഴ'എന്ന പ്രദേശം തലസ്ഥാനമാക്കിത്താമസി ച്ചു. ക്രിസ്തുവത്സരം 1345-ന് കൊല്ലം 520-ാമാണ്ടൊ ട്ടുകൂടിയാണ് ഇങ്ങനെ നെടുങ്ങനാട്ടുരാജ്യം സാമൂതിരിക്ക് കൈവശപ്പെട്ടത്. ആ സംഭവം കഴിഞ്ഞതിൻെറ ശേഷം

നാലോ അഞ്ചോ സംവത്സരത്തിനുള്ളിൽത്തന്നെ ആ പ്ര ദേശത്തെ നാടുവാഴികൾക്ക് അവർ മുമ്പു പ്രവൃത്തിച്ചിരുന്നതിൻെറ ഫലം അറിവാനിടയായി. സ്വന്തം നാട്ടിലെ രാജാവായിരുന്ന നെടുങ്ങിയാതിരിയുടെ മേൽക്കോയ്മസ്ഥാനത്തെക്കാൾ ദൂരത്തുള്ള സാമൂതിരിയുടെ മേൽക്കോയ്മസ്ഥാനം സ്വീകരിക്കുന്നതാണ് മാനമെന്നു കരുതീട്ടാണല്ലോ അവർ ആ പക്ഷത്തിൽച്ചേർന്നത്. നെടുങ്ങനാട്ടു രാജ്യഭരണം നടത്തിത്തുടങ്ങിയ ഏറാൾപ്പാടുതമ്പുരാൻ ആ നാടുവാഴികളുടെ ആവക പ്രവൃത്തികൾകൊണ്ടുതന്നെ അവരുടെ സ്വഭാവം നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. അതിനാൽ കീഴിലുള്ള നാടുവാഴികളുടെ ശക്തി നെടുങ്ങിയാതിരിയുടെ നേരിട്ടു പ്രയോഗിച്ചതുപോലെ ഒരു കാലത്തും തൻെറ നേരിട്ടും പ്രയോഗിപ്പാൻ അവർ ഒരുങ്ങിയേക്കുമെന്നും അതിനാൽ ആ ശക്തി ഇപ്പോൾത്തന്നെ കുറച്ചുവെക്കണമെന്നും അദ്ദേഹം നിശ്ചയിച്ചു. തൻെറ കീഴിൽ സൈന്യങ്ങൾ ധാരാളം ഉള്ളതുകൊണ്ടും അതിലും വലിയ സൈന്യം കോഴിക്കോട്ടും ഉള്ളതുകൊണ്ടും നാടുവാഴികളുടെ അധീനത്തിൽ പ്രത്യേകം സൈന്യങ്ങൾ നിർത്തേണ്ട ആവശ്യമില്ലെന്നും പൊതുവായ ശത്രുവിനോട് എതിർക്കേണ്ടിവരുമ്പോൾ സൈന്യങ്ങളെല്ലാം ഒരാളുടെ കീഴിലിരിക്കുകയാണ് അധികം നല്ലതെന്നും അദ്ദേഹം അവരെ അറിയിച്ചു. അതുപ്രകാരം അവരുടെ കീഴിലുണ്ടായിരുന്ന പടയാളികളെയെല്ലാം തൻെറ കീഴിലാക്കുകയും ആ നാടുവാഴികൾക്ക് അത്യാവശ്യം വേണ്ട അകമ്പടിക്കാർ മാത്രമാക്കിത്തീർക്കുകയും ചെയ്തു. അങ്ങനെ ആ നാടുവാ

ഴികളുടെ പ്രാബല്യം മേലിൽ വൎദ്ധിപ്പാൻ വഴിയില്ലാത്ത വിധം ക്രമത്തിൽ ക്ഷയിച്ചുവരുവാനും ഇടയായിത്തീൎന്നു.

## 5. സാമൂതിരിയും വള്ളുവനാട്ടുരാജാവും.

മേൽപ്രകാരം നെടുങ്ങനാട്ടു സാമൂതിരിക്കു സ്വാധീനമായതുതന്നെ ഒരു രാജാവും 'ആറങ്ങോട്ടു സ്വരൂപം' എന്നു പേരുള്ള വള്ളുവനാട്ടുരാജാവായ വള്ളുവക്കോനാതിരിയും തമ്മിൽ ഒരു യുദ്ധം നടക്കുന്നതിനു കാരണമായിത്തീൎന്നു. ഏറാൾപ്പാടു നെടുങ്ങനാട്ടുരാജ്യത്തിന്റെ അതിരുകൾ സ്ഥിരപ്പെടുത്തി ഭരണവ്യവസ്ഥകൾ ചിട്ടപ്പെടുത്തിക്കൊണ്ടിരിക്കെ വള്ളുവനാട്ടുരാജാവുമായി ഒരതിൎത്തിവാദം ഉണ്ടാവുകയോ ഉണ്ടാക്കുകയോ ചെയ്തു. അതിന്നുംപുറമെ ഏറനാട്ടുനിന്നു നെടുങ്ങനാട്ടേക്കു സൈന്യങ്ങളെ കൊണ്ടുവരുന്നതു ചേറനാട്ടിൽക്കൂടിയാകുമ്പോൾ വഴിക്കു വളരെയധികം വളവും അതിനാൽ സൌകൎയ്യക്കുറവും ഉള്ളതുകൊണ്ടു വള്ളുവനാട്ടുരാജ്യത്തിൽക്കൂടിയുള്ള എളുപ്പവഴിക്കുതന്നെ സ്വന്തം സൈന്യങ്ങളുടെയും മററും പോക്കുവരവിനുള്ള തരം വരുത്തണമെന്നുദ്ദേശിച്ചുംകൊണ്ടാണ് സാമൂതിരി ഇരുന്നിരുന്നത്. അതിനാൽ സാമൂതിരിരാജാവ് വള്ളുവക്കോനാതിരിയുമായി യുദ്ധം ചെയ്വാൻ വല്ല കാരണവും കിട്ടുന്നതിന്നു കാത്തിരിക്കുകയായിരുന്നു. രാജ്യങ്ങൾ തമ്മിലുള്ള അതിൎത്തിതൎക്കം തുടങ്ങിയ ഉടൻതന്നെ ഏറാൾപ്പാട് അദ്ദേഹത്തിന്റെ കീഴിലുള്ള സൈന്യങ്ങളെയെല്ലാം യുദ്ധത്തിന് ഒരുക്കി തക്കത്തിൽപ്പെട്ട സ്ഥലത്തു കൊണ്ടുചെന്നു നി

ത്തിക്കഴിഞ്ഞു. ആ വിവരം അറിഞ്ഞപ്പോൾ വള്ളുവനാട്ടു രാജാവും സൈന്യങ്ങളെ അയച്ചു. അവർ തമ്മിൽ ഭയങ്കരമായ യുദ്ധവും തുടങ്ങി. നാലുദിവസത്തെ യുദ്ധത്തിന്റെ ഫലമായി ഏറാൾപ്പാട്ടിലെ സൈന്യങ്ങൾക്കു തോററു പിൻമാറേണ്ടിവന്നുവെങ്കിലും പിറേറദിവസത്തെക്കു കോഴിക്കോട്ടുനിന്ന് അനവധി സൈന്യങ്ങൾ വന്നുചേന്നതിനാൽ വീണ്ടും യുദ്ധം തുടങ്ങി. അങ്ങനെ കുറെയധികം ദിവസം ആ യുദ്ധം നടന്നു. ഒടുവിൽ വള്ളുവക്കോനാതിരിക്കുതന്നെ തോററു കീഴടങ്ങേണ്ടതായിത്തീന്നു. വാദത്തിൽപ്പെട്ട പ്രദേശവും മലപ്പുറം എന്ന പ്രദേശവും സാമൂതിരിക്കു വിട്ടുകൊടുത്തു തമ്മിൽ സന്ധിയാക്കേണ്ടതായും വന്നു. ഇങ്ങനെ ക്രിസ്തുവത്സരം 1350 നു കൊല്ലം 525-ാമാണ്ടോടുകൂടിത്തന്നെ സാമൂതിരിരാജാവിന്റെ പ്രാബല്യം കേരളത്തിൽ പലേടത്തും സ്ഥിരപ്പെട്ടു. വള്ളുവനാട്ടിൽ ഏതാണ്ടു ഭാഗവും നെടുങ്ങനാടും തന്റെ അധീനത്തിൽ ഉറപ്പിച്ചതിന്നുശേഷം നെടുങ്ങനാടോടു ചേന്നുകിടക്കുന്ന പാലക്കാട്ടു രാജ്യത്തിലെ ചില പ്രദേശങ്ങളും കാലക്രമത്തിൽ ആ മഹാരാജാവു കൈവശപ്പെടുത്തി. മല മുതൽ സമുദ്രം വരെയുള്ള ഭൂമിക്കു നാഥൻ എന്നത്ഥമായ 'കുന്നലക്കോനാതിരി' എന്ന പേരും സമ്പാദിച്ചു. അതിൽപിന്നെ പെരുമ്പടപ്പുമഹാരാജാവിന്റെ രാജ്യം കുറേശ്ശയായി ആക്രമിച്ചു കയ്യശപ്പെടുത്താനുള്ള ശ്രമം സ്ഥാനത്തുവരുന്ന ഓരോ സാമൂതിരിപ്പാടന്മാരും ഇടവിടാതെ പലതരത്തിലും തുടന്നുകൊണ്ടും ഇരുന്നു.

## 6. സാമൂതിരിയും ചീനക്കപ്പൽക്കച്ചവടക്കാരും.

കോഴിക്കോട്ടു തുറമുഖത്തിൽ അറബിക്കപ്പലുകൾ വ
ഴിയായുള്ള കച്ചവടം ക്രിസ്തുവത്സരം എട്ടാംനൂറ്റാണ്ടു മു
തൽക്കുതന്നെ ധാരാളം നടന്നുവന്നിരുന്ന വിവരം മുമ്പു
പ്രസ്താവിച്ചിട്ടുണ്ടല്ലൊ. പതിനൊന്നാംനൂറ്റാണ്ടോടുകൂടി
ചീനക്കാരായ കപ്പൽക്കച്ചവടക്കാരും ആ തുറമുഖം വഴി
ക്കു ചീനഭരണി, ചീനച്ചട്ടി, പട്ടു മുതലായ സാമാന
ങ്ങൾ കൊണ്ടുവന്നിറക്കുകയും കുരുമുളക്, ഇഞ്ചി, നാളി
കേരം മുതലായ സാമാനങ്ങൾ കയററിക്കൊണ്ടുപോവുക
യും ധാരാളം തുടങ്ങി. ചീനക്കാരുടെ ആ കച്ചവടം ക്രമ
ത്തിൽ വൎദ്ധിപ്പാനും തുടങ്ങി. അവരുടെ കച്ചവടം വൎദ്ധി
ച്ചുവന്നപ്പോൾ അറബിക്കച്ചവടക്കാരായ മുഹമ്മദീയരും
അവരും തമ്മിൽ വലിയ മത്സരമായിത്തീൎന്നു. മുഹമ്മദീ
യർ വലിയ പണക്കാരും വിശേഷിച്ചു സൈന്യങ്ങളിൽ
ച്ചേൎന്നും മററും വളരെക്കാലമായിത്തന്നെ സാമൂതിരിയെ
സ്സഹായിച്ചുംകൊണ്ടിരിക്കുന്നവരുമായിരുന്നതിനാൽ അ
വൎക്ക് ആ പ്രദേശത്തു പ്രത്യേകിച്ചും പ്രാധാന്യമുണ്ടായിരു
ന്നു. എന്നാൽ ചീനക്കാരും പണംകൊണ്ടും കച്ചവടം ന
ടത്തുന്നതിലുള്ള സാമൎത്ഥ്യംകൊണ്ടും ഒട്ടും കുറഞ്ഞവരായി
രുന്നില്ല. അങ്ങനെ അവർതമ്മിലുള്ള കച്ചവടമത്സരം ക്ര
മത്തിൽ മൂത്തു. പലതവണയും രണ്ടു കൂട്ടരും പരസ്പരം കു
റെപ്പെടുത്തിക്കൊണ്ടുള്ള ആവലാതികൾ സാമൂതിരിരാജാ
വിൻെറ അടുക്കൽ അറിയിച്ചും വന്നു. പക്ഷെ ചീനക്കച്ച
വടക്കാരിൽനിന്നു പണം ധാരാളം വരവുണ്ടായിരുന്നതി
നാലും മുഹമ്മദീയർ തനിക്കു വലിയ സഹായികളായിരു

ന്നതിനാലും കാൎയ്യസ്വഭാവമൊന്നും അന്വേഷിക്കാതെ,
എല്ലാം ശരിപ്പെടുത്താമെന്നു രണ്ടുകൂട്ടരോടും പറഞ്ഞു കഴി
ച്ചുകൂട്ടിവരിക മാത്രമാണ് ഈ രാജാവു ചെയ്തിരുന്നത്. ത
ങ്ങളുടെ കച്ചവടംകൊണ്ടു രാജാവിന്നു വളരെ പണം വ
രവുണ്ടായിരുന്നിട്ടും ആ കച്ചവടത്തിന്നെതിരാളികളായ
മുഹമ്മദീയരുടെ ഉപദ്രവം തീൎക്കാൻ അദ്ദേഹം ശ്രമിക്കാ
തിരിക്കുന്നതു കണ്ടു ചീനക്കച്ചവടക്കാർ മുഷിഞ്ഞു. അ
തിന്റെ ഫലമായി അവർ രാജധാനിതന്നെ കൊള്ളയി
ടുവാൻ ഒരുങ്ങുകയും ചെയ്തു.

ക്രിസ്തുവൎഷം 1365 ന്നു കൊല്ലം 540 മുതൽ 550
വരെയുള്ള കാലം പല രാജ്യങ്ങളും കീഴടക്കിയതിനാൽ
ശക്തിയും ഉത്സാഹവും വൎദ്ധിച്ചിരിക്കുന്ന സാമൂതിരിപ്പാടു
പെരുമ്പടപ്പുമായുള്ള യുദ്ധം ഇടവിടാതെ കൊണ്ടുപിടിച്ചു
നടത്തിക്കൊണ്ടിരിക്കുന്ന കാലമായിരുന്നു. സാമൂതിരിപ്പാ
ടും ഇടക്കിടക്ക് ആ യുദ്ധം നടക്കുന്ന സ്ഥലത്തേക്കു പോ
യും വന്നുമിരുന്നു. അങ്ങനെ അദ്ദേഹവും മങ്ങാട്ടച്ചൻ മു
തലായ മന്ത്രിമാരും കോഴിക്കോട്ടുനിന്നു പോയിരുന്ന ഒര
വസരം നോക്കി ചീനക്കപ്പൽക്കാരിലെ പ്രധാനനായ ക
പ്പിത്താൻ കുറെ കപ്പൽപ്പടയാളികളോടുകൂടിച്ചെന്നു നഗ
രവും കോവിലകവും കൊള്ളയിട്ട് അനവധി ധനം അപ
ഹരിച്ചു. സാമൂതിരിരാജാവു മുഹമ്മദീയകച്ചവടക്കാൎക്കു
അനുകൂലവും തങ്ങൾക്കു പ്രതികൂലവുമാണെന്നുള്ള കാരണ
ത്താൽ മാത്രം ഈ വലിയ സാഹസപ്രവൃത്തി ചെയ്യാനൊ
രുങ്ങിയ കപ്പിത്താന് ഉടൻതന്നെ തക്കതായ ഫലം അനു
ഭവിക്കേണ്ടിവന്നു. കൊള്ളയിട്ട ധനം മുഴുവനും കപ്പലിൽ

കയററി തുറമുഖം വിട്ടുപോകുവാൻ അയാൾക്കു സാധിക്കുന്നതിന്നുമുമ്പിൽത്തന്നെ കോവിലകത്തെ ഭൃത്യന്മാർവഴിക്കു വർത്തമാനം അറിഞ്ഞ കുറുമ്പിയാതിരിരാജാവു സൈന്യങ്ങളോടു കൂടി കോഴിക്കോട്ടെത്തുകയും കപ്പൽക്കാരായ കൊള്ളക്കാരെ മുഴുവനും യുദ്ധത്തിൽ കൊല്ലുകയും ചീനക്കപ്പലുകളെല്ലാം പിടിച്ചടക്കുകയുംചെയ്തു. കപ്പിത്താന്റെയും കൂട്ടരുടെയും ആക്രമം സാമൂതിരി അറിഞ്ഞു കോഴിക്കോട്ടു മടങ്ങിവന്നപ്പോഴേക്കും കൊള്ളയിട്ടധനവും ആ കൊള്ളക്കാരുടെ മററു സാമാനങ്ങളും എല്ലാം കോഴിക്കോട്ടു കോട്ടയിൽ കടത്തിശ്ശേഖരിക്കയും ലഹളയൊതുങ്ങി സമാധാനമാകയും കഴിഞ്ഞിരുന്നു. ഈ സംഭവത്തോടുകൂടി ചീനക്കപ്പലുകൾ കോഴിക്കോട്ടു തുറമുഖംവഴിക്കു നടത്തുന്ന കച്ചവടം സാമൂതിരിരാജാവു വിരോധിച്ചതിനാൽ ക്രിസ്തുവർഷം പതിനാലാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽത്തന്നെ ആ തുറമുഖത്തു ചീനക്കച്ചവടക്കപ്പലുകൾ വന്നുചേരുന്നതു തീരെ നിന്നുപോയി.

## 7. സാമൂതിരികുടുംബത്തിലെ കൂറുവാഴ്ചകൾ.

സാമൂതിരിപ്പാട്ടിലെക്കീഴിലുള്ള രാജ്യത്തിന്നു വിസ്താരം വർദ്ധിച്ചതോടുകൂടി ക്രി. വ. 15-ാം നൂററാണ്ടിന്റെ ആദിയിൽത്തന്നെ രാജ്യത്തിലേ ഓരോരോ ഭാഗങ്ങളുള്ള ഭരണത്തിന്റെ മേൽനോട്ടം നടത്തുന്നതിന്നായി രാജകുടുംബത്തിൽ അഞ്ചുകൂറുവാഴ്ച സ്ഥാനങ്ങൾ ഏർപ്പെടുത്തി. വയസ്സുകൊണ്ട് എല്ലാവരിലും മൂത്തപുരുഷൻ സാമൂതിരിപ്പാട്, പിന്നത്തെ ആൾ ഏറാൾപ്പാട് എന്ന ക്രമത്തിൽ

സാമൂതിരിപ്പാട്, ഏറാൾപ്പാട്, മൂന്നാറപ്പാട് എട്ടത്തറാ
പ്പാട്, നടത്തറാപ്പാട് എന്നിങ്ങനെ ആ അഞ്ചു കൂറുവാഴ്ച
ച്ചകൾക്കം മുറക്കു സ്ഥാനപ്പേരുകളും നിശ്ചയിച്ചു. ഇ
തിൽ ആദ്യം പറഞ്ഞ രണ്ടു സ്ഥാനങ്ങളും ഏറനാട്ടു രാജാ
വു പോലനാട് അധീനമാക്കിയ കാലത്തുതന്നെ ഏൎപ്പെടു
ത്തിട്ടുള്ളവയാണ്. മൂത്തരാജാവ് സാമൂതിരി എന്ന സ്ഥാ
നപ്പേരോടുകൂടി കോഴിക്കോട്ടു താമസിച്ചു പോലനാട്ടുഭര
ണംതുടങ്ങിയപ്പോൾ ഏറാളനാട് എന്നു പണ്ടു പറഞ്ഞിരു
ന്ന ഏറനാടിൻെറ ഭരണം രണ്ടാംകൂറുരാജാവിനെ ഏൽപ്പി
ക്കയും അദ്ദേഹത്തിന്ന് ഏറാൾപ്പാട് എന്നസ്ഥാനപ്പേർ
നിശ്ചയിക്കയും ചെയ്തു. നെടുങ്ങനാടു കൈവശപ്പെടുത്തിയ
പ്പോൾ, ആ നാടു പിടിച്ചത് ഏറാൾപ്പാടായിരുന്ന
തിനാലും അദ്ദേഹത്തിന്നു ഭരണസാമൎത്ഥ്യവും പരിചയ
വും അധികമുണ്ടായിരുന്നതിനാലും പുതുതായി നേടിയ
ആ നാട് അദ്ദേഹംതന്നെ ഭരിക്കണമെന്നു നിശ്ചയിച്ചു.
ഏറനാടിൻെറ ഭരണം പിന്നത്തെ ആളെ ഏൽപ്പിച്ച് അ
ദ്ദേഹത്തിന് "മൂന്നാംമുറപ്പാട്"എന്നു സ്ഥാനപ്പേരും കൊ
ടുത്തു. അതാണ് മൂന്നാറപ്പാട്. സ്ഥാനസ്വത്തിൻെറ നി
ലയിൽ ഏതാനും ചില പ്രദേശങ്ങൾ കൊടുത്തു രാജ്യഭര
ണവിഷയത്തിൽ സാമൂതിരിയെ സ്സഹായിപ്പാൻ കാലക്രമ
ത്തിൽ നാലാമത്തെ രാജകുമാരനെ മുറക്കെടുത്തു. അദ്ദേ
ഹമാണ് "എട്ടത്തമുറപ്പാട്"എന്നതിൻെറ ചുരുക്കമായ
എട്ടത്തറാപ്പാട് എന്ന സ്ഥാനപ്പേരിന്നൎഹനായത്. പി
ന്നെ അതുപോലെതന്നെ അഞ്ചാമത്തെ ആളെയും എടു
ക്കേണ്ടിവന്നു. അദ്ദേഹത്തിനു സ്ഥാനസ്വത്തുള്ളവരിൽ

ആദ്യത്തെ മുറക്കാരൻ എന്ന ത്ഥമായ "നടേത്തെമുറപ്പാട്" എന്ന സ്ഥാനപ്പേർ കൊടുത്തിരുന്നതാണ് ലോപിച്ച് നടത്തറാപ്പാടായിത്തീൎന്നുപോയത്. ഇങ്ങനെയെല്ലാമാണ് ആ അഞ്ചുകൂറുവാഴ്ച്ചകളുടേയും ആഗമം.

## 8. കോലത്തിരിയും രാജകുടുംബശാഖകളും.

പെരുമാൾവാഴ്ച്ചക്കുശേഷം ഏററവും പ്രധാനപ്പെട്ട രാജാക്കന്മാരിൽ ഒരാളായിരുന്നു കോലത്തിരി മഹാരാജാവെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. മററുചില രാജാക്കന്മാർ അന്യരാജ്യങ്ങൾ ആക്രമിച്ചു കയ്യടപ്പെടുത്താൻ നോക്കിക്കൊണ്ടിരിക്കെ, കടത്തനാട്ടുരാജാവായിത്തീൎന്ന പോറളാതിരിരാജാവിന്നു സ്വന്തരാജ്യത്തിൽ ഏതാനും ഭാഗം കൊടുത്തു രക്ഷിച്ചതിൽനിന്നുതന്നെ നിലയും വിലയും അനുസരിച്ചു പ്രവൃത്തിക്കുന്നതിൽ കോലത്തിരിരാജാക്കന്മാർ അദ്വിതീയന്മാരായിരുന്നുവെന്നും സ്പഷ്ടമായിട്ടുണ്ട്. കോലത്തിരി മഹാരാജാവിന്റെ കീഴിൽ പരമ്പരയായിത്തന്നെ 350,000 പടയാളികളുണ്ടായിരുന്നു. മുഹമ്മദീയരും ജൂതന്മാരും ആയ വലിയവലിയ കച്ചവടക്കാർ ഈ രാജ്യത്തു കണ്ണൂർ മുതലായ പ്രദേശങ്ങളിൽ കപ്പൽവഴിക്കുള്ള കച്ചവടം ക്രിസ്തുവഷം 1000-ാമാണ്ടിനു മുമ്പുതന്നെ നടത്തിത്തുടങ്ങിയിരുന്നതിനാൽ രാജ്യം ധാരാളം ധനസമൃദ്ധമായുമിരുന്നു. അതിന്നും പുറമെ ഈ രാജ്യത്തെ വകയായി പുതിയ കപ്പലുകൾ പണിയിച്ച് അവയിൽ കച്ചവടച്ചരക്കുകൾ കയററി കോലത്തിരി മഹാരാജാവിന്റെ കൊടിയടയാളത്തോടുകൂടി വിദേശങ്ങളിലേക്ക് അയക്കുക

യും വിദേശങ്ങളിൽനിന്ന ചരക്കുകറം കയററിക്കൊണ്ടുവ രികയും ചെയ്തവന്നിരുന്നു. മററുകേരളരാജ്യങ്ങളിലെന്ന പോലെ ഇഞ്ചിയും കുരുമുളകും തന്നെയാണ് പ്രധാനപ്പെട്ട കയററുമതിച്ചരക്കുകളായിരുന്നത്. രാജകുടുംബത്തിന്റെ വാസസ്ഥാനം ക്രിസ്തുവർഷം 1000-മാണ്ടിന്നു മുമ്പുതന്നെ കടൽക്കരയോടു തൊട്ടുകിടക്കുന്ന ഏഴിമലക്കടുത്തുള്ള "ഏഴിക്കോവിലകം"ആയിരുന്നുവെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ പെരുമാറംവാറംച്ചക്കാലങ്ങളിൽ സാമന്തരാജാവിന്റെനിലയിലിരുന്ന ഈ രാജവംശത്തിന്റെ അക്കാലത്തെ വാസസ്ഥാനം ഇപ്പോഴത്തെ ചിറക്കൽതാലൂക്കിൽ തന്നെ ഉറംപ്പെട്ട കുറുമാത്തൂരംശത്തിലുള്ള "കരിപ്പാട്ട്"എന്ന സ്ഥലമായിരുന്നുവെന്നും പെരുമാറംവാറംച്ചക്കുശേഷമാണ് ഏഴിമലക്കു സമീപം കോവിലകം പണിയിച്ച് അങ്ങോട്ടുമാററിയതെന്നും കാണുന്നുണ്ട്. "വല്ലഭവർമ്മൻ" കോലത്തിരിരാജാവ് വളർപട്ടണത്തു കോട്ടപണിയിച്ചതിന്നുശേഷം അതാതു കാലത്തു നാടുവാഴുന്ന മഹാരാജാക്കന്മാർ അധികവും അവിടെയാണു താമസിച്ചിരുന്നത്.

ക്രിസ്തുവത്സരം പന്ത്രണ്ടാംനൂററാണ്ടിന്റെ അവസാനകാലത്തു കോലത്തിരി രാജകുഡുംബത്തിൽ രണ്ടു താവഴികളുണ്ടായിരുന്നു. ആ താവഴിക്കാർ തമ്മിൽ സപരച്ചച്ച് പോരാതെ വന്നതു നിമിത്തം കൊല്ലം 365-നും 375 നും മദ്ധ്യത്തിൽ അവരെ വേർപ്പെറെ താമസിപ്പിക്കുന്നതിന്നും അന്നത്തെ കോലത്തിരി രാജാവു തീർച്ചയാക്കി. ഒരു താവഴിക്കാരെ ഇപ്പോഴത്തെ മാടായി അംശത്തിലുള്ള ഉദയമംഗലം എന്ന പ്രദേശത്തു ഒരു കോവിലകം പണിയി

ച്ച് അവിടെയും മററെ താവഴിക്കാരെ പള്ളിയിൽഎന്ന പ്രദേശത്തു കോവിലകം പണിയിച്ച് അവിടെയും താമസിപ്പിച്ചു. അതു മുതൽ ഓരോ താവഴിക്കാൎക്കും ഉദയമംഗലംശാഖ, പള്ളിശ്ശാഖ എന്നു വെവ്വേറെ പേരും ഉണ്ടായിത്തീൎന്നു. ഏഴിമലക്കോവിലകവും വളർപട്ടണത്തെ കോവിലകവും മഹാരാജാവിന്റെ വാസസ്ഥാനങ്ങളായിത്തന്നെ നിശ്ചയിച്ചു. രണ്ടു ശാഖകളിലുംവെച്ചു വയസ്സു ഏറുന്ന പുരുഷൻ കോലത്തിരി രാജാവാവുക എന്ന നിയമവും വന്നുകൂടി. അതിൽ പള്ളിശ്ശാഖ പിന്നെയും പല താവഴിക്കാരായി വൎദ്ധിച്ചു കാലക്രമത്തിൽ പല കുടുംബങ്ങളായിപ്പിരിവാനിടവന്നിട്ടുണ്ടു്.

## 9. കോലത്തിരിരാജാവും കൎണ്ണാടകരാജാവും.

ക്രിസ്തുവൎഷം 1250-നു കൊല്ലം 425-ാമാണ്ടായപ്പോഴക്കു കോലത്തിരിരാജാവിന്റെ രാജ്യം കച്ചവടത്തിന്റെ അഭിവൃദ്ധിയിൽ ഏററവും പ്രസിദ്ധപ്പെട്ടതായിത്തീൎന്നു. അതു കാരണം കൎണ്ണാടകക്കാരായ പലരും ക്രമത്തിൽ കുന്താപുരം വഴിക്കും മററും ആ രാജ്യത്തു വന്നു താമസമുറപ്പിക്കയും കച്ചവടം മുതലായ തൊഴിലുകളിൽ ഏൎപ്പെട്ടു ധനവാന്മാരായിത്തീരുകയും ചെയ്തുതുടങ്ങി. അപ്രകാരം ധനംകൊണ്ടുള്ള പ്രാബല്യം ആ കച്ചവടക്കാൎക്കു സിദ്ധിച്ചതോടുകൂടി കച്ചവടത്തെസ്സംബന്ധിച്ച നിയമപ്രകാരം കൊടുക്കേണ്ട രക്ഷാഭോഗം മുറക്കു കൊടുക്കാതിരിപ്പാനും അതിനെപ്പററി പല വഴക്കുകളും ഉണ്ടാക്കിത്തീൎക്കാനും തുടങ്ങി. ആ വക വഴക്കുകൾ വകവക്കാതെ ആദ്യകാലത്തു മുറക്കുള്ള രക്ഷാ

ഭോഗം മാത്രമാണ കോലത്തിരി രാജാവ് അവരോട്ട പി
രിച്ചെട്ടത്തിരുന്നതെങ്കിലും കച്ചവടക്കാർ പിന്നെയും വ
ഴക്ക വൎദ്ധിപ്പിച്ചുകൊണ്ടുതന്നെ വന്നു. അതിൻെറ ഫല
മായി കോലത്തുനാട്ടരാജ്യത്തുവന്നു കച്ചവടം നടത്തുന്ന
കൎണ്ണാടകക്കാർ ഓരോരുത്തരും മുറക്കുള്ള രക്ഷാഭോഗത്തി
ന്നു പുറമെ പ്രത്യേകം ഒരു സംഖ്യകൂടി തലവരിയായി കൊ
ല്ലംതോറും രാജഭണ്ഡാരത്തിൽ അടെക്കേണ്ടതാണെന്നും അ
ങ്ങിനെ ചെയ്യാത്തവൎക്ക് ഈ രാജ്യത്തു കച്ചവടം നടത്തു
വാൻ പാട്ടുള്ളതല്ലെന്നും ഒരു നിയമം ഏൎപ്പെടുത്തുവാനിട
യുംവന്നു. ആ നിയമം കൎണ്ണാടകകച്ചവടക്കാൎക്ക വലിയ
സങ്കടത്തിന്നും മുഷിച്ചിലിന്നും കാരണമായിത്തീൎന്നുവെന്നു
പറയേണ്ടതില്ലല്ലോ. അവർ കോലത്തുനാട്ടിൽ പലതര
ത്തിലും ഉള്ള സ്വത്തു സമ്പാദിച്ചിരുന്നതുകൊണ്ടും കച്ച
വടത്തിൽ കിട്ടുന്ന ലാഭംകൊണ്ടും കച്ചവടം നിൎത്തി നാട്ട
വിട്ടുപോവാൻ ഒരുക്കമുണ്ടായിരുന്നില്ല. പ്രധാനപ്പെട്ട പല
രുംകൂടി അക്കാലത്തെ കൎണ്ണാടകരാജാവിനെ ചെന്നുകണ്ട്
ആ രാജാവിൻെറ പ്രജകളായ തങ്ങളെ കോലത്തിരിരാജാ
വു ക്രമംവിട്ട് ഉപദ്രവിക്കുന്ന വിവരം അറിയിക്കുകയും
അതിന്നു നിവൃത്തിയുണ്ടാക്കിത്തരുവാനപേക്ഷിക്കുകയും
ചെയ്തു. ആ രാജാവും അക്കാലത്തു കോലത്തുനാട്ടിലുണ്ടാ
യ കച്ചവടസമൃദ്ധിയും ധനസമൃദ്ധിയും നിമിത്തം ആ രാ
ജ്യം കൈവശപ്പെടുത്തുവാൻ വഴി നോക്കിക്കൊണ്ടിരിക്കു
കയായിരുന്നു. അതിനാൽ ഒന്നുകിൽ കൎണ്ണാടകക്കാരായ
കച്ചവടക്കാരോട്ട രക്ഷാഭോഗമായി യാതൊരു സംഖ്യയും
വാങ്ങാതിരിക്കണം, അല്ലെങ്കിൽ യുദ്ധത്തിനൊരുങ്ങിക്കൊ

ള്ളണം എന്നുള്ള മട്ടിലാണ് കോലത്തിരിരാജാവിനോടാവ ശ്യപ്പെട്ടത്. അധികം കഴിയുന്നതിന്നു മുമ്പുതന്നെ ആ രണ്ടു രാജാക്കന്മാർ തമ്മിലുള്ള യുദ്ധം തുടങ്ങുകയും ചെയ്തു. ആ യുദ്ധം രണ്ടു മാസത്തോളം നീണ്ടുനിന്നുവെങ്കിലും ഒടുവിൽ കർണ്ണാടകരാജാവുതന്നെ മടങ്ങുമെന്നുള്ള നിലയിലായപ്പോൾ ആ രാജാവു സമാധാനത്തിന്നപേക്ഷിച്ചു. കോലത്തിരിരാജാവ് അതിന്നു സമ്മതിക്കുകയും ചെയ്തു. ആ സന്ധിപ്രകാരം കോലത്തു നാട്ടുകാർ കർണ്ണാടകരാജ്യത്തിലും കർണ്ണാടകക്കാർ കോലത്തു നാട്ടിലും പ്രത്യേകരക്ഷാഭോഗം കൊടുക്കാതെ കച്ചവടം നടത്താവുന്നതാണെന്നും നിയമപ്രകാരം രാജാവിന്നു കൊടുക്കേണ്ട രാജഭോഗം കൊടുക്കാതിരുന്നാൽ അവരെ അതാതു രാജാക്കന്മാർ ശിക്ഷിക്കുന്നതിൽ മററവർക്കു ചോദ്യത്തിനവകാശമില്ലെന്നും നിശ്ചയവും ചെയ്തു.

## 10. കോലത്തിരിസ്വരൂപത്തിലെ കൂറുവാഴ്ചകൾ.

ക്രിസ്തുവത്സരം പതിനഞ്ചാം നൂററാണ്ടിന്റെ ആദ്യകാലത്തോടുകൂടി വിദേശകച്ചവടംവഴിക്കും രാജ്യത്തെ മുതലെടുപ്പിന്റെ അഭിവൃദ്ധിവഴിക്കും കോലത്തിരിരാജ്യം സാമാന്യം ഉയൎന്നനിലയിലെത്തിയിരുന്നു. ഇക്കാലത്തു രാജ്യഭരണകാൎയ്യത്തിൽ നിഷ്കൎഷയായി മേൽനോട്ടം നടത്തുവാനുള്ള ഉദ്ദേശത്തോടുകൂടി വയസ്സിന്റെ ക്രമമനുസരിച്ചു മഹാരാജാവിന്നുപുറമെ നാലു കൂറുവാഴ്ചകൾ ഏൎപ്പെടുത്തി. ഓരോരോ കൂറുവാഴ്ചക്കാൎക്കു പ്രത്യേകം സ്ഥാനസ്വത്തുക്കളും തിരിച്ചുവെച്ചു. അങ്ങനെ മഹാരാജാവോടുകൂ

ടി കോലത്തിരി രാജകുടുംബത്തിലും സ്ഥാനാധികാരമുള്ള അഞ്ചു കൂറുവാഴ്ചകളുണ്ടായിത്തീൎന്നു. ആ അഞ്ചു സ്ഥാനങ്ങൾക്കുള്ള സ്ഥാനപ്പേരുകൾ ക്രമത്തിൽ കോലത്തിരി, തെക്കെ ഇളംകൂർ, വടക്കെ ഇളംകൂർ, നാലാംകൂർ, അഞ്ചാംകൂർ എന്നിങ്ങനെയുമായിരുന്നു. ഭരണസൌകൎയ്യത്തിനായിട്ടാണ് ആദ്യത്തിൽ ഈ സ്ഥാനവിഭാഗമുണ്ടായതെങ്കിലും കാലക്രമത്തിൽ അതുതന്നെ രാജശക്തിയുടെ ക്ഷയത്തിനും കാരണമായിത്തീൎന്നു. പിൽക്കാലത്ത് ഓരോ സ്ഥാനങ്ങളിൽ വരുന്നവർ സ്ഥാനസ്വത്തുക്കൾ അവരവരുടെ ഇഷ്ടംപോലെ വിനിയോഗിച്ചു തുടങ്ങുന്നതിനും അതിനാൽ രാജകുടുംബത്തിൽതന്നെ പരസ്പരവിരോധം ഉണ്ടാകുന്നതിന്നും രാജശക്തിച്ഛിന്നഭിന്നമായിത്തീരുന്നതിനും സംഗതി വന്നിട്ടുണ്ട്.

## 11. കോട്ടയംരാജകുടുംബം.

വടക്കൻ കോട്ടയത്തു രാജാക്കന്മാർ ഹരിശ്ചന്ദ്രപ്പെരുമാളുടെ വംശക്കാരും വലിയ പ്രബലന്മാരും പരമ്പരയായിത്തന്നെ വിദ്വാന്മാരും ആയിരുന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇവരുടെ രാജ്യത്ത് അധികഭാഗവും വനപ്രദേശങ്ങളാണ്. വളരെ ഫലപുഷ്ടിയുള്ള വയനാട് എന്ന ദിക്കു മുഴുവനും ഈ രാജ്യത്തിലുൾപ്പെട്ടതാണ്. ഈ വയനാട്ടിൽ പല തരക്കാരായ മലയർ, കുറിച്ചിയർ, വേടർ മുതലായ വൎഗ്ഗക്കാർ ധാരാളം പാൎത്തുവന്നിരുന്നു. അവർ വില്ലിൽ അമ്പുതൊടുത്തു പ്രയോഗിക്കുന്നതിൽ വളരെ സമൎത്ഥന്മാരായിരുന്നു. അസാധാരണ

മായ രാജഭക്തിയും അവൎക്കുണ്ടായിരുന്നു. ഹിന്തുക്കൾക്ക പിതൃകൎമ്മം ചെയ്യാൻ ഏററവും ഉത്തമമെന്നു പ്രസിദ്ധിയുള്ള 'തിരുനെല്ലി' എന്ന പുണ്യക്ഷേത്രം ഈ രാജ്യത്താണ്. രാജാവിന്റെ കീഴിൽ ആയുധാഭ്യാസികളായ നായർ സൈന്യങ്ങളും ഉണ്ടായിരുന്നു. വയനാട്ടിൽച്ചേന്ന മാനന്തവാടി, കഴഞ്ഞോട്ടൂർ, മത്താൻകോട് എന്നീ പ്രദേശങ്ങളിൽ കോട്ടയം രാജാവിന്റെ കോട്ടകളുണ്ടായിരുന്നു. കുറുമ്പറനാട്ടു രാജവംശം ഈ കോട്ടയം രാജകുടുംബത്തിൽ നിന്നു ക്രിസ്തുവത്സരം 1000-ാമാണ്ടിന്നു മുമ്പുതന്നെ പിരിഞ്ഞിട്ടുള്ള ഒരു ശാഖയാണെന്നു സംഗതിവശാൽ മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. പതിനാലാം നൂററാണ്ടിന്റെ അവസാനത്തോടുകൂടി കോട്ടയത്തെ രാജകുടുംബം പിന്നെയും മൂന്നു ശാഖകളായിപ്പിരിഞ്ഞു. ആ ശാഖകളുടെ വാസസ്ഥാനങ്ങൾക്ക പടിഞ്ഞാറെകോവിലകം, കിഴക്കെ കോവിലകം, തെക്കെ കോവിലകം എന്നിങ്ങനെ പേരും ഉണ്ടായിത്തീൎന്നു. അതിൽ പടിഞ്ഞാറെകോവിലകം 'പഴശ്ശി' എന്ന പ്രദേശത്തും മററു രണ്ടു കോവിലകങ്ങൾ കോട്ടയത്തുമാണ് സ്ഥാപിച്ചത്. ഈ രാജവംശത്തിലെ രാജാക്കന്മാർ പരമ്പരയായിത്തന്നെ വീരന്മാരായിരുന്നതുകൊണ്ടും ഇവരുടെ രാജ്യത്തിന്റെ കിടപ്പുതന്നെ പുറമെയുള്ള ശത്രുക്കൾക്ക് എളുപ്പത്തിൽ ആക്രമിക്കാൻ കഴിയാത്ത നിലയിലായിരുന്നതുകൊണ്ടും പ്രബലനായ കോലത്തിരി അടുത്ത ബന്ധുവായിരുന്നതുകൊണ്ടും ചരിത്രത്തിന്നു വിഷയമായ കുഴപ്പങ്ങളൊന്നും പറയത്തക്കവിധം ഈ രാജ്യത്തുണ്ടായിട്ടില്ല. എന്നാൽ കോട്ടയം രാജാക്കന്മാ

രിൽ ഓരോരുത്തരുടെ വീൎയ്യപരാക്രമങ്ങളെക്കുറിച്ചും മററു യോഗ്യതകളെക്കുറിച്ചും പല ഐതിഹ്യങ്ങളും കേരളത്തിൽ പരക്കെ പ്രസിദ്ധങ്ങളായിട്ടുമുണ്ടു്.



# പതിനൊന്നാമദ്ധ്യായം.

## ക്രൈസ്തവം 1500 കാലത്തെ കേരളസ്ഥിതി.

### 1. രാജാക്കന്മാർ.

കോലത്തിരി രാജാവു, കോട്ടയത്തു രാജാവു, സാമൂതിരിരാജാവു, കൊച്ചിരാജാവു, വേണാട്ടരാജാവു ഇവരായിരുന്നു ക്രിസ്തുവത്സരം 1500 നു കൊല്ലം 675-ാമാണ്ടു കാലത്തെ അതായതു്—പാശ്ചാത്യന്മാരായ യൂറോപ്യന്മാർ കച്ചവടത്തിന്നായി കേരളത്തിൽ വന്നു രാജ്യഭരണത്തിലും കൈകടത്തിത്തുടങ്ങിയ കാലത്തെ—പ്രധാനപ്പെട്ട കേരളരാജാക്കന്മാർ. വള്ളുവനാട്ട രാജാവും പാലക്കാട്ട രാജാവും സ്വതന്ത്രന്മാരായ രാജാക്കന്മാർ തന്നെയായിരുന്നു. കായംകുളം, കുറുമ്പറനാടു് എന്നീരാജ്യങ്ങളിലെ രാജാക്കന്മാരും സ്വതന്ത്രന്മാരുടെ നിലയിൽത്തന്നെയാണു് അക്കാലത്തു ഭരണം നടത്തിയിരുന്നതു്. പ്രധാനപ്പെട്ട ഓരോ രാജാക്കന്മാരുടെ മേൽക്കോയ്മയിൻ കീഴിലും പല സാമന്തരാജാക്കന്മാരുമുണ്ടായിരുന്നു. അവരിൽ നീലേശ്വരം, കടത്തനാട്ടു, വെട്ടത്തുനാട്ടു, വെൺപലനാട്ടു, കൊടുങ്ങല്ലൂർ, അമ്പലപ്പുഴ മുതലായ പല രാജ്യങ്ങളിലെ രാജാക്കന്മാരും സാമാ

ന്യം പ്രമാണപ്പെട്ടവരുമായിരുന്നു. വെൺപലനാട്ടു രാജാക്കന്മാർ ഇക്കാലത്തേക്ക തെക്കൻകൂറ്, വടക്കൻകൂറ് എന്നിങ്ങനെ രണ്ടു ശാഖകളായിപ്പിരിഞ്ഞും രാജ്യവും രണ്ടു ഭാഗമായിപ്പിരിച്ചും വെവ്വേറെയായിട്ടാണു ഭരിച്ചിരുന്നത്. സാമന്തരാജാക്കന്മാൎക്കു പുറമെ രാജ്യഭരണാധികാരമുള്ള അനേകം നാടുവാഴിപ്രഭുക്കന്മാരും പല വലുപ്പത്തിലുമുള്ള ചെറുരാജ്യങ്ങൾ ഓരോരോ മേൽക്കോയ്മയുടെ കീഴിൽ ഭരിച്ചുവന്നിരുന്നു.

## 2. രാജാധികാരം.

പ്രജകളുടേയും കീഴിലുള്ള നാടുവാഴികളുടേയും വലിയ മേലധികാരം രാജാവിനുണ്ടായിരുന്നുവെങ്കിലും ആ അധികാരത്തിനും ഏതാണ്ടൊരതിരുണ്ടായിരുന്നു. രാജാവു നല്ല ശക്തനായിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ അധികാരം കീഴിലുള്ളവരുടെ മേൽ മിക്കതും നടത്താം. നേരെ മറിച്ചു ശക്തിപോരാത്ത ആളാണെങ്കിൽ നാടുവാഴികളുടെ മേലധികാരം പേരിനു മാത്രമായിരുന്നു. എന്നുമാത്രമല്ല, എത്ര ശക്തനായ രാജാവിന്റെയും പ്രജകളുടെ മേലുള്ള അധികാരംപോലും "നാട്ടുകൂട്ടം" എന്നു പറഞ്ഞിരുന്ന പ്രജാസഭയുടെ തീരുമാനത്തിന്നെതിരായി നടത്തുവാൻ സാധിച്ചിരുന്നില്ല. നാട്ടുനടപ്പുകൾക്കു വിരോധമായി രാജാവു നടക്കാതിരിക്കുന്ന കാലംവരെ പ്രജകളും പ്രഭുക്കന്മാരും രാജാവിന്നു കീഴ്‌വണങ്ങിത്തന്നെ നടന്നിരുന്നു. എന്നാൽ ജനസമുദായക്ഷേമത്തിന്നും നാട്ടാചാരങ്ങൾക്കും വിരുദ്ധമായ രാജകല്പനയേയോ രാജാവിന്റെ സ്വേച്ഛാ

ചാരങ്ങളേയോ അനുസരിക്കുവാൻ പ്രജകൾ ചുമതലപ്പെ
ട്ടിരുന്നില്ല. പ്രജകളുടേയോ പ്രഭുക്കന്മാരുടേയോ യോഗ
ക്ഷേമത്തിനു വിരുദ്ധമായ വിധത്തിൽ യാതൊരു കരാറും
ചെയ്വാനും കേരളത്തിലെ ഒരു രാജാവിനും അധികാരമു
ണ്ടായിരുന്നില്ല. അങ്ങനെ ചെയ്യുന്ന രാജാവിനെ പ്രജ
കൾ ഉപേക്ഷിക്കുകയും അധികാരഭ്രഷ്ടനാക്കിത്തീർക്കുകയും
ചെയ്യും. അത്രത്തോളമുണ്ടായിരുന്നു നാട്ടുകൂട്ടങ്ങൾക്കുള്ള
അധികാരം. രാജാവിന്റെയും നാടുവാഴികളുടെയും മററും
ദുർനടപ്പുകളെ പൊതുസഭയിൽവെച്ച് ആക്ഷേപിച്ച് ആ
വക നടപടികളിൽനിന്ന് അദ്ദേഹത്തെ വിരമിപ്പിക്കുന്ന
തിന്നും മററുമായിട്ടും ചില ഏർപ്പാടുകൾ നാട്ടുകാർ ചെയ്തി
രുന്നു. അങ്ങനെ ആക്ഷേപിക്കുന്നതിനെപ്പററി രാജാവി
ന്നോ മറെറാരാൾക്കോ യാതൊരു ചോദ്യം ചെയ്വാനും
അധികാരമില്ലാത്തവിധമാണ് ആ വക ഏർപ്പാടുകൾ നി
ശ്ചയിച്ചിരുന്നത്. ആ വകയിൽ പ്രധാനപ്പെട്ട ഒന്നാണു
ചാക്യാർകൂത്ത്. ചാക്യാർ ആരെയും എത്രതന്നെ ആക്ഷേ
പിച്ചാലും യാതൊന്നും ഉത്തരം പറയുകപോലും ചെയ്യരു
തെന്ന നിശ്ചയം പിൽക്കാലത്തും തുടർന്നുവരുന്നുണ്ടല്ലോ.

## 3. നാട്ടുകൂട്ടം.

ഏതെങ്കിലും രാജാവു പ്രജാക്ഷേമത്തിനു വിരോധ
മായി സ്വേച്ഛാഭരണം നടത്തുന്നുണ്ടെങ്കിൽ അതിനെ അമ
ർത്തുന്നതിനോ രാജാവിനു പ്രജാപ്രധാനന്മാരുമായി ആ
ലോചിച്ചു ചെയ്യേണ്ട കാര്യം വല്ലതുമുണ്ടെങ്കിൽ അതിനോ
ആണു നാട്ടുകൂട്ടങ്ങൾ കൂടിവന്നിരുന്നത്. അതിൽ രാജാവി

ൻെറ ആവശ്യപ്രകാരം കൂടുന്ന നാട്ടുകൂട്ടത്തിന്ന അദ്ദേഹം നാട്ടിൽ പ്രമാണികളെ വിവരം അറിയിപ്പാൻ പാരമ്പൎയ്യം വഴിക്കു ചുമതലപ്പെട്ട ചിലരെ ആളയച്ചു വരുത്തി അവരെക്കൊണ്ടു വിവരം അറിയിക്കും. എല്ലാവരും എത്തിയാൽ അവർ രാജധാനിക്കടുത്തുള്ള ക്ഷേത്രസന്നിധിയിൽ വട്ടമിട്ടിരിക്കും. രാജപ്രതിനിധി അവരെ കാൎയ്യം അറിയിക്കുകയും അവർ അതിനെപ്പററി ആലോചിക്കയുംചെയ്യും. ആലോചന കഴിഞ്ഞിട്ടുള്ള തീൎപ്പു രാജാവിൻെറ ആവശ്യത്തിന്ന വിരോധമായിട്ടാണെങ്കിൽ എല്ലാവരുംകൂടി ഒരുമിച്ചെഴുന്നേററു മൌനമായിത്തന്നെ പിരിഞ്ഞുപോകും. അനുകൂലമായിട്ടാണു തീൎച്ചപ്പെടുത്തിയതെങ്കിൽ മൂന്നുപ്രാവശ്യം ആൎപ്പുവിളിച്ചു പിരിയും. ഇങ്ങനെയായിരുന്നു അതിൻെറ പതിവ്. രാജാവിൻെറ പ്രവൃത്തികളെ നിഷേധിക്കാനായിട്ടു കൂടുന്ന കൂട്ടമാണെങ്കിൽ അതിന്ന സകല നാടുവാഴികളും നാട്ടുപ്രമാണികളും വന്നുകൊള്ളണമെന്നായിരുന്നു നിശ്ചയം. പ്രമാണപ്പെട്ടവർ ആരെങ്കിലും വരാതിരുന്നാൽ അയാളെ എല്ലാ സാമുദായികകാൎയ്യങ്ങളിലും മററുള്ളവർ ബഹിഷ്കരിക്കും. അയാളുടെ വസ്തുക്കൾ, ഭവനങ്ങൾ മുതലായതു നശിപ്പിക്കാൻപോലും അതാതു നാട്ടുകാർ ഒരുങ്ങുന്നതാണ്. ഇങ്ങനെയുള്ള യോഗങ്ങൾ വിളിച്ചുകൂട്ടുന്നതു നാട്ടുപ്രമാണികളിൽ ചിലരും നാടുവാഴികളിൽ ചിലരുംകൂടിത്തന്നെയായിരുന്നു. രാജാവു ഈ മാതിരി യോഗം കൂടുന്നതു വിരോധിപ്പാൻ പല ശ്രമങ്ങളും ചെയ്തു നോക്കും. എന്നാൽ യോഗം കൂടിക്കഴിഞ്ഞാൽ പിന്നെ അതു വിരോധിപ്പാൻ അദ്ദേഹത്തിന്നധികാരമില്ല. രാജാവിൻെറ പ്ര

വൃത്തികളെ വിഷേധിപ്പാനുള്ള ഈ കൂട്ടമിരുപ്പിന്നു 'കണ മിരിക്കുക' എന്നു പ്രത്യേകം ഒരു പേരും ഉണ്ടായിരുന്നു. ഈ യോഗത്തിൽ രാജാവിനെ നിഷേധിച്ചുംകൊണ്ടുള്ള തീർച്ചയാണുണ്ടായതെങ്കിൽ പിന്നെ ആ രാജാവിന്റെ ശാസനയിൻ കീഴിൽ നാട്ടുകാർ ഇരിക്കുന്നതുമല്ല. എന്നാൽ ഈ വിധത്തിലുള്ള യോഗം കൂടാതെകഴിപ്പാൻ അയൽ നാട്ടുകാരും മററു മിത്രങ്ങളും രണ്ടു കക്ഷികളുടേയും മദ്ധ്യസ്ഥന്മാരായി നിന്നുംകൊണ്ടു കഴിയുന്ന ശ്രമങ്ങൾചെയ്കയും യോഗം കൂടുന്നതുകൊണ്ടു വരാവുന്ന വൈഷമ്യങ്ങൾ കൂടാതെ കഴിപ്പാൻ നോക്കുകയും ചെയ്തുവന്നിരുന്നു.

## 4. രാജ്യഭരണരീതി.

കേരളത്തിൽ പണ്ടെക്കുപണ്ടെ തന്നെയുള്ള രീതിയനുസരിച്ചു മേൽക്കോയ്മാധികാരമുള്ള രാജാവു ഏതാനും പ്രദേശങ്ങളിൽ മാത്രമെ നേരിട്ടു ഭരണം നടത്തിയിരുന്നുള്ളു. രാജ്യത്തെ മററുഭാഗങ്ങൾ പല തരത്തിലുമുള്ള നാടുവാഴികളാണു ഭരിച്ചിരുന്നത്. രാജാവു നേരിട്ടു ഭരിക്കുന്നവയും നാടുവാഴികൾ ഭരിക്കുന്നവയുമായ എല്ലാ പ്രദേശങ്ങളും ഒന്നോ രണ്ടോ നാഴിക വിസ്താരമുള്ള ദേശങ്ങളായി തിരിച്ചിരുന്നു. ഓരോ ദേശങ്ങളിലും ഉള്ള ജനസമുദായത്തിന്നു പൊതുവായ കാര്യങ്ങൾ നടത്തുവാനായി നാലോ അഞ്ചോ ആളുകളെ ദേശത്തു പ്രമാണക്കാർ എന്ന പേരോടുകൂടി അതാതു നാട്ടുകാർ തിരഞ്ഞെടുത്തു നിശ്ചയിച്ചിരുന്നു. പ്രധാനപ്പെട്ട കാര്യങ്ങൾ നടത്തുന്നതു അതാതു ദേശത്തുള്ള എല്ലാ കുടുംബങ്ങളിലേയും കാരണവന്മാർ കൂടി ആ

ലോചിച്ചിട്ടുമായിരുന്നു. കൃഷി കച്ചവടം മുതലായതിൽ നിന്നുണ്ടാകുന്ന ആദായത്തിൽ ഒരോഹരി ഭരണാധികാരിയായ രാജാവിന്നൊ നാടുവാഴിക്കോ ഓരോ ദേശക്കാരും പ്രമാണക്കാർ വഴിയായി കൊടുത്തുവരികയും ചെയ്തിരുന്നു. രാജാവോ നാടുവാഴിയോ അയക്കുന്ന കല്പനകൾ നടത്തുവാനും പ്രമാണക്കാർ ചുമതലപ്പെട്ടിരുന്നവരാണ്. യുദ്ധത്തിന്നു സൈന്യങ്ങളെ ആവശ്യപ്പെടുമ്പോൾ അയച്ചുകൊടുപ്പാനും അവർ ചുമതലപ്പെട്ടിരുന്നു. എന്നുമാത്രമല്ല പടയാളികളായ നായന്മാരുടെ തലവന്മാരായി അവർ ഉൾപ്പെടുകയും ചെയ്തിരുന്നു. പടയാളികൾക്കു പൊതുവെ തന്നെ അക്കാലത്തു നായന്മാർ എന്നാണു പറഞ്ഞുവന്നിരുന്നത്. നാടുവാഴികളൊ രാജാവൊ ഓരോരൊ കാര്യങ്ങൾക്കായി അതാതു ദേശത്തു വരുമ്പോൾ അവൎക്കുവേണ്ട സൌകൎയ്യങ്ങൾ ചെയ്തുകൊടുപ്പാനും ദേശപ്രമാണക്കാർ ചുമതലപ്പെട്ടവരായിരുന്നു.

## 5. രാജാവിന്നുള്ള മുതലെടുപ്പ്.

പണ്ടാരവക വസ്തുക്കൾ എന്നു പറയുന്നവയും രാജസ്ഥാനത്തിന്നായി തിരിച്ചുവെച്ചിട്ടുള്ളവയും ആയ വസ്തുക്കളിൽനിന്നും ചുങ്കം മുതലായതിൽനിന്നും ആയിരുന്നു രാജാധികാരത്തിലെക്കുള്ള മുതൽ ശേഖരിച്ചിരുന്നത്. അവകാശികളില്ലാതെ അന്യംനിന്നുപോകുന്ന തറവാടുകളിലെ സ്വത്തുക്കളും പണ്ടാരവകവായി ലയിച്ചിരുന്നു. തുറമുഖങ്ങൾ ഉള്ള രാജ്യങ്ങളിൽ കപ്പൽക്കച്ചവടം സംബന്ധിച്ച് ഏൎപ്പെടുത്തിയിരുന്ന ചുങ്കംകൊണ്ടുള്ള വരവ് വളരെ പ്രധാ

നപ്പെട്ടതുതന്നെയായിരുന്നു. ഏറക്കമതിച്ചരക്കുകളിൽ നൂററിന്നു പത്തുവീതംവരെയും ഏററുമതിച്ചരക്കുകളിൽ നൂററിന്നു ആറുവീതംവരെയും അക്കാലത്തു ചുങ്കം ചുമത്തിയിരുന്നു. അതിന്നുപുറമെ നൂററിന്നു ഒന്നുവീതം ചുങ്കം ഉൾപ്രദേശങ്ങളിലും ചിലടത്തു ചുമത്തിയിരുന്നു. എന്നാൽ ഒരു നാടുവാഴിയുടെ രാജ്യത്തിൽനിന്നു മറെറാരു നാടുവാഴിയുടെ രാജ്യത്തിലേക്കു ചരക്കുകൾ കൊണ്ടുപോകുമ്പോഴാണ് ആ മാതിരി ചുങ്കവും അധികം ഏൎപ്പെടുത്തിയിരുന്നത്. ഇവക്കുപുറമെ മററു ചിലതിൽനിന്നും ചില്ലറയായ മുതലെടുപ്പ് രാജാധികാരത്തിലേക്കുണ്ടായിരുന്നു. സാമാന്യമായി രാജാധികാരത്തിലേക്കുള്ള മുതലെടുപ്പിനങ്ങൾ അങ്കം, ചുങ്കം, ഏഴ, കോഴ, തപ്പ്, പിഴ, എളുന്തരം, അന്യംനില്പ്, പൊന്നരിപ്പ്, രക്ഷാഭോഗം, ചത്താതം, അഴുലമുമ്മല, ആനക്കൊമ്പ്, അടിഞ്ഞ ഉരുക്കൾ, നിധി, കാഴ്ച * എന്നിവയെല്ലാമാണെന്നു പറഞ്ഞും വന്നിരുന്നു.

---

* അങ്കം— അന്നത്തെ യുദ്ധമൎയ്യാദപ്രകാരം ശത്രുക്കളോടുള്ള യുദ്ധങ്ങളിൽ ജയംകൊണ്ടു കിട്ടുന്ന ആദായവും ദ്വന്ദ്വയുദ്ധങ്ങളിൽ രാജാവു മദ്ധ്യസ്ഥനായിരിക്കണമെങ്കിൽ അതിന്നു നിശ്ചയിച്ചിട്ടുള്ള ദ്രവ്യവും. ഏഴ— ഏതെങ്കിലും കാരണത്താൽ നാടുവാഴികൾക്കു ഭരണം നടത്തുവാൻ ശക്തിയില്ലാതെ വരുമ്പോൾ അവരുടെ വസ്തുക്കൾ അധീനപ്പെടുത്തി കിട്ടുന്ന ആദായം. കോഴ— നിൎബ്ബന്ധമായി വാങ്ങുന്ന കാഴ്ച. തപ്പ്— മനഃപൂൎവ്വമല്ലാത്ത കുററങ്ങൾക്കുള്ള പിഴ. പിഴ— മനഃപൂൎവ്വ

## 6. നീതിന്യായങ്ങൾ.

ദുർല്ലഭം ചില ദണ്ഡനീതി ഗ്രന്ഥങ്ങൾ നീതിന്യായം നടത്തുന്നതിൽ പ്രമാണങ്ങളായിട്ടുണ്ടായിരുന്നുവെങ്കിലും നാട്ടാചാരംതന്നെയായിരുന്നു മുഖ്യ പ്രമാണമായി സ്വീകരിച്ചിരുന്നതു്. നീതിന്യായവിഷയത്തിൽ ഒടുവിലത്തെ വിധികർത്താവു രാജാവുതന്നെയായിരുന്നുവെങ്കിലും കക്ഷികളുടെ വാദങ്ങൾ കേട്ടു് ആദ്യത്തിൽ നീതിന്യായങ്ങൾ നടത്തുവാൻ ചില ഉദ്യോഗക്കാരന്മാരെ ചുമതലപ്പെടുത്തിയിരുന്നു. ന്യായസംശയമുള്ള സംഗതികളിൽ പ്രത്യേ

---

മായി ചെയ്ത കുററങ്ങൾക്കുള്ള പിഴ. ആളന്തരം—നാട്ടുവാഴികുടുംബങ്ങളിൽ ഓരോരുത്തർക്കും കുറുവാഴ്ചസ്ഥാനം കിട്ടുമ്പോൾ മേൽക്കോയ്മക്കു കൊടുക്കേണ്ട കാഴ്ച. പൊന്നരിപ്പു്—സ്വർണ്ണം അരിച്ചെടുക്കുന്നതിന്നു ചുമത്തിയിരുന്ന കരം. രക്ഷാഭോഗം—കൃഷി, കച്ചവടം മുതലായതിന്റെ പൊതുവായ രക്ഷക്കു ചുമത്തിയിരുന്ന കരം. ചങ്ങാതം—ആപത്തു വരാവുന്ന സ്ഥലങ്ങളിൽകൂടി യാത്ര ചെയ്യുമ്പോഴും മററും ജനങ്ങൾക്കു രക്ഷക്കുവേണ്ടി രക്ഷാപുരുഷനെ അയച്ചുകൊടുത്തിരുന്നതിന്നു ചുമത്തിയിരുന്ന കരം. അയ്മുലമുമ്മുല—അഞ്ചു മുലയുള്ള പശു, മൂന്നു മുലയുള്ള പശു മുതലായ വിജാതീയ സൃഷ്ടികൾ. അടിഞ്ഞ ഉരുക്കൾ—കടലിൽനിന്നു കരക്കടിഞ്ഞു വരുന്ന ഉടഞ്ഞ കപ്പലുകൾ മുതലായതു്. കാഴ്ച—കൊല്ലംതോറും വിശേഷാൽ അടിയന്തരങ്ങളുള്ളപ്പോഴും സാമന്തരാജാക്കന്മാർ അയച്ചുകൊടുക്കുന്ന കാഴ്ചദ്രവ്യം.

കം ശാസ്ത്രജ്ഞന്മാരായ വിദ്വാന്മാരെയും സഹായത്തിന്നേ
പ്പടുത്തിയിരുന്നു. ഹിന്തുക്കൾ, മുഹമ്മദീയർ, ക്രിസ്ത്യാനി
കൾ മുതലായ ഓരോ വർഗ്ഗത്തിൽപ്പെട്ട കക്ഷികളുടെ വഴ
ക്കുകളിൽ അതാതു വർഗ്ഗക്കാരുടെ ആചാരശാസ്ത്രങ്ങളിൽ
നിപുണന്മാരായവരെയാണ സഹായത്തിന്നേപ്പടുത്തിയി
രുന്നത്. ഹിന്തുക്കളുടെ ജാതിവഴക്കുകളിലും മററും വി
ധികർത്താക്കന്മാർ പ്രായേണ സാധാരണ ബ്രാഹ്മണരും അ
തുകൊണ്ടു തീരാത്തതിന്നു വൈദികസ്ഥാനമുള്ള ബ്രാഹ്മണ
രുമായിരുന്നു. ദേശവഴക്കുകൾ ദേശത്തു പ്രമാണികളാണ
തീർത്തിരുന്നത്. ചില്ലറ കുററങ്ങൾക്ക് അതാതു സ്ഥലത്തു
വെച്ചുതന്നെ വിചാരണനടത്തി ശിക്ഷ കല്പിച്ചിരുന്നു.
വളരെ ഗൌരവമുള്ള കുററങ്ങളെപ്പററി വിചാരണകൾ
പ്രമാണപ്പെട്ട ബ്രാഹ്മണരുള്ള സഭയിൽവെച്ചു രാജാവുത
ന്നെയാണ നടത്തിയിരുന്നത്. കുററക്കാരായി കരുതുന്ന
കക്ഷികളുടെ ആവശ്യപ്രകാരം സത്യപരീക്ഷക്കായി തിള
പ്പിച്ച നെയ്യിൽ കയ്യു മുക്കൽ, ആപത്തുള്ള പുഴ നീന്തിക്ക
ടക്കൽ മുതലായ കഠിന പരീക്ഷകൾക്കും സമ്മതം കൊടു
ത്തിരുന്നു. മരണശിക്ഷ വെട്ടിക്കൊന്നിട്ടോ കഴുവിന്മേലി
ട്ടിട്ടോ ആണ് നടത്തിയിരുന്നത്. തൂക്കിക്കൊല്ലുന്ന സമ്പ്ര
ദായം അക്കാലത്തുണ്ടായിരുന്നില്ല.

## 7. ക്ഷേത്രാധികാരം.

പ്രധാനപ്പെട്ട മിക്ക ക്ഷേത്രങ്ങൾക്കും അക്കാലത്തു ചി
ല നീതിന്യായാധികാരം നിശ്ചയിച്ചേല്പിച്ചിരുന്നു.
ചില ക്ഷേത്രങ്ങൾക്ക് അനവധി സ്വത്തുക്കളുമുണ്ടായിരു

ന്നു. ആവക ക്ഷേത്രങ്ങൾ ഊരാണ്മക്കാർ മുഖാന്തരം ലൌ-
കികകാൎയ്യങ്ങളും വൈദികകാൎയ്യങ്ങളും മിക്കതും സ്വതന്ത്ര
മായിത്തന്നെ നടത്തിക്കൊണ്ടാണിരുന്നത്. ഏകദേശം
ഒരു നാട്ടുവാഴിക്കുള്ള അധികാരങ്ങൾതന്നെ ആവക ക്ഷേ
ത്രങ്ങൾ നടത്തിവന്നിരുന്നു. അങ്ങിനെയുള്ള ക്ഷേത്രങ്ങളെ
സ്സംബന്ധിച്ച ചില അധികാരങ്ങൾ ഉണ്ടായിരിക്കുന്നതി
ന്നു 'ക്ഷേത്രസംബന്ധം' എന്നു പേരും പറഞ്ഞുവന്നിരു
ന്നു. ക്ഷേത്രസംബന്ധത്തെ നാട്ടുവാഴി പ്രഭുക്കന്മാരെന്നു
മാത്രമല്ല വലിയ രാജാക്കന്മാർതന്നെയും വളരെ ബഹു
മാനമായിട്ടാണ് കരുതിവന്നത്. അതിനാൽ ഏതു സ്ഥ
ലത്താണ് ക്ഷേത്രം എന്നുള്ള സംഗതി നോക്കാതെതന്നെ
ഒരു ക്ഷേത്രത്തിൽ ചില അധികാരങ്ങൾ സമ്പാദിപ്പാൻവേ
ണ്ടി രാജാക്കന്മാർപോലും ചില ഉപായങ്ങൾ പ്രയോഗി
ക്കുകയും തമ്മിൽത്തമ്മിൽ വഴക്കു കൂട്ടുകയും ചെയ്തുവന്നു.
അങ്ങനെ ഒരു രാജാവിന്റെ രാജ്യത്തുള്ള പല പ്രധാന
ക്ഷേത്രങ്ങളിലും മററു രാജാക്കന്മാർ ക്ഷേത്രസംബന്ധം ക
യ്യിലാക്കുകയും ചെയ്തുവന്നു. ആ വഴിക്കു പെരുമ്പടപ്പുരാജ്യ
ത്തിലുള്ള തിരുവില്വാമല, തൃശ്ശിവപേരൂർ, പെരുമനം ഇ
രിഞ്ഞാലക്കുട മുതലായ ക്ഷേത്രങ്ങളിൽ സാമൂതിരി, പാലക്കാ
ട്ടു രാജാവ്, വടക്കുംകൂർ നായിരി, കായംകുളം രാജാവു
മുതലായവൎക്കും നേരെമറിച്ചു പാലക്കാട്ടു രാജാവു തുടങ്ങി
യവരുടെ രാജ്യങ്ങളിലുള്ള പല ക്ഷേത്രങ്ങളിലും പെരുമ്പ
ടപ്പു രാജാവു മുതലായവൎക്കും ക്ഷേത്രസംബന്ധമുണ്ടാകാനി
ടവന്നിട്ടുണ്ട്.

## 8. പയററും പടയിൽ കൂടലും.

ആയുധാഭ്യാസത്തിന്ന് അക്കാലത്തു 'കളരിപ്പയററ്'' എന്നാണു പറഞ്ഞിരുന്നത്. ആയുധപ്രയോഗം അഭ്യസിപ്പിക്കുന്നതിന്നുള്ള കളരികൾ ദേശംതോറും സ്ഥാപിച്ചിരുന്നു. ഓരോ കളരിയിലും ആയുധവിദ്യയിൽ സമത്ഥന്മാരായ ആശാന്മാരുമുണ്ടായിരുന്നു. നായന്മാർ പരമ്പരയായിത്തന്നെ പടയാളികളായിരുന്നതുകൊണ്ട് അവരുടെയിടയിൽ ആയുധാഭ്യാസം പ്രായേണ നിബ്ബന്ധംതന്നെയായിരുന്നു. അമ്പലവാസികൾ, ക്ഷത്രിയന്മാർ, ബ്രാഹ്മണർ എന്നീ വഗ്ഗത്തിൽപ്പെട്ടവക്കും മററു സമുദായക്കാക്കും ആഗ്രഹമുണ്ടെങ്കിൽ ആയുധാഭ്യാസം ചെയ്യാമെന്നു മാത്രമേയുള്ളൂ. എന്നാൽ രാജ്യഭരണാവകാശമുള്ള രാജകുടുംബത്തിലോ നാടുവാഴി കുടുംബത്തിലോ ഉള്ള പുരുഷന്മാർ ജാതിയേതായാലും ആയുധാഭ്യാസം ചെയ്തിരിക്കണമെന്നു നിബ്ബന്ധംതന്നെയുണ്ടായിരുന്നു. നായന്മാർ സാധാരണയായി ഏഴോ എട്ടോ വയസ്സുകഴിഞ്ഞാൽ കുട്ടികളെ ആയുധാഭ്യാസം തുടങ്ങുവാൻ കളരിയിലേക്കയക്കും. ശരീരത്തിന്നു ബലവും സ്വാധീനവുമുണ്ടാവാനായി ആദ്യംതന്നെ അവരെ കച്ചകെട്ടിച്ചു ദേഹത്തിൽ എണ്ണ കുളുക്കെത്തേപ്പിച്ചു കുറെച്ചോടിച്ചു വിയത്തതിന്നുശേഷം ഉഴിച്ചിൽ ശീലമുള്ളവർ സവ്വാംഗവും പതുക്കെച്ചവിട്ടിയുഴിയും. ആ മാതിരി ഉഴിച്ചിൽകൊണ്ടു ശരീരത്തിന്നു ലാഘവവും ദേഹത്തിൽ എല്ലില്ലെന്നു തോന്നത്തക്കവിധം അതു മുമ്പോട്ടും പിമ്പോട്ടും ചെരിച്ചും പിരിച്ചും വളക്കുന്നതിന്നുള്ള സ്വാ

ധീനവും ബലവും ക്രമത്തിൽ ഉണ്ടായിത്തീരും. അങ്ങനെ ഒരുവിധം മെയ്യ് സ്വാധീനപ്പെട്ടാൽ പിന്നെ ഓരോരോ ആയുധങ്ങളായി എടുത്തു പ്രയോഗരീതികളും അതിനുവേണ്ട അടവുകളും അഭ്യസിച്ചു തുടങ്ങും. ഇങ്ങനെയായിരുന്നു അതിൻെറ ക്രമം. സാധാരണയായി പ്രയോഗപരിചയം സമ്പാദിച്ചിരുന്ന ആയുധങ്ങൾ വാളും പരിചയും, വില്ലും അമ്പും, കുന്തവും ഈട്ടിയും, മുച്ചാൺ വടിയും പന്തിരുചാൺവടിയുമായിരുന്നു. ആയുധപ്രയോഗത്തിൽ നൈപുണ്യം സിദ്ധിച്ചുവെന്നു കളരിയാശാന്മാൎക്കു സമ്മതമായതിനുശേഷമേ ശിഷ്യന്മാർ കളരിവിട്ട് ആയുധം പരുമാറിയിരുന്നുള്ളു. കളരിവിട്ടാലും കൊല്ലംതോറും ചുരുങ്ങിയതു രണ്ടാഴ്ചയെങ്കിലും കളരിയിൽച്ചെന്നു മെഴുക്കിട്ടു ഴിഞ്ഞ് ആയുധപരിചയം ചെയ്തുവരാറുമുണ്ടായിരുന്നു. കളരിപ്പയററു കഴിഞ്ഞാൽപ്പിന്നെ ഓരോരുത്തരും രാജാവിൻേറയോ നാടുവാഴിയുടേയോ മുമ്പിൽച്ചെന്നു പതിവുള്ള കാഴ്ചവെച്ച് അദ്ദേഹത്തിൻെറ കയ്യിൽനിന്നു വാളു വാങ്ങുകയും പടയാളികളുടെ കൂട്ടത്തിൽ പേർ പതിപ്പിക്കുകയും ചെയ്തുവന്നിരുന്നു. എജമാനൻ ആവശ്യപ്പെടുന്ന സമയത്തെല്ലാം പൊരുതുവാനും വേണ്ടിവരുമ്പോൾ ചാകുവാൻതന്നെയും അവർ ഒരുക്കവുമായിരുന്നു. കളരിയാശാന്മാർ മിക്കവരും കുറുപ്പ്, പണിക്കർ എന്നതിലേതെങ്കിലും ഒരു സ്ഥാനപ്പേരുള്ളവരായിരുന്നു. ആ സ്ഥാനപ്പേർ വളരെ മാന്യമായിക്കരുതുകയും ബ്രാഹ്മണർപോലും ആ പേർ സ്വീകരിക്കയും ചെയ്തിരുന്നു. ദുർല്ലഭമായി സ്ത്രീകളും ആയുധാഭ്യാസം ചെയ്തിരുന്നു. പക്ഷേ അവർ കള

രിയിൽ പോയിട്ടല്ല അഭ്യസിച്ചിരുന്നത്. അച്ഛന്റെ അടുക്കൽനിന്നോ ഭർത്താവിന്റെ അടുക്കൽ നിന്നോ ആയിരുന്നു.

9. പടവെട്ടം.

അക്കാലത്തെ യുദ്ധസമ്പ്രദായത്തെപ്പററി പ്രത്യേകം ചില ചട്ടങ്ങളും നടപടികളും ഉണ്ടായിരുന്നു. അവയിലൊന്നെങ്കിലും തെററി പ്രവൃത്തിക്കുന്നത് ഏററവും നികൃഷ്ടമായ അവമാനമായി കരുതിയും വന്നിരുന്നു. പകൽ സമയത്തു വെളിവായിട്ടുള്ള സ്ഥലത്തുവെച്ചു മാത്രമേ പട പൊരുതുവാൻ പാടുണ്ടായിരുന്നുള്ളു. പടക്കൊരുങ്ങിയവരെ മാത്രമേ അതുകൊണ്ടുള്ള ഉപദ്രവവും ബാധിച്ചിരുന്നുള്ളു. രാത്രി സമയത്തോ ഒളിച്ചുമാറിക്കൊണ്ടോ യുദ്ധം ചെയ്യാൻ പാടുണ്ടായിരുന്നില്ല. ശത്രുവിന്റെ രാജ്യത്തുള്ള സ്വത്തുക്കൾ ആക്രമിച്ചു നശിപ്പിക്കുന്നതും നിഷിദ്ധമായിരുന്നുള്ളു. രണ്ടുവക സൈന്യങ്ങൾ അടുത്ത സ്ഥലത്തു യുദ്ധംചെയ്തുകൊണ്ടിരിക്കുമ്പോൾ പൊതുജനങ്ങൾക്ക് ഒരുപദ്രവവും കൂടാതെയും അവരവരുടെ പ്രവൃത്തികൾ യാതൊരു ശങ്കയുംകൂടാതെയും നടത്താമായിരുന്നു. എതിരാളികളുടെ പടവീടുകൾ ഒന്നിനൊന്നു വളരെ ദൂരത്തല്ലാതെ കെട്ടിയിട്ടുള്ളതെങ്കിലും രാത്രിയിൽ രണ്ടുകൂട്ടർക്കും സുഖമായി കിടന്നുറങ്ങുവാൻ ഒട്ടും ശങ്കിക്കേണ്ടതുണ്ടായിരുന്നില്ല. യുദ്ധസമയം തുടങ്ങുന്നതിന്നുമുമ്പും ആ സമയം കഴിഞ്ഞാലും രണ്ടു സൈന്യത്തിൽ ഉൾപ്പെട്ട പടയാളികൾ തമ്മിൽ ഒത്തുചേർന്നു നടക്കുന്നതിന്നോ മനുഷ്യസാധാരണമായ സഹായം

ചെയ്യുന്നതിന്നോ വിരോധവും ഉണ്ടായിരുന്നില്ല. പട തുടങ്ങുവാൻ സമയമായെന്നു കൊട്ടിയറിയിച്ചാൽ രണ്ടു ഭാഗക്കാരും അണിനിരക്കും. രണ്ടുകൂട്ടരും അണിനിരന്നു കഴിഞ്ഞാൽ പടമുഖത്തു വാളും പരിചയും ധരിച്ചുനില്ക്കുന്നവർ മുന്നോട്ടു കയറി പരിചകൾ തമ്മിൽ കൂട്ടിമുട്ടിക്കും. പിന്നെ യുദ്ധവും തുടങ്ങും. ഓരോ കൂട്ടരും എതിരാളികളുടെ അണിയുടെ മർമ്മം നോക്കിക്കൊണ്ടാണു മുമ്പോട്ടുകയറിപ്പൊരുതുക. ഒരു കൂട്ടരുടെ അണി ഒരിക്കൽ മുറിഞ്ഞാൽ പിന്നെ അവിടെ അതിഭയങ്കരമായ യുദ്ധമായി. അപ്പോഴാണു വെട്ടും കൊലയും കണക്കില്ലാതെ ഉണ്ടാകുന്നത്. അങ്ങനെ ചോരപ്പുഴ ഒഴുകിക്കൊണ്ടിരിക്കുമ്പോഴും നേരം അസ്തമിക്കാറായതിനാൽ യുദ്ധം നിർത്തുവാനുള്ള പടക്കൊട്ടു കേട്ടാൽ ഉടനെ എല്ലാ പടയാളികളും ആയുധം താഴ്ത്തിപിടിച്ചു യുദ്ധം നിർത്തിക്കൊള്ളുകയും വേണം. ചുരുക്കത്തിൽ ഈ വിധത്തിലെല്ലാമായിരുന്നു അന്നത്തെ യുദ്ധമര്യാദ.

## 10. കുടിപ്പക.

സാധാരണയായി ചങ്ങാതമെന്നു പറഞ്ഞിരുന്ന രക്ഷാകൃത്യം നടത്തുന്നതിന്നിടയിലോ യുദ്ധം നടത്തുന്നതിന്നിടയിലോ മുറക്കുള്ള പടച്ചട്ടപ്രകാരമല്ലാതെ മറ്റേതെങ്കിലുംവിധത്തിൽ ഒരു പടയാളിയെ ആരെങ്കിലും കൊന്നാൽ ചത്തവന്റെ ചാർച്ചക്കാർ കൊന്നവന്റെ നേരെ 'കുടിപ്പക' എന്ന വൈരം കരുതുക പതിവായിരുന്നു. കൊന്നവനെക്കൊന്ന് അവന്റെ വീടുംപൊളിച്ചു നശി

പ്പിച്ചല്ലാതെ ആ വൈരം തീൎന്നിരുന്നതുമില്ല. അതു സാധി ക്കുന്നതുവരെ ഇടവിടാതെ അതിന്നുള്ള ശ്രമം പകവെച്ച വർ തുടൎന്നുകൊണ്ടുതന്നെയിരിക്കുന്നതുമായിരുന്നു. അതു പോലെതന്നെ ഒരു യുദ്ധത്തിൽ ഒരു രാജാവിനെയോ രാ ജകുമാരനെയോ എതിരാളികൾ വധിച്ചാൽ ആ രാജാവി ന്റെ നായകത്വത്തിൻ കീഴിൽ ആ യുദ്ധത്തിന്നു പുറപ്പെട്ടി രുന്ന പടയാളികളിൽ മരിക്കാതെ ശേഷിച്ചവരെല്ലാം പ കവെച്ചു ചാവർവ്രതം സ്വീകരിച്ചു പുറപ്പെടുകയും പതി വായിരുന്നു. ദുഃഖചിഹ്നമായി തല മൊട്ടയടിച്ചു പുരികം അടക്കമുള്ള രോമമെല്ലാം വടിച്ചുകളഞ്ഞ് ആയുധം ധരി ച്ചു ചാർച്ചക്കാരോടും വേൾച്ചക്കാരോടും അവസാനയാത്ര പറഞ്ഞു പുറപ്പെട്ടു ശത്രുരാജ്യത്തിൽ കടക്കും. പിന്നെ വഴി യിൽ കണ്ടെത്തിയ ശത്രുക്കളോടെല്ലാം എതിൎത്തുപൊരുതി കഴിയുന്നേടത്തോളം ശത്രുരാജ്യക്കാരെക്കൊല്ലും. അങ്ങ നെ ചാവർവ്രതം സ്വീകരിച്ചവരിൽ ഓരോരുത്തരും മ രിക്കുന്നതുവരെ ശത്രുവൎഗ്ഗത്തെക്കൊന്നു കൊണ്ടു നടക്കും. ഇതാണ് ചാവർവ്രതത്തിന്റെ സമ്പ്രദായം.

## 11. പടക്കളി.

യുദ്ധം നടക്കാത്ത കാലങ്ങളിൽ പടയാളികളുടെ വീ ൎയ്യവും ഉത്സാഹവും നിലനിൎത്തുവാൻവേണ്ടി പലതരം പ ടക്കളികളും ഏൎപ്പെടുത്തിയിരുന്നു. അടുത്തടുത്തുള്ള പല ദേ ശങ്ങളിലെയും പടയാളികൾ വളരെ വിസ്താരമുള്ള ഒരു പറമ്പിൽ എത്തിച്ചേരുന്നു. അങ്ങിനെ ചേരുന്നവർ ന ടുവിൽ കുറെ സ്ഥലം ഒഴിച്ചിട്ടു പരസ്പരം അഭിമുഖമായ

രണ്ടു ചേരിയായി അണിനിരക്കുന്നു. അതിൽ ഇന്ന ദേശക്കാർ ഇന്ന ചേരിയിൽ ചേരുകയെന്നു വ്യവസ്ഥയുണ്ട്. പടയാളികളുടെ ചേരികളുടെ രണ്ടു ഭാഗത്തുമായിട്ടാണ് കാണികൾ നിരന്നുനിൽക്കുന്നത്. ചേരികൾ നിരന്നുകഴിഞ്ഞാൽ ഒരു ചേരിയിൽനിന്നു കുറെപ്പടയാളികൾ നടുക്കുള്ള പടക്കളത്തിലിറങ്ങി ചില അടവുകളെടുത്തു കളിച്ചു ചേരിയിൽത്തന്നെ ചേൎന്നുനിൽക്കുന്നു. പിന്നെ മറ്റേച്ചേരിയിൽനിന്നും അതുപോലെ കുറെപ്പടയാളികൾ ഇറങ്ങി കളിച്ചു മാറുന്നു. അതിന്നുശേഷം രണ്ടു ചേരിയിൽനിന്നും ഓരോരുത്തരോ ഈരണ്ടാളുകളോ വീതമോ ഇറങ്ങി സാമൎത്ഥ്യപരീക്ഷക്കുള്ള പടക്കളി തുടങ്ങുകയായി. ഇങ്ങനെ നടത്തിയിരുന്ന പടക്കളിക്കു ചില അവസരങ്ങളിൽ ആയിരമോ രണ്ടായിരമോ പടയാളികൾ വന്നുചേൎന്നിരുന്നു. അന്യോന്യം കേടുപററത്തക്ക മുറിയേൽപ്പിക്കാതെ അതാതു സ്ഥാനങ്ങളിൽ ആയുധം തൊടിയിക്കയും തടുക്കയുമാണ് പടക്കളിയിൽ ചെയ്തിരുന്നത്. എന്നാൽ ചിലപ്പോൾ വൈഷമ്യം വരാത്ത മുറിയേൽപ്പിക്കയും ചെയ്തിരുന്നു. അതിനാൽ അതിദുർല്ലഭമായി ചിലപ്പോൾ മരണംതന്നെയും പററിപ്പോയിരുന്നു. ശസ്ത്രയുദ്ധമെന്നും മല്ലയുദ്ധമെന്നും രണ്ടുതരത്തിലായിട്ടാണ് പടക്കളി ഉണ്ടായിരുന്നത്. അതിൽ ശസ്ത്രങ്ങളിൽ വാളും പരിചയുംകൊണ്ടുള്ള പ്രയോഗങ്ങൾ മാത്രമേ കാണിച്ചിരുന്നുള്ളു. അതിന്നു പരിചക്കളി എന്നു ചുരുക്കത്തിൽ പേരും പറഞ്ഞിരുന്നു. മല്ലയുദ്ധത്തിന്നു കയ്യാങ്കളി എന്നാണ് പറഞ്ഞിരുന്നത്. ആ മാതിരി കയ്യാങ്കളി അടുത്തകാലംവരെ നിലനിൽക്കുകയും ചെയ്തിട്ടുണ്ട്.

12. യാത്രാസൌകര്യങ്ങൾ.

കടൽക്കരെയടുത്തുള്ള പ്രദേശങ്ങളിൽ വഞ്ചിയിൽക്കൂടി യാത്ര ചെയ്യുന്നതിനും ചരക്കുകൾ കയററിക്കൊണ്ടു പോകുന്നതിനുമായി കേരളത്തിന്റെ ഒരററംമുതൽ മറെറ അററംവരെ കായലുകളെല്ലാം ഇടക്കിടക്കു തോടുകൾ കൊണ്ടു കൂട്ടിച്ചേർത്തിരുന്നു. ചില പുഴകൾവഴിക്ക് ഉൾ നാട്ടുകളിലേക്കും വഞ്ചികൾ കൊണ്ടുപോകാൻ സൌകര്യമുണ്ടായിരുന്നു. മററുള്ള പ്രദേശങ്ങളിൽ ചില സ്ഥലത്തു വൃക്ഷങ്ങൾ നട്ടുപിടിപ്പിച്ചു നടക്കാവുകളും അധികം ഭാഗങ്ങളിലും ഒററയടിപ്പാതകളുമാണുണ്ടായിരുന്നത്. നടക്കാവുകളിൽക്കൂടി കാളവണ്ടികളിലും പോത്തുവണ്ടികളിലും ചരക്കുകൾ കയററിക്കൊണ്ടു പോകാമായിരുന്നു. നടക്കാവില്ലാത്ത സ്ഥലങ്ങളിലെല്ലാം പൊതിമൂരികളുടെ പുറത്തു കയററിയാണ് ചരക്കുകൾ കൊണ്ടുപോയിരുന്നത്. അടുത്തടുത്ത പ്രദേശങ്ങളിലേക്ക് ഇക്കാലത്തെപ്പോലെ തലച്ചുമടായും കൊണ്ടുപോയിരുന്നു. എന്നുക്കടങ്ങൾ മുതലായതു മുളന്തണ്ടിന്മേൽ കാവുകെട്ടി തോളിലെടുത്തും കൊണ്ടു പോയിരുന്നു. ആ വക കാവു ചുമക്കുന്നവരുടെ കയ്യിൽ തലക്കൽ കവിളിയുള്ള ഒരുവക വലിയ വടിയും ഉണ്ടായിരുന്നു. ചുമന്നുനടന്നു ക്ഷീണിക്കുന്ന സമയങ്ങളിൽ ആ വടി ഊന്നുപോലെ നിർത്തി കാവുതണ്ടിന്റെ നടു കവിളിയിൽവെച്ചു വിശ്രമിക്കയും പതിവായിരുന്നു. രാജാക്കന്മാരും പ്രഭുക്കന്മാരും ഡോലിയിലും മഞ്ചലിലുമായിട്ടാണ് അധികവും യാത്ര ചെയ്തിരുന്നത്.

